# കലാകൌമുദി

# 374

എല്ലാ ഞായറാഴ്ചയും പ്രസിദ്ധപ്പെടുത്തുന്നത്

നവംബർ 7, 1982

വില: 1 രൂപ 50 പൈസ





## കൌമുദി ന്യൂസ് സർവീസിന്റെ സ്പെഷ്യൽ റിപ്പോർട്ടുകൾ

**ഇന്ദിര മാക്ക് അറിയും മുമ്പേ മരണം പിടികൂടി** 8

ജീവിതത്തിന്റെ വസന്തകാല വസന്തത്തെക്കുറിച്ചുള്ള കിനാവുകൾ മനസ്സിൽ വച്ചുനടന്ന ഇന്ദിരാദേവി എന്ന എം. എസ്‌സി. വിദ്യാർത്ഥിനിയുടെ ജീവനെ ട്രാഫിക് നിയമങ്ങൾ ധിക്കരിച്ചു കുതിച്ച ഒരു ബസ് തട്ടിത്തെറിപ്പിച്ചു.

**സോഷ്യലിസം ഹായ്!** 10

ഭരണമുന്നണിയിലെ രാഷ്ട്രീയക്കളിയുടെ വേഗം മുറുകിയിരിക്കുകയാണ്. തുലാവർഷം പെയ്തു തീരുമ്പോഴായിരിക്കുമോ രാഷ്ട്രീയ പേമാരി?

**ഇരുട്ടിൽ ഒരു വെള്ളിരേഖ** 12

വൈപ്പിൻ ഗ്രാമത്തിൽ ശക്തിപ്രാപിച്ചു കഴിഞ്ഞിരിക്കുന്ന സാമൂഹ്യ ബഹിഷ്കരണത്തെക്കുറിച്ച്.

## സ്പെഷ്യൽ ഫീച്ചർ

**ഏകാന്തതയുടെ ലയം** 4

നോബൽ സമ്മാനാർഹനായ ഗാബ്രിയൽ ഗാർസിയാ മാർകേസിന്റെ സാഹിത്യം ഇരുപതാം നൂറ്റാണ്ടിന്റെ ശക്തിസ്വരൂപമായിത്തീർന്നിരിക്കുന്നു. അതുല്യപ്രതിഭാശാലിയായ ആ സാഹിത്യകാരനെ ശ്രീ. എം. കൃഷ്ണൻ നായർ വിലയിരുത്തുന്ന പഠനത്തിനു പുറമെ, മാർകേസിന്റെ സംഭവബഹുലമായ ജീവിതത്തെക്കുറിച്ചൊരു കുറിപ്പും.

**ചരിത്രത്തിന്റെ ജാലകച്ചുവട്ടിൽ** 15

അറയ്ക്കൽ കൊട്ടാരം വടക്കേ മലബാറിന്റെ ഹൃദയതാളമായിരുന്ന ഒരു കാലമുണ്ടായിരുന്നു. ഇന്നതെല്ലാം അസ്തമിച്ചു. ദുഃഖസ്മരണയായിത്തീർന്ന അതിന്റെ കഥയാണ് ശ്രീ. വി. മുരളീധരൻനായർ പറയുന്നത്.

## നാടകം

മൂധേവിത്തെയ്യം — ശ്രീ. ജി. ശങ്കരപ്പിള്ള 20

## യാത്രാവിവരണം

റോമൻ ഹോളിഡേ — ശ്രീ. രവീന്ദ്രൻ 24

## ലേഖനം

പരതന്ത്രം പാപഹരം — ശ്രീ. എം. വി. ദേവൻ 32

ചേട്ടന്റെ നിഴലിൽ — ശ്രീമതി ലീലാ ദാമോദരമേനോൻ 48

ആധുനിക മലയാള നോവൽ — ശ്രീ. എസ്. ഗുപ്തൻ നായർ 50

## കഥ

മുഖം — ശ്രീ. കാട്ടുമാടം നാരായണൻ 39

നനഞ്ഞ ചുവരുകൾ — ശ്രീ. ജോർജ് ജോസഫ് കെ. 40

വങ്കൻ — ശ്രീ. എൻ. എം. നമ്പൂതിരി 43

## നോവൽ

കിളിവന്നു വിളിച്ചപ്പോൾ — ശ്രീ. എം. മുകുന്ദൻ 34

## സിനിമ

ഗാന്ധിയുടെ കഥ — ശ്രീ. പി. എ. ദിവാകരൻ 44

## പലവക

കത്തുകൾ 14

നിങ്ങളുടെ വീട്ടിൽ ഒരു ഡോക്ടർ — ഡോ: ജി. വേലായുധൻ എം. ഡി. 54

## മുഖചിത്രം

ഫോട്ടോ: ശ്രീ. ദിലീപ് ബാനർജി

**ഇത്തവണ നോബൽ സമ്മാനത്തിനർഹനായ ഗാബ്രീയൽ ഗാർസീയാ മാർകേസ് ഉജ്ജ്വലപ്രതിഭാശാലിയായ ഒരു എഴുത്തുകാരനാണ്. മാർകേസിന്റെ നോവലുകളും കഥകളും ഇരുപതാം നൂററാണ്ടിന്റെ സാഹിത്യഭൂമിയിൽ വിളഞ്ഞ മുത്തുകളാണ്.**

# ഏകാന്തതയുടെ ലക്ഷം

**എം. കൃഷ്ണൻ നായർ**

ഈ ലോകത്തു മൂന്നു കാരണങ്ങൾകൊണ്ടു പരിവർത്തനങ്ങൾ സംഭവിക്കാമെന്നു ചിന്തകന്മാർ പറയുന്നു. ഒന്ന്: സാമ്പദികങ്ങളായ പ്രതിസന്ധികൾ; രണ്ട്: രാഷ്ട്രവ്യവഹാരപരങ്ങളായ സിദ്ധാന്തങ്ങൾ; മൂന്ന്: മഹാവ്യക്തികൾ. സാമ്പത്തിക വ്യവസ്ഥയോടു ബന്ധപ്പെട്ട സ്ഥിതിവിശേഷങ്ങളാണ് ഫ്രഞ്ച് വിപ്ളവത്തിനു ഹേതുക്കളായത്. മാർക്സിന്റെ സിദ്ധാന്തങ്ങൾ റഷ്യൻ വിപ്ളവത്തിനു വഴിതെളിച്ചു. മഹാന്മാരും ലോകത്തു പരിവർത്തനമുണ്ടാക്കുന്നു. ഗാരീബാൾഡിയും ബിസ്സ്മാർക്കും ലെനിനും ഗാന്ധിയും മാവോസെ തുങ്ങും യഥാക്രമം ഇററലിക്കും റഷ്യയ്ക്കും ഇന്ത്യയ്ക്കും ചൈനയ്ക്കും നൂതനവ്യവസ്ഥിതികൾ പ്രദാനം ചെയ്തു. ആ മഹാവ്യക്തികൾ ജനിച്ചില്ലായിരുന്നെങ്കിൽ? ഇപ്പറഞ്ഞ രാജ്യങ്ങൾക്ക് ഇന്നത്തെ മഹനീയത കൈവരുമായിരുന്നില്ല. മഹാന്മാരുടെ സവിശേഷതയാർന്ന ധിഷണ സവിശേഷതയാർന്ന സമുദായങ്ങളിൽ പ്രവർത്തിക്കുമ്പോൾ ആ സമുദായങ്ങൾ പരിവർത്തനങ്ങൾക്കു വിധേയങ്ങളാവുകയാണ്. കലാകാരന്മാരും ഇമ്മട്ടിൽ പരിവർത്തനം ജനിപ്പിക്കുന്നു. വാല്മീകിയുടെയും കാളിദാസന്റെയും സോഫോക്ലിസ്സിന്റെയും ഷേക്സ്പിയറുടെയും പ്രതിഭ അവരുടെ കാലഘട്ടങ്ങളിലെ സമുദായങ്ങളുമായി സമ്പർക്കത്തിലേർപ്പെട്ടപ്പോൾ, അങ്ങനെ പ്രവർത്തനവും പ്രതിപ്രവർത്തനവും നടന്നപ്പോൾ സാഹിത്യത്തിന് നവീനത ലഭിച്ചു. ഈ വിധത്തിൽ വിശ്വസാഹിത്യസംസ്കാരത്തിന് വികാസം നൽകിയ മഹാനാണ് ഈ വർഷത്തെ നോബൽ സമ്മാനം നേടിയ കൊളംബിയൻ നോവലിസ്റ്റ് ഗാബ്രീയൽ ഗാർസീയാ മാർകേസ് (Gabriel Garcia Marquez. ജനനം 1928). ഓരോ വ്യക്തിയും മുൻപുള്ള പല വ്യക്തികളുടെയും "അനന്തരഫല"മാണെന്ന സത്യം ഇവിടെ നിഷേധിക്കുന്നില്ല. എങ്കിലും വ്യക്തിനിഷ്ഠമായ മൗലികതയ്ക്ക് സ്ഥാനമുണ്ട്. അമേരിക്കൻ നോവലിസ്റ്റ് വില്യം ഫോക്നറും ലാററിനമേരിക്കൻ കഥാകാരൻ ബോർഹെസും മാർകേസിന്റെ സാഹിത്യസംസ്കാരത്തെ രൂപപ്പെടുത്തിയിരിക്കാം. പക്ഷേ, മാർകേസ് സംസ്കാരത്തെ വ്യാഖ്യാനിച്ചതു് അദ്ദേഹത്തിന്റേതുമാത്രമായ മാർഗ്ഗത്തിലൂടെയാണ്. സംസ്കാരത്തിന്റെ പരിവർത്തനത്തിന് അദ്ദേഹം കാരണക്കാരനായതു് സ്വകീയമായ സർഗ്ഗവൈഭവത്താലാണ്. അങ്ങനെ നോക്കുമ്പോൾ മാർകേസിന് ആരോടും ആധമർണ്യമില്ല. ഗാബ്രീയൽ ഗാർസീയാ മാർകേസിനു തുല്യൻ ഗാബ്രീയൽ ഗാർസീയ മാർകേസ് മാത്രം.

നൂതന സാഹിത്യസംസ്കാരത്തിന്റെ പ്രയോക്താവെന്ന നിലയിൽ ആദരിക്കപ്പെടുന്ന ഈ ഉജ്ജ്വല പ്രതിഭാശാലിയുടെ കൃതികൾക്കുള്ള സവിശേഷത എന്താണ്? അതിനുത്തരം നൽകാൻ വേണ്ടി മറെറാരു സാഹിത്യകാരനെക്കുറിച്ച് പറയേണ്ടിയിരിക്കുന്നു. അടുത്തകാലത്തു് അന്തരിച്ച ഫ്രഞ്ച് നോവലിസ്റ്റ് റൊമാങ് ഗാരിയുടെ The Roots of Heaven എന്ന നോവലിൽ ഒരു ജർമ്മൻ തടങ്കൽപ്പാളയത്തിന്റെ വർണ്ണനമുണ്ട്. അവിടെ കിടക്കുന്ന ഫ്രഞ്ച് ഭടന്മാർ ഒന്നിനൊന്നു തകർച്ചയിലേക്കു നീങ്ങുന്നു. ഈ തകർച്ചയിൽനിന്നു രക്ഷപ്രാപിക്കാൻ തടവുകാരുടെ നേതാവായ റോബർ ഒരു മാർഗ്ഗം കണ്ടുപിടിക്കുന്നു. തടവുമുറിയുടെ ഒരു മൂലയിൽ ഒരു പെൺകുട്ടി ഇരിക്കുന്നതായി സങ്കല്പിക്കുക എന്നതാണ് ഈ ഉപായം. ആരെങ്കിലും അന്നനാള്ത്തിന്റെ മറേറയററംകൊണ്ടു ശബ്ദമുണ്ടാക്കിയാൽ അയാൾ ആ സാങ്കല്പിക കന്യകയോടു ക്ഷമായാചനം ചെയ്യണം. വസ്ത്രങ്ങൾ മാററുമ്പോൾ അവൾ കാണാതിരിക്കാനായി യവനിക തൂക്കണം. ഈ സങ്കല്പത്തിനും അതിന് അനുസരിച്ചുള്ള പ്രവത്തനത്തിനും ഫലമുണ്ടായി. തടവുകാർ തകർച്ചയിൽനിന്ന് രക്ഷപ്പെട്ടു. ജർമ്മൻ സൈനികോദ്യോഗസ്ഥൻ ഇതറിഞ്ഞു. അയാൾ അവിടെവന്ന് അറിയിച്ചു: "നിങ്ങൾ ഇവിടെ ഒരു പെൺകുട്ടിയെ





ഗാബ്രീയൽ ഗാർസീയാ മാർകേസ്

താമസിപ്പിച്ചിട്ടുണ്ടെന്ന് എനിക്കറിയാം. നാളെക്കാലത്തു് ഞാനിവിടെ ഭടന്മാരുമായിവരും. അപ്പോൾ അവളെ വിട്ടുതരണം. ഞാനവളെ വേശ്യാലയത്തിലേക്ക് അയയ്ക്കും. ജർമ്മൻ ഭടന്മാരുടെ ആവശ്യത്തിലേക്കുവേണ്ടി." പെൺകുട്ടിയെ വിട്ടുകൊടുത്താൽ അവളെ വീണ്ടും സൃഷ്ടിക്കാനാവില്ല എന്ന് ഫ്രഞ്ചുതടവുകാർക്ക് അറിയാം. അതുകൊണ്ട് അവളെ വിട്ടുകൊടുക്കേണ്ടതില്ലെന്ന് റോബറും കൂട്ടുകാരും തീരുമാനിച്ചു. അടുത്തദിവസം റോബർ "ഏകാന്തത്തടവി'ലേക്കു നയിക്കപ്പെട്ടു. ദിവസങ്ങൾ കഴിഞ്ഞു. അയാൾ മരിച്ചിരിക്കുമെന്നാണ് സുഹൃത്തുക്കൾ കരുതിയതു്. ഒരുദിവസം ക്ഷീണിച്ചു തളർന്ന റോബറിനെ കൂട്ടുകാർ കണ്ടു. "നിങ്ങളെങ്ങനെയാണ് മരിക്കാതിരുന്നതു്?" എന്ന് അവർ ചോദിച്ചപ്പോൾ അയാൾ മറുപടി നല്കി: പെൺകുട്ടിയെ സങ്കല്പിച്ചെടുത്തതുപോലെ അയാൾ വിശാലങ്ങളായ സമതലങ്ങളിൽ ആനകൾ നടന്നുപോകുന്നതായി സങ്കല്പിച്ചു പോലും. ഈ സങ്കല്പം അയാളെ തകർച്ചയിൽ നിന്നു രക്ഷിച്ചു. യാഥാർത്ഥ്യത്തിന്റെ ഒരു തലത്തിൽ നിന്നുകൊണ്ട് മറെറാരു യാഥാർത്ഥ്യത്തിന്റെ തലം സാക്ഷാത്കരിക്കുകയായിരുന്നു റോബർ. സങ്കല്പത്തിന്റെ ഫലമായ ഈ രണ്ടാമത്തെ യാഥാർത്ഥ്യതലത്തിന് ആദ്യത്തെ യാഥാർത്ഥ്യതലത്തെക്കാൾ സത്യാത്മകത ഉണ്ടായിരിക്കും. മാർകേസ് അനുഷ്ഠിച്ചകൃത്യം ഇതുതന്നെയാണ്. അദ്ദേഹം ജനിച്ചതു് കൊളംബിയയിലെ ഒരു അനൂപപ്രദേശത്താണ്. ചതുപ്പുനിലങ്ങൾ നിറഞ്ഞ ഈ പ്രദേശമാണ് മാർകേസിന്റെ കൃതികളിലെ മേക്കോണ്ടപ്പട്ടണമായി രൂപാന്തരപ്പെടുന്നതു്. അദ്ദേഹത്തിന്റെ Leaf storm and other stories എന്ന കഥാസമാഹാരഗ്രന്ഥം വായിക്കൂ. മേക്കോണ്ടപ്പട്ടണം കാണാം. ആ ഗ്രന്ഥത്തിലാണ് ഈ ടൗൺഷിപ് ആദ്യമായി പ്രത്യക്ഷമാകുന്നതു്. ഇതിന്റെ 'ഗുരുത്വാകർഷണത്തി'നു വിധേയമായിട്ടാണ് മാർകേസിന്റെ മററുള്ള കൃതികൾ ആവിർഭവിച്ചതും. മേക്കോണ്ടയിൽ എല്ലാം ജീർണ്ണിക്കുന്നു. രാഷ്ട്രീയ മണ്ഡലങ്ങളിൽ അസഹനീയമായ മർദ്ദനം നടക്കുന്നു. സദാചാരത്തിന് ഒരു വിലയുമില്ല അവിടെ. ഭൂമിയുടെ ഉടമസ്ഥന്മാർ അധികാരികളെ വശപ്പെടുത്തിക്കൊണ്ട് പാവപ്പെട്ട കർഷകരെ അടിച്ചൊതുക്കുന്നു. ഈ അസമത്വങ്ങളെയും അനീതികളെയും മാർകേസിനു മുൻപുള്ള നോവലിസ്ററുകളും ചിത്രീകരിച്ചിട്ടുണ്ട്. പക്ഷേ, മാർകേസിന്റെ ചിത്രീകരണത്തിൽ അവയ്ക്കു സാർവ്വലൗകികതലത്തിൽ പ്രാധാന്യം ലഭിക്കുകയുണ്ടായി. ഇതിന് അദ്ദേഹം അംഗീകരിച്ച മാർഗ്ഗവും വിഭിന്നമായിരുന്നു. ഒരളവിൽ ബീഭത്സി എന്നു വിളിക്കാവുന്ന സ്ഥൂലീകരണത്തിലൂടെയും അത്യുക്തിയിലൂടെയും ഹാസ്യാത്മകമായി അദ്ദേഹം ചൂഷണങ്ങളെയും മർദ്ദനങ്ങളെയും ആവിഷ്കരിച്ചു. നിസ്സംഗനായിട്ടാണ് അദ്ദേഹം ചിത്രങ്ങൾ വരച്ചതു്. ഫലമോ? വായനക്കാരെ ചിന്തയുടെ മണ്ഡലത്തിലേക്കു വലിച്ചെറിയുന്ന കലാശില്പങ്ങൾ. അവയിൽ നോവലിസ്റ്റിന്റെ ആക്രമണോൽസുകത ഇല്ലതാനും. മാർകേസിനു മുമ്പുള്ള നോവലിസ്ററുകൾ റോസയും അർഗേതാസും (Arguedas) ഹ്വാൻ റൂൾഫോയും (Juan Ruito) ഇതേ വിഷയം പ്രതിപാദിച്ചിട്ടുണ്ട്. മററു നോവലിസ്ററുകളായ അലേഹോ കാർപ്പെൻറിയറും (Alejo carpentier) മാറിയോ വാർഗ്ഗാസ് യോസയും)Mario Vargas Llosa) ഈ പ്രതിപാദ്യ വിഷയം നിരാകരിച്ചില്ല. എങ്കിലും മാർകേസിനു കഴിഞ്ഞതുപോലെ അസുലഭ ശോഭയോടെ അവ സ്ഫുടീകരിക്കാൻ അവർക്കു സാധിച്ചില്ല. അസാധാരണം എന്നു വിശേഷിപ്പിക്കാവുന്ന ഒരുതരം പ്രതിരൂപാത്മകത്വവും ഫാൻറസിയുമാണ് ഈ പ്രതിഭാശാലിയുടെ കലാസൃഷ്ടികളിലുള്ളതു്. അവയിൽ നിന്നു രൂപംകൊള്ളുന്ന മേക്കോണ്ടാപ്പട്ടണം സാർവലൗകിക പ്രാധാന്യം ആവഹിക്കുന്നു.

ഈ മേക്കോണ്ടപ്പട്ടണത്തിന്റെ നൂറു കൊല്ലത്തെ ഏകാന്തചരിത്രം മാർകേസിന്റെ മാസ്റ്റർപീസായ One hundred Years of Solitude എന്ന നോവലിൽ അന്യാദൃശസൗന്ദര്യത്തോടെ ആലേഖനം ചെയ്യപ്പെടുന്നു. അതിനായി അദ്ദേഹം സ്വീകരിക്കുന്ന 'ടെക്നിക്" റീയലിസത്തിന്റേതല്ല. നോക്കുമ്പോൾ കണ്ണിനു വിഷയമാകുന്ന യാഥാർത്ഥ്യത്തെ സർഗ്ഗാത്മകത്വംകൊണ്ടു വേറൊരു യാഥാർത്ഥ്യമാക്കിത്തീർക്കുകയാണ് മാർകേസ്. ബ്വേണ്ടിയ കുടുംബത്തിന്റെ കഥ പറയുകയാണ് നോവലിസ്ററ്. ആ കുടുംബത്തിൽപ്പെട്ട ഒരു കുട്ടി സ്കൂളിൽ നിന്നു മടങ്ങിയെത്തിയപ്പോൾ അറുപത്തിയെട്ടു കൂട്ടുകാരെക്കൂടെ കൊണ്ടുവന്നുപോലും. കിടക്കാൻ പോകുന്നതിനു മുൻപു് അവർ ഓരോരുത്തരായി കുളി

മുറിയിൽ പോകാൻതുടങ്ങി. രാത്രി ഒരു മണിയായിട്ടും എല്ലാവരും പോയിക്കഴിഞ്ഞില്ല. പ്രായം കൂടിയ ഒരു ബ്വേണ്ടിയ കുടുംബാംഗം മരിച്ചപ്പോൾ ആകാശത്തുനിന്നു മഞ്ഞപ്പൂക്കളുടെ വർഷമുണ്ടായി. മരിച്ച ഒരുത്തൻ ജീവനോടെ മേക്കോണ്ടയിൽ തിരിച്ചെത്തി. അയാൾക്കു് മരണത്തിന്റെ ഏകാന്തത സഹിക്കാൻ കഴിഞ്ഞില്ലത്രേ. മുൻപു പറഞ്ഞ ബ്വേണ്ടിയ കുടുംബാംഗം മരിച്ചതു് അയാളുടെ അമ്മ ഉർസൂല അറിയുന്നതു് വിചിത്രമായ രീതിയിലാണു്. മരിച്ചയാളിന്റെ വീട്ടിൽനിന്നു് ഒഴുകാൻ തുടങ്ങിയ രക്തരേഖ റോഡിലെ വളവുകളെല്ലാം തിരിഞ്ഞു് ഉർസൂലയുടെ വീട്ടിൽ എത്തിച്ചേർന്നു. അപ്പോൾ ഉർസൂല റൊട്ടിയുണ്ടാക്കാനായി മുപ്പത്തിയാറു മുട്ട ഉടയ്ക്കാൻ ഭാവിക്കുകയായിരുന്നു. മേക്കോണ്ടയിൽ എന്തെല്ലാമാണു് സംഭവിക്കുന്നതു്! അലമാരിക്കകത്തു വച്ചു മറന്ന ഒരു ഫ്ലാസ്കിന്റെ കനം കൂടി. മേശപ്പുറത്തു വച്ച ഒരു പാത്രത്തിലെ വെള്ളം തീയില്ലാതെ തിളച്ചു. അര മണിക്കൂർ കഴിഞ്ഞപ്പോൾ അതു് ആവിയായിപ്പോകുകയും ചെയ്തു. അവാസ്തവികങ്ങളായ ഈ സംഭവങ്ങൾ മാർകേസ് വർണ്ണിക്കുന്നതെന്തിനാണു്? നിത്യജീവിത സത്യത്തിനും അപ്പുറത്തുള്ള മറ്റൊരു സത്യം ചൂണ്ടിക്കാണിച്ചുതരാനാണു് അദ്ദേഹം അമ്മട്ടിൽ പ്രവർത്തിക്കുന്നതു്. അല്ലെങ്കിൽ നാം എന്നും കാണുന്ന കാര്യങ്ങൾ സത്യമാണെന്നതിനു് എന്തു തെളിവുകളുണ്ടു്. ബംഗാളിലെ വനത്തിൽ നടക്കുന്ന കടുവയെ കാൻവാസിൽ വരച്ചുവച്ചാൽ ആ കടുവയും വനത്തിലെ കടുവയും തമ്മിൽ വലിയ വ്യത്യാസമുണ്ടായിരിക്കും. വ്യത്യാസമുണ്ടെങ്കിൽ, കാൻവാസിലെ കടുവ വെറും സങ്കല്പമാണെങ്കിൽ അതിനു മൂന്നു കാലു മാത്രമേയുള്ളൂ എന്നു പറഞ്ഞുകൂടേ? ആ കടുവ മൂന്നു കാലുവച്ചു് ഹോക്കി കളിച്ചു എന്നും പറഞ്ഞുകൂടേ? അസാധാരണവും അവിശ്വസനീയവുമായ ഇത്തരം സംഭവങ്ങളുടെ വർണ്ണനമാണു് മാർകേസിന്റെ കലയുടെ സവിശേഷത. അതു് യഥാർത്ഥലോകത്തുനിന്നു് ഒരു മാന്ത്രികലോകത്തേക്കു നമ്മെ നയിക്കുന്നു. അപ്പോഴുണ്ടാകുന്ന വിമോചനത്തിന്റെ ബോധം നമുക്കു് എന്തെന്നില്ലാത്ത ആശ്വാസമരുളുന്നു.

ഹോസ് ആർകേദിയോ ബ്വേണ്ടിയ ഒരു രാത്രി കണ്ണാടിച്ചുവരുകളുള്ള ഒരു പട്ടണം സ്വപ്നം കണ്ടു. അടുത്ത ദിവസം അയാൾ ആ വിധത്തിലൊരു പട്ടണത്തിന്റെ പ്രതിഷ്ഠാപകനായി. അയാളുടെയും അയാൾക്കു ശേഷമുള്ള നാലു തലമുറകളുടെയും കഥയാണു് ഈ നോവലിലുള്ളതു്; നൂറു വർഷത്തെ ഏകാന്തതയുടെ കഥ. അതു് ആഖ്യാനംചെയ്തു കഴിയുമ്പോൾ നോവൽ അവസാനിക്കുന്നു. ഹോസ് ആർകേദിയോയുടെ കിനാവുപോലെ മേക്കോണ്ടയും അപ്രത്യക്ഷമാകുന്നു.

ഹോസ് ആർ കേദിയോ നഗരം സ്ഥാപിച്ചപ്പോൾ അവിടെ ഒരു ജിപ്സി വന്നെത്തി. അയാൾ ബ്വേണ്ടിയ കുടുംബത്തിനു് അജ്ഞാതമായ ഭാഷയിൽ രചിക്കപ്പെട്ട ഒരു കൈയെഴുത്തുപ്രതി കൊടുത്തു. കുടുംബത്തിലെ നാലാം തലമുറയിൽപ്പെട്ട ഒറീലിനിയോ അതു വായിച്ചു മനസ്സിലാക്കുന്നു. പിതാമഹന്മാരുടെയും പ്രപിതാമഹന്മാരുടെയും കഥകൾ അതിൽനിന്നു് അയാൾ ഗ്രഹിക്കുന്നു. തന്റെ കഥയും അതിലുണ്ടു്. അതു് എന്തെന്നറിയാൻ അയാൾ തിടുക്കത്തോടെ പുറങ്ങൾ മറിച്ചു. അപ്പോൾ ചക്രവാതമുണ്ടായി. ആ കൊടുങ്കാറ്റിൽപ്പെട്ടു മേക്കോണ്ട നഗരം തകർന്നുവീഴും. ഒറീലിനിയോ മുറിവിട്ടു പുറത്തുപോകില്ല. നമ്മൾ വായിച്ച നോവൽ ജിപ്സി നൽകിയ കൈയെഴുത്തു പ്രതിതന്നെ. ഈ ഭാഗത്തെത്തുമ്പോൾ വായനക്കാരായ നമ്മളും ചക്രവാതത്തിൽ പെട്ടുപോകുന്നു എന്ന തോന്നൽ. ചകിതരായി, പ്രകമ്പനത്തിനു വിധേയരായി നമ്മൾ മുറിവിട്ടുപുറത്തുപോകാതെ ഇരുന്നുപോകുന്നു. ശൂന്യതയുടെ ബോധമുളവാക്കുന്ന നോവലുകളിൽ ഈ നോവൽ അത്യുൽകൃഷ്ടമാണു്.

യഥാർത്ഥവും സാങ്കല്പികവുമായ വസ്തുതകളുടെ അതിർത്തിരേഖകൾ ഈ നോവലിൽ മാഞ്ഞുപോകുന്നു. മനുഷ്യാവസ്ഥയുടെ ഒരു 'മെററഫറാ'ണു് ഈ നോവലെന്നും പറയാം. മനുഷ്യജീവിതത്തിന്റെ ട്രാജഡിയെ ഇതിനെക്കാൾ ഉദാത്തതയോടെ മററാരും ചിത്രീകരിച്ചിട്ടില്ല. ലാററിനമേരിക്കയുടെ ചരിത്രംകൂടിയാണു് ഈ നോവൽ. അതിനു് സാർവജനീനതയും സാർവലൗകികതയും വരുത്തി മാർകേസ് അനുപമമായ കലാശില്പം സൃഷ്ടിച്ചിരിക്കുന്നു.

മാർകേസിന്റെ വേറൊരു മാസ്റ്റർപീസാണു് “വർഗ്ഗാധിപതിയുടെ വീഴ്ച”—The Autumn of the Patriarch—എന്ന നോവൽ. ഫാൻറസിയിലൂടെ സ്വേച്ഛാധിപത്യത്തിന്റെ കുത്സിതത്വം ചിത്രീകരിക്കുന്ന ഈ കൃതി വായിക്കുന്നതു് സാധാരണമായ അനുഭവമല്ല, മഹനീയമായ അനുഭവമാണു്. നോവൽ ആരംഭിക്കുമ്പോൾ സ്വേച്ഛാധിപതിയുടെ അഴുകിയ ശവമാണു നമ്മൾ കാണുന്നതു്. കഴുകന്മാർ അതിന്റെ അടുക്കലെത്തിക്കഴിഞ്ഞു. പിറകേ വിപ്ലവകാരികളും. അവർ കമഴ്ന്നുകിടന്ന ആ മൃതദേഹം മറിച്ചിട്ടുനോക്കി. സ്വേച്ഛാധിപതിയുടെ മൃതശരീരം തന്നെയോ അതു്? അറിഞ്ഞുകൂടാ. വിപ്ലവകാരികൾ അയാളെ കണ്ടിട്ടില്ലല്ലോ. പിന്നെ എങ്ങനെയാണു് അവർക്കു് അയാളെ തിരിച്ചറിയാൻ കഴിയുക? ഭയങ്കരനായ ആ സ്വേച്ഛാധിപതി ആരാണു്? ഭൂമികുലുക്കമുണ്ടായാൽ അതു തടയാൻ കഴിയുന്നവൻ. ഗ്രഹണം ഉണ്ടാകുമെന്നു കണ്ടാൽ നിരോധനാജ്ഞകൊണ്ടു് അതു് ഇല്ലാതാക്കാൻ പ്രാഗല്ഭ്യമുള്ളവൻ. നോവൽ ആരംഭിക്കുമ്പോൾ ഈ ലോകം വിട്ടുപോയിരിക്കുന്ന ആ രാക്ഷസൻ പലരുടെയും ആഖ്യാനത്തിലൂടെ നമ്മുടെ മുൻപിൽ വന്നുനില്ക്കുന്നു. പ്രതിയോഗിയായ ഒരു മന്ത്രിയെ കൊന്നു് വെള്ളിട്രേയിൽവച്ചു് ബാൻക്വിററിനു കൊണ്ടുവന്നവനാണു് ഡിക്റ്റേറ്റർ. അതിഥികൾക്കു് കോളിഫ്ളവറോടുകൂടി അയാളുടെ മാംസം ഭക്ഷിക്കേണ്ടിവന്നു.

മാർകേസിന്റെ 'വിഷൻ' ഇവിടെയും സ്ഥൂലീകരണമാർന്നു കാണപ്പെടുന്നു. ഇതിനു കാരണമുണ്ടു്. കൊളംബിയയിലെ ആഭ്യന്തരയുദ്ധങ്ങൾ മററു ലാററിനമേരിക്കൻ രാജ്യങ്ങളിലെ ആഭ്യന്തരയുദ്ധങ്ങളെക്കാൾ വിചിത്രതരമാണു്. 'ഫൻറാസ്റ്റിക്' എന്ന ഇംഗ്ലീഷ്പദം അതിന്റെ സ്വഭാവം കൂടുതൽ വ്യക്തമാക്കിത്തരുമെന്നു തോന്നുന്നു. 1899-ലെ ആഭ്യന്തരയുദ്ധത്തിൽ ഒരു ലക്ഷത്തിലധികം ആളുകൾ വധിക്കപ്പെട്ടു. 1948-നും 1953-നും ഇടയ്ക്കുണ്ടായ വിപ്ളവത്തിൽ രണ്ടു ലക്ഷത്തിലധികം പേരാണു് മരിച്ചതു്. 1953-ൽ ഗുസ്താവോ റോഹാസ് പിനിയാ (Gustavo rojas Pinilla) എന്ന സൈനിക മേധാവി, പ്രസിഡൻറായിരുന്ന ഗോമേത്തിനെ (Gomez) നിഷ്കാസനം ചെയ്തിട്ടു് അധികാരം പിടിച്ചെടുത്തു. അയാളുടെ മർദ്ദനഭരണവും കൊളമ്പിയൻ ജനതയ്ക്കു സഹിക്കേണ്ടിവന്നു. 1957-ൽ റോഹാസും സ്ഥാനഭ്രഷ്ടനായി. 1977-ൽ പട്ടാളനിയമംവന്നു. എത്രയെത്ര മരണങ്ങളാണു് അതിനു ശേഷമുണ്ടായതു്. ഇവയൊക്കെക്കണ്ടു് മാർകേസിന്റെ വികാരലോലമായ ഹൃദയം പിടഞ്ഞിരിക്കണം. മതിവിഭ്രമജനകമായ ഈ വിപ്ലവങ്ങളുടെ സ്വഭാവം ആവിഷ്കരിക്കുമ്പോൾ നോവലുകൾക്കും മതിവിഭ്രമജനകസ്വഭാവം വന്നേ മതിയാവൂ. സ്വസ്ഥതയുള്ള മനുഷ്യൻ പ്രാപഞ്ചിക സംഭവങ്ങളെ നേരേ കാണും. അടിക്കടി വിപ്ലവം നടക്കുന്ന രാജ്യത്തുള്ള ജനങ്ങൾ അസ്വസ്ഥരായിരിക്കും. ആ അസ്വസ്ഥതയോടെ നോക്കുമ്പോൾ സംഭവങ്ങൾ രൂപപരിവർത്തനം വന്ന മട്ടിലേ പ്രത്യക്ഷങ്ങളാവൂ. മാർകേസിന്റെ ഫാൻറസിക്കു ഹേതു ഇതാണു്. ഈ നോവലിലെ ഡിക്റ്റേറ്റർക്കു് 'അധികദിനവത്സരം' —leap year-വന്നാൽ അതില്ലാതെയാക്കാൻ കഴിയും. ഗോപുരത്തിലെ മണി പന്ത്രണ്ടടിക്കാറായപ്പോൾ അതു പാടില്ല, രണ്ടു തവണ മാത്രമേ അതു ശബ്ദിക്കാവൂ എന്നു് അയാൾ ആജ്ഞാപിച്ചു. പ്രത്യക്ഷത്തിൽ അസംബന്ധമെന്നു തോന്നാവുന്ന ഈ സംഭവങ്ങൾ വിപ്ലവംകൊണ്ടു ക്ഷോഭിച്ച കൊളംബിയൻ ജനതയുടെ മാനസിക നിലയ്ക്കു യോജിച്ചവയാണു്. സാംസ്കാരികവും രാഷ്ട്രവ്യവഹാരപരവുമായ അവസ്ഥാവിശേഷങ്ങളിൽ ഫാൻറസികൾ നിവേശനം ചെയ്തു് സത്യത്തിലേക്കു നമ്മെ കൊണ്ടു ചെല്ലുന്ന നോവലാണു് “വർഗ്ഗാധിപതിയുടെ വീഴ്ച.”

1973 സെപ്റ്റംബറിൽ “ക്കു ദേ താ” യിൽക്കൂടി (Coup d' etat)—അട്ടിമറി വിപ്ലവത്തിൽക്കൂടി ചില്ലിയിൽ അധികാരം പിടിച്ചെടുത്ത ഔഗുസ്റ്റോ പീനോചേ ഊഗാർതേ (Augusto Pinochet Vgarte) സ്ഥാനഭ്രഷ്ടനാകുന്നതുവരെ താൻ നോവലെഴുതുകയില്ലെന്നു് മാർകേസ് 1973-ൽ പ്രഖ്യാപിച്ചു. എങ്കിലും അദ്ദേഹം Chronicle of a Death Foretold എന്ന മറ്റൊരു പ്രകൃഷ്ടകൃതി നമുക്കു നൽകി. ഈ ലേഖകനു് അതു വായിക്കാൻ കഴിഞ്ഞില്ല. ഹാരോൾഡ് റോബിൻസിന്റെയും അയാളെപ്പോലെ അശ്ലീലരചന നടത്തുന്നവരുടെയും നോവലുകൾ വില്പനയ്ക്കു വരുത്തിവയ്ക്കുന്ന പുസ്തകക്കച്ചവടക്കാർക്കു് മാർകേസിന്റെ നോവലിൽ എന്തു താല്പര്യമിരിക്കുന്നു? അതുകൊണ്ടു് നിരൂപകർ പറഞ്ഞതു് എടുത്തെഴുതാനേ എനിക്കു കഴിയൂ. “വടക്കേ കൊളംബിയയുടെ കായൽവാരങ്ങളിൽ നിദ്രയിൽ വിലയം കൊണ്ട ഒരു പട്ടണം ഉണർന്നെഴുന്നേൽക്കുന്നു , ഒരു വിവാഹാഘോഷത്തിനുവേണ്ടി. വധുവിനു് വേറൊരുത്തൻ കാമുകനായി ഉണ്ടെന്നറിഞ്ഞ വരൻ

(ശേഷം 53-ാം പേജിൽ)

# ലാററിൻ അമേരിക്കയുടെ ഹൃദയം

ഗാബ്രീയൽ ഗാർസീയ മാർകേസ് 1928-ൽ ജനിച്ചു. വേനലിന്റെ ശാപമേററുകിടക്കുന്ന കൊളംബിയയിലെ അത്‌ലാന്തിക്കു് പ്രദേശത്തുള്ള ഒരു കൊച്ചുപട്ടണത്തിലാണു് മാർകേസിന്റെ ജനനം. പുറംലോകവുമായി തീരെ ബന്ധമില്ലാതിരുന്ന ആ കൊച്ചു പട്ടണത്തിൽ മാർകേസ് വളന്നു. ഉഷ്ണക്കാററിനിടയിൽ ഒററപ്പെട്ട ബാല്യകാലജീവിതത്തെക്കുറിച്ചുള്ള അഭിശപ്തമായ സ്മരണകൾ മാർകേസിന്റെ സാഹിത്യപ്രപഞ്ചത്തിലാകെ വിതറപ്പെട്ടിട്ടുണ്ടു്. കൊളംബിയയിലെ ബൊഗാട്ടയിലായിരുന്നു ഗാർസീയ മാർകേസിന്റെ വിദ്യാഭ്യാസം. വിദ്യാഭ്യാസാനന്തരം മാർകേസ് പത്രപ്രവത്തനം കമ്മരംഗമായി സ്വീകരിച്ചു. 1955 മുതൽ പല പുറംനാടുകളിലും മാർകേസ് ജീവിച്ചു—വെനിസ്വലെയിലും പാരീസിലും മെക്സിക്കോയിലും സ്പെയിനിലും.

മാർകേസിന്റെ ആദ്യത്തെ നോവൽ പുറത്തിറങ്ങുന്നതു് 1955-ൽ ആണു്. ഈ നോവലിലെ കഥയും മാക്കൊണ്ഡോ എന്ന പട്ടണത്തിൽ സംഭവിച്ചതു തന്നെ. ഒരു ഡോക്ടറുടെ മൃതശരീരത്തിനു് ശ്മശാനം നിഷേധിക്കപ്പെട്ടപ്പോൾ, ആ ശ്മശാനത്തെ ഉൾക്കൊള്ളുന്ന മാക്കൊണ്ഡോയുടെ രണ്ടു പത്താണ്ടു കാലചരിത്രം വെളിപ്പെടുകയാണു് ഈ നോവലിൽ. മാക്കൊണ്ഡോയിൽ നടന്ന കഥ കൊളംബിയ എന്ന രാജ്യത്തിന്റെ കഥ തന്നെയാണു്. പിന്നെ വർഷങ്ങളിലൂടെ ലാററിൻ അമേരിക്ക ആകെയും മാർകേസിന്റെ മാക്കൊണ്ഡോ എന്ന ചെപ്പിലൊതുങ്ങി.

1970-ൽ പുറത്തിറങ്ങിയ മാർകേസിന്റെ One Hundred Years of Solitude എന്ന മഹാനോവലിലൂടെ ഒരു വൻകരയുടെ ഹൃദയസ്പന്ദനം മുഴുവനായികേട്ടു. ഗാബ്രീയൽ ഗാർസീയ മാർകേസ് ഒരു സാധാരണ എഴുത്തുകാരനല്ല, അസാധാരണമായ ഒരു സാഹിത്യപാരമ്പര്യത്തിന്റെ ഉദയതാരകമാണു്.

ഗാബ്രീയൽ ഗാർസീയ മാർകേസ് 1982-ലെ നോബൽ സമ്മാനത്തിനർഹനായെന്നു കേട്ടപ്പോൾ, ഇന്നു് ലോകത്തു് ജീവിച്ചിരിക്കുന്ന മറ്റൊരു മഹാ സാഹിത്യകാരനായ, ജോർജ് ലൂയി ബോർഹസ് പറഞ്ഞു: സന്ദർഭോചിതമായ ഒരു സമ്മാനം. ബോഹ്സിന്റെ നാട്ടുകാരനായ എർണസ്റ്റോ സാബട്ടൊ എന്ന വലിയ എഴുത്തുകാരനും ലോകസമക്ഷം സന്തോഷം പ്രകടിപ്പിച്ചു.

1981-ൽ തന്റെ മാതൃഭൂമിയായ കൊളംബിയയിൽ നിന്നു്, അവിടെ ജീവിതം അസഹനീയമായിത്തീർന്നപ്പോൾ, മാർകേസ് മെക്സിക്കോയിലേക്കു് ഒളിച്ചോടിപ്പോയി. കൊളംബിയയിലെ രാജ്യരക്ഷാ പൊലീസ് മാർകേസിനെ വട്ടമിട്ടു നടക്കുകയായിരുന്നു. അന്നോടിപ്പോയില്ലായിരുന്നെങ്കിൽ മാർകേസ് ഇന്നു് കൊളംബിയയിലെ തടവറയിൽ കിടക്കുന്നുണ്ടാവണം. കൊളംബിയയിലെയും മററ് ലാററിൻ അമേരിക്കൻ രാഷ്ട്രങ്ങളിലേയും ഗറില്ലാ വിപ്ലവപ്രസ്ഥാനങ്ങളെ ധൈഷണികമായും ആശയപരമായും സ്വാധീനിച്ചുകൊണ്ടു് ഗറില്ലാ പ്രസ്ഥാനത്തിന്നൊരു പ്രചോദനകേന്ദ്രമായി വർത്തിക്കുന്നു. മാർകേസ് എന്നു് കൊളംബിയയിലെ പൊലീസും ഭരണത്തലവന്മാരും വിശ്വസിച്ചു. നിരവധി കള്ളക്കേസുകൾ അദ്ദേഹത്തിന്റെപേരിൽ കെട്ടിച്ചമച്ചുകൊണ്ടുമിരുന്നു. തന്റെ ജീവൻ അപകടത്തിലാണെന്നു മനസ്സിലാക്കിയപ്പോൾ മാർകേസ് മാതൃഭൂമിയിൽ നിന്നൊളിച്ചോടി.

മാർകേസിന്റെ നോബൽ സമ്മാനത്തെ കൊളംബിയൻ പ്രസിഡൻറ് ബലിസാറിയൊ ബെററാൻകോർട്ട് സ്വാഗതം ചെയ്തു, മാർകേസിനുലഭിച്ച നോബൽസമ്മാനത്തിലൂടെ കൊളംബിയ ആദരിക്കപ്പെട്ടിരിക്കുകയാണെന്നു് പ്രസ്താവിക്കുകയും ചെയ്തു. പ്രസിഡണ്ടു് ബലിസറിയൊ ടെലിഫോണിലൂടെ തന്റെ സന്തോഷം മാർകേസിനെ അറിയിച്ചു.

ഇന്നു് ഗബ്രീയൽ ഗാർസീയ മാർകേസ് ഒരു വൻകരയുടെ മുഴുവനും തീവ്രവികാരമാണു്. അദ്ദേഹം ആ വൻകരയുടെ മോചനത്തെക്കുറിച്ചു് സ്വപ്നംകാണുന്നു. മോചനമാർഗ്ഗം തേടുന്ന വിപ്ലവപ്രസ്ഥാനങ്ങളെ പ്രോത്സാഹിപ്പിക്കുന്നു. ലോകസാഹിത്യത്തിൽ ലാററിൻ അമേരിക്കൻ ഐഡൻറിററി സ്ഥാപിച്ചെടുക്കാനായി ജീവിക്കുന്നു. കാസ്ട്രോയുടെയും ഗുവേരയുടെയും ക്യൂബയുടെയും ആശയങ്ങൾ ഒരു കൈയിലും ലാററിനമേരിക്കയുടെ വെടിയേററ ആത്മാവു് മറുകൈയിലുമായി ഗാർസീയ ഗബ്രിയൽ മാർകേസ് മുന്നോട്ടുപോകുന്നു.

ആത്മവിശ്വാസത്തിന്റെ പുഞ്ചിരി



# ഇന്ദിര മാർക്ക് അറിയും മുമ്പ് മരണം ധൃതി പിടിച്ചു

**കൗമുദി ന്യൂസ് സർവീസ്**

**ഗീ**താദേവിക്ക് യൂണിവേഴ്സിറ്റി ഓഫീസിലാണ് ജോലി. ഒക്ടോബർ ഇരുപത്തിയാറാംതീയതി ചൊവ്വാഴ്ച പതിവുപോലെ ഓഫീസിലെത്തി മനസ്സിനെ ഫയലുകൾക്കു പിറകെ പറഞ്ഞുവിട്ടു. സെനറ്റ്ഹാളിന്റെ ഗോപുരമുകളിലെ നാഴികമണിയിലെ ചെറിയ സൂചി ഒന്നിനടുത്തേക്ക് ഇഴഞ്ഞെത്തിയപ്പോഴാണ് ഫയലുകൾക്ക് പിറകെ പോയ ശ്രദ്ധ മുറിഞ്ഞതും മറ്റൊരു കാര്യം മനസ്സ് ഓർത്തെടുത്തതും. രാവിലെ അനുജത്തി കോളേജിൽ പോകുന്നതിനുമുമ്പ് ഒരു പ്രത്യേക കാര്യം ഓർമ്മിപ്പിച്ചിരുന്നു—"ചേച്ചീ, എന്റെ ഫസ്റ്റ് ഇയറിന്റെ മാർക്ക് വന്നിട്ടുണ്ടാവും, ചേച്ചി ഇന്നു അറിഞ്ഞുവരണം." അനുജത്തിയുടെ മാർക്കിന്റെ കാര്യം മറന്ന മനസ്സിനെ ശപിച്ചുകൊണ്ട് കസേരയിൽ നിന്നെണീക്കുകയും പരീക്ഷാ സെക്ഷനിൽ ച്ചെന്നു മാർക്കറിയുകയും ചെയ്തു. അനുജത്തിക്ക് എല്ലാ പേപ്പറിനും ഫസ്റ്റ് ക്ലാസിലും ഉയർന്ന മാർക്ക്. മനസ്സിൽ ആഹ്ളാദത്തിന്റെ കൊടിയേറ്റം. ഉച്ചഊണിനിരിക്കുമ്പോൾ സഹപ്രവർത്തകർക്ക് തന്റെ സന്തോഷം പങ്കുവച്ചു നൽകുകയുംചെയ്തു. ഊണു കഴിഞ്ഞെത്തുമ്പോൾ സെക്ഷനിൽ ഫോണിന്റെ മണിയടിയൊച്ച ഉയർന്നു. ഫോൺ ഗീതാദേവിക്കുള്ളതായിരുന്നു; റിസീവർ ചെവിയോടു ചേർത്തുവച്ചു. സന്ദേശം കേൾക്കുമ്പോൾ ഗീതാദേവിയുടെ മുഖത്തെ രക്തപ്രസാദം പൊടുന്നനെ കെട്ടുപോയി. ഏതോ പേക്കിനാവുകണ്ടതുപോലെ അവരുടെ മുഖം വലിഞ്ഞുമുറുകി. ആ ഉച്ചനേരത്തു് ആ ഫോൺകാൾ കൈമാറിയതു് ഒരു മരണസന്ദേശമായിരുന്നു. ഫസ്റ്റ് ഇയർ എം. എസ് സിക്ക് എല്ലാ പേപ്പറിനും ഫസ്റ്റ്ക്ലാസിലും കൂടുതൽ മാർക്ക് വാങ്ങിയ അനുജത്തിയെ മരണം കൊണ്ടുപോയിരിക്കുന്നു. തനിക്കു ഫസ്റ്റ്ക്ലാസിലും കൂടുതൽ മാർക്കുണ്ടെന്ന വാർത്ത നൽകുന്ന സന്തോഷം ഒന്നു നുണയാൻപോലും നെന്മനശ്ശേരി തറവാട്ടിലെ ഇന്ദിരാദേവിയെ മരണം അനുവദിച്ചില്ല.

നമുക്കു് പ്രവചനം നടത്താൻ കഴിയാത്ത ഒരേ ഒരു കാര്യമേ ഈ ലോകത്തുള്ളൂ. മരണസർട്ടിഫിക്കറ്റ് കൈപ്പറ്റുന്ന ആ നിമിഷം. നമ്മുടെ നഗരങ്ങളിലെ റോഡുകളിൽ മരണം എപ്പോഴും ചുറ്റിത്തിരിഞ്ഞ് നില്പുണ്ടാവും. നമ്മൾ ആവുന്നതും ഒഴിഞ്ഞുപോയാലും ശരി പകവീട്ടാനെന്നപോലെ അതു നമ്മുടെ മുമ്പിൽ നിനച്ചിരിക്കാതെ ചാടിവീഴും. നമ്മുടെ റോഡുകളിലൂടെ ട്രാഫിക് നിയമങ്ങളേയും വാഹനനിയമങ്ങളെയും ധിക്കരിച്ചു പായുന്ന വാഹനങ്ങൾ മൃത്യുവിനു മൃഗയാവിനോദം ഒരുക്കുന്നു. റോഡിലൂടെ ബോയിങ് വിമാനത്തിന്റെ വേഗത്തിൽ ഓടുന്ന ഒരു വാഹനം ട്രാഫിക് നിയമങ്ങളെ തട്ടിത്തെറിപ്പിച്ചാൽ ഉണ്ടാകുന്ന ദുരന്തത്തെക്കുറിച്ച് അല്പമൊന്നു ആലോചിച്ചാലറിയാം, അതെത്ര ഭീകരമായിരിക്കുമെന്ന്. എം. ജി. കോളേജിലെ രണ്ടാംവർഷം എം. എസ്.സി. (ഗണിതശാസ്ത്രം) വിദ്യാർത്ഥിനിയായ ഇന്ദിരാദേവിയെ, കിനാവുകൾ കണ്ടു നടക്കേണ്ട ഇരുപത്തിയൊന്നാം വയസ്സിൽ മൃത്യുവിനെറിഞ്ഞുകൊടുത്തതു് നിയമങ്ങളെ ധിക്കരിച്ചു കുതിച്ചുവന്ന ഒരു ബോയിങ് എക്സ്പ്രസ്സായിരുന്നു.

പേട്ട പുള്ളിമൂടക്കിലെ ഗീതാ സദനത്തിൽ ചൊവ്വാഴ്ച ഉച്ചയ്ക്ക് മരണദുഃഖം ചെന്നു കയറുമ്പോൾ കൂട്ട നിലവിളി ഉയർന്നു. ആ നിലവിളി കേട്ട് ബന്ധുക്കളും അല്ലാത്തവരുമായ അയൽക്കാർ ഓടിച്ചെന്നു. ഇന്ദിരയുടെ മരണവാർത്ത അവിശ്വസനീയതയോടെ സ്വീകരിച്ച അവരുടെ മനസ്സ് കേണു, ദൈവമേ എന്തിനീ പെൺകുട്ടിക്കു് ഇങ്ങനെ ഒരു വിധി നൽകി. വീട്ടിലും പുറംലോകത്തും ഒരുപോലെ ബഹളങ്ങളിൽ നിന്നും അകന്നുമാറി പഠനത്തെക്കുറിച്ചുള്ള ചിന്തകളിൽ ഒതുങ്ങിക്കഴിഞ്ഞ തുളസിക്കതിർപോലെയുള്ള ആ പെൺകുട്ടി അവരുടെ മനസ്സിൽ സ്മരണകളുടെ നിലവിളക്ക് കൊളുത്തിക്കാണണം.

ആഢ്യത്വത്തിന്റെ ചന്ദനക്കുറി തൊട്ട നെന്മനശ്ശേരി തറവാട് ഇന്നു ശാഖകളായി പടർന്നു കിടക്കുന്നു. അതിലൊരു ശാഖയിലാണ് ഇന്ദിരാദേവി ജനിച്ചതും വളർന്നതും. ചീഫ് ഇലക്ട്രൽ ഓഫീസറായി റിട്ടയർചെയ്ത സുകുമാരൻ നായരുടെ അഞ്ചുകുട്ടികളിൽ നാലാമത്തവളാണ് ഇന്ദിരാദേവി. സുകുമാരൻനായർ രണ്ടരവർഷത്തിനുമുമ്പ് മരിച്ചു. രണ്ടരവർഷത്തിനുശേഷം മകൾ അച്ഛനു കൂട്ടുചെന്നിരിക്കുന്നു! ഇന്ദിരയുടെഅമ്മ സരോജിനിഅമ്മ ബിരുദധാരിണിയാണ്, ബി. എ. പാസ്സാകുന്നവരുടെ വാതിൽക്കൽ ജോലി വന്നു മുട്ടിവിളിക്കുന്ന കാലത്തു് സരോജിനിഅമ്മ അതു വേണ്ടെന്നു വച്ചതു് കുട്ടികളെ നന്നായി വളർത്തിയെടുക്കാനാണ്. തറയിലും തലയിലും വയ്ക്കാതെ വളർത്തിയെടുത്ത കുട്ടികളിലൊന്ന് ഇനി തന്നോടൊപ്പം ഉണ്ടാകുകയില്ലെന്ന



ഇന്ദിരാദേവി—ഈ മുഖശ്രീ ഇനി ഓർമ്മകളിൽ മാത്രം

സത്യം ആ അമ്മയ്ക്കു് ഇനി ഞെട്ടലോടേ ഓർക്കാൻ കഴിയുകയുള്ളൂ. ഡോക്ടർ കുത്തിവച്ച മയക്ക് മരുന്നിന്റെ ശക്തിയിൽ ആ അമ്മ ഉറങ്ങുന്നു. ഇടയ്ക്കിടെ ഉറക്കം കെട്ടുമ്പോൾ അകലെങ്ങളിലെവിടയോ അച്ഛന്റെ പിറകേ യാത്രപറഞ്ഞുപോയ ഇന്ദിരയെ വിളിച്ചു അമ്മ കേഴുന്നു.

എസ്. എസ്. എൽ. സി. മുതൽ മുകളിലോട്ടുള്ള പരീക്ഷകളിലെല്ലാം ഇന്ദിരാദേവിയുടെ വിജയങ്ങൾക്ക് ഫസ്റ്റ് ക്ലാസിന്റെ അകമ്പടിയുണ്ടായിരുന്നു. ഹോളി ഏഞ്ചൽസ് കോൺവെന്റിൽ സ്കൂൾപഠനം നടത്തിയ ഇന്ദിര പ്രീ-ഡിഗ്രിക്കും ബി. എസ്‌സി. ക്കും പഠിച്ചതു് ആൾസെയിന്റ്സ് കോളേജിലായിരുന്നു. എം. എസ്‌സിക്കു് എം. ജി. കോളേജിൽ ചേർന്നു. കോളേജ്‌വളപ്പിൽ ശരാശരിക്കു് താഴെയുള്ളവർപോലും മറ്റുള്ളവരുടെ ശ്രദ്ധയിൽ പിടിച്ചുകയറാൻ ശ്രമിക്കുമ്പോൾ ഇന്ദിരാദേവിയുടെ ശ്രദ്ധ ചെന്നു വീണതു് ഗണിതശാസ്ത്രത്തിലെ ദുരൂഹസമസ്യകളിലാണ്. ഇന്ദിരാദേവിയുടെ ചിത്രം ആ കുട്ടിയുടെ ക്ലാസിലുള്ളവരുടെ മനസ്സിൽ മാത്രമേ ഉണ്ടായിരുന്നുള്ളൂ. തങ്ങളുടെ കോളേജിലെ ഒരു കുട്ടി മരിച്ചുവെന്നറിഞ്ഞപ്പോൾ അവളുടെ രൂപം ഓർമ്മകളിൽനിന്നു തപ്പിയെടുക്കാനേ കഴിഞ്ഞില്ല. കാരണം ഇന്ദിരാദേവി എപ്പോഴും ബഹളങ്ങളിൽനിന്നു അകലെയായിരുന്നു.

എല്ലാ ദിവസവും ഉച്ചനേരത്തു് തിരുവനന്തപുരം വിമാനത്താവളത്തിൽ പറന്നു ഇറങ്ങാറുള്ള ബോംബെ എയർബസ്സിലെ യാത്രക്കാരെ കയറ്റി എം. സി. റോഡിലെ കോട്ടയംവരെയുള്ള പ്രധാന കവലകളിൽ ഇറക്കിവിടാൻ ട്രാൻസ്പോർട്ട് കോർപ്പറേഷനു ഒരു ബസ് സർവ്വീസുണ്ട്. വിമാനയാത്രക്കാരേയും കൊണ്ട് എം. സി. റോഡിലൂടെ വിമാനവേഗത്തിൽ പറക്കുന്ന ആ ബസ്സിനു തിരുവനന്തപുരം–കോട്ടയം ബോയിങ് എക്സ്പ്രസ് എന്ന പേരു് കല്പിച്ചു നൽകിയ ഭാവന വാഴ്ത്തപ്പെടേണ്ടതുതന്നെ. ഒക്ടോബർ ഇരുപത്തിയാറാം തീയതി ചൊവ്വാഴ്ച ഉച്ചയ്ക്ക് എയർപോർട്ടിൽ നിന്നു വടക്കോട്ടു കുതിച്ച ബോയിങ് എക്സ്പ്രസ് ട്രാഫിക് നിയമങ്ങളെ തികച്ചും മറന്നുകഴിഞ്ഞിരുന്നു. ഭ്രാന്തമായ വേഗത്തിൽ എല്ലാ നിയമങ്ങളും മറക്കപ്പെടുമല്ലോ. ആ ബസ്സാണ് ജീവിതത്തിന്റെ വസന്താഗമനത്തെക്കുറിച്ചുള്ള കിനാവുകൾ കണ്ട പെൺകുട്ടിയെ മൃത്യുവിന്റെ നാട്ടിലേക്കു നിർബ്ബന്ധപൂർവ്വം പറഞ്ഞുവിട്ടതു്.

ഉച്ചകഴിഞ്ഞു ക്ലാസ്സില്ലെന്നറിഞ്ഞാൽ കോളേജ്‌വളപ്പിൽ അല്പനേരംപോലും തങ്ങി നിൽക്കാൻ ഇഷ്ടപ്പെടാത്തവളാണ് ഇന്ദിരാദേവി. ഒരു മണി കഴിയുമ്പോൾ നാലാഞ്ചിറനിന്നും ഒരുവാതിൽക്കോട്ടയിലേക്കുള്ള സിറ്റിബസ് പരുത്തിപ്പാറഎത്തിച്ചേരും. ആ ബസ് തെറ്റിയാൽപ്പിന്നെ പേട്ടയിലെത്തണമെങ്കിൽ രണ്ടു ബസ്സ് കയറേണ്ടിവരും. അതുകൊണ്ടു ചൊവ്വാഴ്ച ഉച്ചയ്ക്ക് ഒരുവാതിൽക്കോട്ട ബസ് എത്തുന്നതിനുമുമ്പുതന്നെ ഇന്ദിര പരുത്തിപ്പാറജംഗ്ഷനിലെത്തി.

മഹാത്മാഗാന്ധി കോളേജിലേക്കുള്ള ഇടത്തേ ഗേറ്റ് പരുത്തിപ്പാറ ജംഗ്ഷനിലാണ്. കേശവദാസപുരം ജംഗ്ഷൻ കഴിഞ്ഞു വരുന്ന റോഡ് ഇവിടെയെത്തുമ്പോൾ രണ്ടായിത്തിരിയുന്നു. ഇടത്തോട്ടുള്ളതാണ് എം. സി. റോഡ്, വലത്തോട്ട് താഴേക്ക് പോകുന്നതു് മുട്ടടവഴി പേരൂർക്കട ജംഗ്ഷനിൽ ചെന്നു ചേരുന്ന റോഡാണ്. മുമ്പ് ഇടത്തോട്ടു പോകുന്ന റോഡിന്റെ ലവലിൽനിന്നു താഴെയായിരുന്നു വലത്തോട്ടുപോകുന്ന റോഡ്. കഴിഞ്ഞ കുറേ മാസങ്ങളായി ഈ റോഡുകൾ സന്ധിക്കുന്നിടം ഒരേ ലെവലിലാക്കാനുള്ള പണിനടക്കുന്നു. ഈ ഭാഗത്തു് എത്തുന്ന എല്ലാ വാഹനങ്ങൾക്കും വേഗത കുറച്ചേ ഓടാൻ കഴിയൂ. അല്ലെങ്കിൽ കുഴിയിൽവീണുപൊങ്ങിത്തെറിക്കുന്ന അനുഭവമാണുണ്ടാവുക.

ഉച്ചയ്ക്കു് ഒരുമണി കഴിഞ്ഞു് പത്തുമിനിട്ടായപ്പോഴാണു് ഒരുവാതിൽക്കോട്ട ബസ് പരുത്തിപ്പാറജംഗ്ഷനിലെത്തിയതു്. ബസ്സിൽക്കയറാൻ വിദ്യാർത്ഥികളും മറ്റു യാത്രക്കാരും തിരക്കു കൂട്ടി. ആ തിരക്കിൽനിന്നു് അൽപം വിട്ടു് നിൽക്കുകയായിരുന്നു ഇന്ദിരാദേവി. ഈ സമയത്താണ് തെക്കുനിന്നും ബോയിങ് എക്സ്പ്രസ് കുതിച്ചുവന്നതു്. റോഡിൽ സിറ്റിബസ് നിൽക്കുന്നതു കണ്ടിട്ടും ബോയിങ് ബസ്സിന്റെ സ്പീഡിൽ മാറ്റമുണ്ടായില്ല. വലതുവശത്തു് റോഡ് വീതി കൂട്ടാൻ കിളച്ചിട്ടിരുന്ന ഭാഗത്തുകൂടെ ചീറിവരുന്ന ബസ് നിറുത്താൻ ചില വിദ്യാർത്ഥികൾ കൈ കാണിച്ചുവെങ്കിലും ബസ് റോഡിൽഇളക്കി ഇട്ടിരുന്ന ഒരു കൽക്കുറ്റിയേയും തട്ടിതെറിപ്പിച്ച് ലക്ഷ്യം കാണാൻ പാഞ്ഞു. ട്രാഫിക് നിയമങ്ങളിലെ ബാലപാഠങ്ങൾ അനുശാസിക്കുംവിധം ഇടതുവശത്തുകൂടെ മുന്നോട്ടു പോകേണ്ടബസ് വലതു വശത്തുകൂടെ വേഗത തെല്ലും കുറയ്ക്കാതെ കുതിച്ചപ്പോൾ തലയ്ക്കടിയേറ്റ് ഇന്ദിരാദേവി വീണു പിടഞ്ഞു. പിന്നെ ജീവൻ അധികം സമയം തങ്ങിനിന്നില്ല. ഇന്ദിരാദേവിയോടൊപ്പമുണ്ടായിരുന്ന പത്മാവതി മെഡിക്കൽകോളേജ് ആശുപത്രിയിൽ കിടക്കുന്നു.



ഇടയ്ക്കിടെ ബോധം തെളിയുമ്പോൾ മകളെ വിളിച്ചു കേഴുന്ന സരോജിനി അമ്മ

ഈ ചേച്ചി മാർക്ക് അറിയിക്കുന്നതിനു മുമ്പുതന്നെ അനുജത്തിയെ മരണം തട്ടിയെടുത്തു. ഇന്ദിരാദേവിയുടെ ചേച്ചി ഗീതാദേവിയും കുഞ്ഞുമാണ് ചിത്രത്തിൽ



## കൗമുദി ന്യൂസ് സർവീസ്

അധികാരസ്ഥാനങ്ങളിലെ അഴിമതി ഇക്കാലത്ത് വലിയ വാർത്തയൊന്നുമല്ല. മന്ത്രി അഴിമതി കാണിച്ചുവെന്നോ മന്ത്രിയുടെ കിങ്കരരോ പാർട്ടിയോ അഴിമതി കാണിച്ചുവെന്നോ പറഞ്ഞാൽ ഒരു പുളിയിലപോലും വീഴുകയുമില്ല. കൈക്കൂലി, അഴിമതി, വെട്ടിപ്പ് എന്നീ പദങ്ങൾ താമരപ്പൂവ്, ചന്ദനത്തിരി, തീർത്ഥജലം എന്നൊക്കെ പറയുമ്പോലെ വിശുദ്ധസുന്ദരങ്ങളായ പ്രതീകമായിത്തീർന്നിരിക്കുകയാണ്. ഇവയ്ക്കിടയിൽക്കൂടി ലക്ഷങ്ങളും കോടികളും കൈമറിഞ്ഞുകൊണ്ടുമിരിക്കുന്നു.

ഇതിങ്ങനെയിരിക്കേ, ഇക്കഴിഞ്ഞ 22-ാം തീയതി സന്ധ്യമയങ്ങാറായപ്പോൾ, പത്രമോഫീസിൽ, ക്ലിഫ് ഹൗസിൽ നിന്ന് ഒരു ഫോൺകാൾ. ക്ലിഫ് ഹൗസ , മുഖ്യമന്ത്രിയുടെ ഔദ്യോഗിക വസതി. ''ക്ലിഫ് ഹൗസിൽ നിന്നാണ്'; മുഖ്യമന്ത്രിക്കു സംസാരിക്കണം. ഒരുസെക്കൻഡ് ഹോൾഡു ചെയ്യാമല്ലോ?''

''ഓഹോ.''

''കരുണാകരനാണ്'', മുഖ്യമന്ത്രി ഫോണിൽ വന്നു. ''ആഹ്ലാദകരമായ ഒരു കാര്യം പറയാനുണ്ട്;'' അദ്ദേഹം അറിയിച്ചു. ''എസ്. ആർ. പി. യിലെ തർക്കങ്ങളൊക്കെത്തീർന്നു. ഒന്നിച്ചു നില്ക്കാമെന്ന് അവർ സമ്മതിച്ചു. അവരെല്ലാം ഇതാ ഇവിടെയുണ്ട്.''

''സന്തോഷം. ഒത്തുതീർപ്പിന്റെ വിശദവിവരങ്ങൾ കിട്ടുമോ?''

''അതൊക്കെ അവർതന്നെ പിന്നീട് പറയും. നല്ലൊരു കാര്യമായതുകൊണ്ട് ഞാൻതന്നെ പറയാമെന്നുവച്ചു.''

ഫോൺ നിശ്ശബ്ദമായി. എസ്. ആർ. പി. യിലെ പോർക്കളവും നിശ്ശബ്ദമായി എന്നു കരുതി.

''എസ്. ആർ. പി. യിലെ തർക്കങ്ങൾ'' എന്നു പറയുന്നത് നേരത്തേ പറഞ്ഞ താമരപ്പൂവിന്റെയും ചന്ദനത്തിരിയുടെയും തീർത്ഥജലത്തിന്റെയും കാര്യങ്ങളാണ്. 'സോഷ്യലിസ്റ്റ് റിപ്പബ്ലിക്കൻ പാർട്ടി' എന്ന എസ്. ആർ. പി.ക്കു് ഈ നിയമസഭയിൽ ആകെ രണ്ടംഗങ്ങളാണുള്ളത്. ഒരാൾ മന്ത്രിയായി, എൻ. ശ്രീനിവാസൻ. അപരൻ വിജയരാജൻ എം. എൽ. എ. ഒരുനാൾ, മന്ത്രി തന്റെ പാർട്ടിയിലെ ആ എം.എൽ.എ. ഉൾപ്പെടുന്ന ഒരു വിഭാഗത്തിനെതിരെ ''തുറന്ന'' ഒരടിയടിച്ചു: ഇക്കൂട്ടർ അഴിമതിക്കാരും കൈക്കൂലിക്കാരും, കള്ളരേഖ ചമപ്പുകാരും വഞ്ചകരുമാണ്.

താമരപ്പൂവ്, ചന്ദനത്തിരി, തീർത്ഥജലം!

മറേറ ഗ്രൂപ് തിരിച്ചടിച്ചു: തീർത്ഥജലവും മററും മന്ത്രിയും ഗ്രൂപ്പുമാണ് ''നടത്തുന്നത്.''

അടിയും തിരിച്ചടിയും അന്യോന്യമുള്ള ശിക്ഷാനടപടികളിലേക്കു നീണ്ടു. മന്ത്രിവിഭാഗം എസ്. ആർ. പി. യിൽ നിന്ന് മറേറ വിഭാഗം പുറത്താക്കപ്പെട്ടു. മറേറ വിഭാഗമാകട്ടെ മന്ത്രിയേയും മററും പുറത്താക്കുകയും ചെയ്തു. അങ്ങനെ മഹത്തായ സോഷ്യലിസ്റ്റ റിപ്പബ്ലിക്കൻ പാർട്ടി ഒന്നിലധികമായി! 'സംഘടനകൊണ്ട് ശക്തരാകുവിൻ' എന്നുദ്ബോധിപ്പിച്ച മഹാഗുരുവിന്റെ ചിത്രത്തിനു ചുവടെനിന്ന് എസ്. ആർ. പി. സംഘടനക്കാർ തമ്മിലടിച്ചു ശക്തരായി.

ധാരാളം ഭൂരിപക്ഷമൊക്കെ നിയമസഭയിലുള്ള ഭരണമുന്നണിക്കു് എസ്. ആർ. പി. ഒന്നായി നിൽക്കുന്നതും രണ്ടായിപ്പിരിയുന്നതുമൊന്നും തല്ക്കാലം പ്രശ്നമല്ല. രണ്ടോ നാലോ ആയി പിളന്ന് ബാഷ്പീകൃതമായാലും അവക്കു് ഖിന്നത വരാനിടയില്ല. പിന്നെ, മുന്നണിയുടെ ഇമേജിന്റെ കാര്യം. അങ്ങനെയൊന്നിനെക്കുറിച്ച് ആർക്കു വേവലാതി!

ഈ പശ്ചാത്തലത്തിലാണ് ഇനി ''ഒന്നായി നില്ക്കാൻ അവർ സമ്മതിച്ചു'' തായി മുഖ്യമന്ത്രി ഫോൺചെയ്തശേഷം നടന്നത്.

പക്ഷേ, എസ്. ആർ. പി. അതിന്റെ ജനനദൗഷ്യംകൊണ്ടാവണം, ഒന്നായില്ല. ''ഒന്നായി'' എന്നു സന്തോഷിച്ച മുഖ്യമന്ത്രിയെ പരിഹസിച്ചുകൊണ്ട്, പൂർവ്വാധികംമോടിയോടെതന്നെ എസ്. ആർ. പി. രണ്ടായിത്തുടർന്നു. ഒരു കക്ഷണം എസ്. ആർ. പി. യെക്കുറിച്ച് മറുകക്ഷണം ഉന്നയിച്ച അതീവഗൗരവമുള്ള ആരോപണങ്ങളും പ്രത്യാരോപണങ്ങളും കേരളീയരെ പരിഹസിച്ചുകൊണ്ട്, എസ്. ആർ. പി. യാണ് ഇനിയൊരു വിമോചനമാർഗ്ഗം എന്ന് ആത്മാർത്ഥമായി വിശ്വസിച്ചുപോയ ഒരുവിഭാഗം ജനങ്ങളെ ഇളിഭ്യരാക്കിക്കൊണ്ട്, രാഷ്ട്രീയാകാശത്ത് പറന്നുനടന്നു. ''അവർ ഒന്നായി'' എന്നു ജനങ്ങളെ വിശ്വസിപ്പിക്കാൻ ശ്രമിച്ച മുഖ്യമന്ത്രിയാകട്ടെ, ''അവർ'' ഉന്നയിച്ച ആരോപണങ്ങൾ അവരുടെ ആഭ്യന്തര കാര്യങ്ങളായി തള്ളിക്കളഞ്ഞമട്ടിൽ മഹാഭാരതവും ഹരിനാമ കീർത്തനവുമൊക്കെ ഉദ്ധരിച്ച്, കാറിൽക്കേറി സഞ്ചാരം തുടരുകയും ചെയ്തു. അഴിമതി ആരോപണങ്ങൾ. പ്ഫൂ!

ഇതൊക്കെ നടക്കുന്നതിനിടയിലൂടെ എസ്. ആർ. പി. ഒരററത്തുകൂടെ വളരുകയായിരുന്നു. എസ്. ആർ. പി. എന്ന കക്ഷിയുടെ സോഷ്യലിസചാരുതയിൽ മുഗ്ദ്ധനായി സി. ജി. ജനാർദ്ദനൻ എന്ന എം. എൽ. എ. അദ്ദേഹത്തിന്റെ (സോഷ്യലിസ്റ്റ്) കോൺഗ്രസ് കക്ഷിയിൽ നിന്ന് ഇരുകാലുമെടുത്ത് ചാടി. ഇനി എസ്. ആർ. പി. ക്കേ ഈ നാട്ടിൽ സോഷ്യലിസം വരുത്താനാവൂ എന്ന്, ചാടിക്കൊണ്ടിരിക്കുന്നതിനിടയിൽത്തന്നെ ജനാർദ്ദനൻ പ്രഖ്യാപിക്കുകയും ചെയ്തു. പ്രവചനഭംഗിയുള്ള ഒരു സത്യപ്രസ്താവം. സോഷ്യലിസം, ഹായ്?

ജനാർദ്ദനൻ കാലുമാറിയനാൾ മന്ത്രി ശ്രീനിവാസൻ പത്രലേഖകരെക്കണ്ടിരുന്നു. ''ഒരാൾപോയി, അല്ലേ?'' വിജയരാജൻ ഇണങ്ങാതെ നിൽക്കുന്നതു സൂചിപ്പിച്ച് പത്രലേഖകൻ മന്ത്രിയോടുചോദിച്ചു.

''അതിനെന്താ? ഒരാൾ പോയപ്പോൾ മറെറാരാൾവന്നു. ഞങ്ങളിപ്പോഴും രണ്ടുണ്ട്''—മന്ത്രിക്കുത്സാഹമായിരുന്നു. സോഷ്യലിസവും റിപ്പബ്ലിക്കും പാർട്ടിയുമൊന്നും ഇവർക്കാർക്കും ഒന്നുമല്ലെന്നു തോന്നുന്നു. മധുരമധുരമായ പദങ്ങൾ സമാസിച്ച് ഒരു പേരു്. ഒരു ലററർഹെഡ്. ഒരോഫീസ്. കുറേപണപ്പിരിവ്. ജാതിയോ മതമോ പറഞ്ഞ് കുറേവോട്ട്. ഒന്നോ രണ്ടോ എമ്മെല്ലേമാർ. തൂങ്ങാനും താങ്ങാനും ഒരവിയൽ മുന്നണി. മന്ത്രിപദമായി. ഭരണമായി. ചന്ദനത്തിരിയായി. തീർത്ഥജലമായി. താമരപ്പൂവായി. കുശാൽ. പിണങ്ങിനിന്ന് എസ്. ആർ. പി—വി. ഉണ്ടാക്കിയ ''ചെയർമാൻ'' വിജയരാജനും മറെറാന്നാവാനിടയില്ല നോട്ടം. അദ്ദേഹം ഡി. എൽ. പി. യോടും ലത്തീൻ കത്തോലിക്കാ പാർട്ടിയോടുമൊക്കെ ആശയസന്ധിയുണ്ടാക്കി പുതിയൊരു മുന്നണിക്കു ബാനർകെട്ടാൻ പോവുകയാണത്രേ. വലതുമുന്നണിക്കു വേണ്ടെങ്കിൽ ഇടതുമുന്നണിയിലേക്കു പോവുമായിരിക്കാം—അവർ കയററിയാൽ. ദിനകരൻ കഴിഞ്ഞദിവസം ഇതു പറഞ്ഞുകഴിഞ്ഞു: താൻ ഗതിമുട്ടിയാൽ ഇടതുമുന്നണിയിൽ പൊയ്ക്കളയും.

ഏതായാലും എസ്. ആർ. പി. കൊള്ളാം. നല്ല സോഷ്യലിസം. നല്ല റിപ്പബ്ലിക്കനിസം. നല്ല പാർട്ടി. ഇന്ത്യ ആദ്യം റിപ്പബ്ലിക്കായി. പബ്ലിക്കിനു് ഒരു നേട്ടവും ഉണ്ടായില്ല. പിന്നെ സോഷ്യലിസ്ററ് റിപ്പബ്ലിക്കായി. സോഷ്യലിസം വന്നില്ല. സോഷ്യലിസ്ററ് റിപ്പബ്ലിക്കൻ പാർട്ടി വന്നിട്ട് കാലം ഏറെയായില്ലല്ലോ. വളരാൻ ഒരു






ബസ്ചാർജ്ജും വിദ്യുച്ഛക്തി ചാർജ്ജും കൂട്ടുന്നു—വാർത്ത.

ചാൻസു കൊടുത്തുകൂടേ? സി. ജി. ജനാർദ്ദനൻ കൂട്ടുണ്ടല്ലോ. നെഹ്റുവിനുകഴിയാത്തത് ശ്രീനിവാസനും ജനാർദ്ദനനും ഗംഗാധരനും കഴിഞ്ഞേക്കും.

എന്തിന് എസ്. ആർ. പി.യെ മാത്രം പറയുന്നു? ശ്രീനിവാസനും വിജയരാജനും വലിയ രാഷ്ട്രീയ പിടിപാടില്ലാത്തതിനാൽ ഇങ്ങനെ തുറന്നടിച്ചു പിരിഞ്ഞു. എൻ. ഡി. പി.യെ നോക്കൂ. നാഷണൽ ഡെമോക്രാററിക് പാർട്ടിയാണത്. ദേശീയ ജനാധിപത്യകക്ഷി. അതിനുള്ളിൽ(ഉള്ളിൽ മാത്രം) കൊള്ളിമീനുകൾ പായുന്നു. അഗ്നിമലകൾ പൊട്ടുന്നു. മന്ത്രിക്കസേര കുലുങ്ങുന്നു. അധികം പുറത്തറിയുന്നില്ലെന്നു മാത്രം.

കേരളാ കോൺഗ്രസ്സുകളോ? കുട്ടനാട്ടിൽ വെള്ളവുംവള്ളവുംധാരാളമാണല്ലോ. അവരിലൊരു വിഭാഗത്തിന്റെ ഭാഷയിൽ പറഞ്ഞാൽ കെ. എം. മാണി രണ്ടു വള്ളത്തിൽ കാൽ ചവിട്ടുന്നു. മറേറ വിഭാഗത്തിന്റെ ഭാഷയിൽ പറഞ്ഞാൽ പി. ജെ. ജോസഫ് കുതിരക്കച്ചവടം നടത്തുന്നു. പണ്ട് കുതിരയായിരുന്നല്ലോ ചിഹ്നം.

കോൺഗ്രസ്-ഐയിലേക്കു നോക്കിയാലോ? ഒന്നും പറയണ്ട. ആ കക്ഷിയിലെ ചില എം. എൽ. എ. മാർ ഇപ്പോഴത്തെ മന്ത്രിസഭയെ തള്ളിയിടാൻ തയ്യാർ. തങ്ങൾക്കു മന്ത്രിപദം കിട്ടിയാൽ, പുതിയ മന്ത്രിസഭ രൂപീകരിക്കാൻ കൂട്ടുനിൽക്കാനും തയ്യാർ. ചതുരമായ ഒരു നേതൃത്വത്തിന്റെ മുൻകൈ ഉണ്ടായിരുന്നാൽ മതിയത്രേ. ചാതുര്യത്തിനു പഞ്ഞമൊന്നും എറണാകുളത്തു പിലർക്കെങ്കിലും ഇല്ല!

ജാതി രാഷ്ട്രീയകക്ഷികൾ പിറവിയെടുക്കുംമുമ്പേ ഇവിടെ ജാതിരാഷ്ട്രീയം പൊടിപൂരമായി നടന്നിരുന്നു. മറയിട്ടും മറനീക്കിയും നടമാടിയ ജാതിരാഷ്ട്രീയ വിദ്വാന്മാർ ചവിട്ടിക്കുഴച്ചിട്ട മണ്ണിൽ പിന്നീട് മുസ്ലിംലീഗു വളർന്നു; കേരള കോൺഗ്രസ് വളർന്നു; എൻ. ഡി. പി. വന്നു; എസ്. ആർ. പി. വന്നു; ഡി. എൽ. പി. വന്നു; ഐ. എൽ. സി. വന്നു. പലതും വരാൻ പോകുന്നു; വന്നവ പിളർന്നു വലുതാവാൻ പോകുന്നു. ഇനി ജാതിരാഷ്ട്രീയ കക്ഷികൾക്കു് തന്റെ മുന്നണിയിൽ പ്രവേശനമില്ലെന്ന് മുഖ്യമന്ത്രി പ്രസ്താവിക്കയും ചെയ്യുന്നു.

ചെയ്തുപോയതിൽ പശ്ചാത്താപം ആണല്ലോ ഏററവും നല്ല പ്രായശ്ചിത്തം. പക്ഷേ, മുഖ്യമന്ത്രി സൂചിപ്പിച്ചതു് താൻ ഒരു കളി കളിക്കാൻപോവുകയാണെന്നാണ്. തന്റെ മുന്നണിയിലെ ചിലർ സമ്മർദ്ദതന്ത്രങ്ങൾകൊണ്ടു കളിക്കുന്നു. ഒളിച്ചുകളിക്കുന്നു. തനിക്കു് ഒളിക്കളിയില്ല. നേരേയുള്ള കളി; അദ്ദേഹം പറഞ്ഞു.

●

മുഖ്യമന്ത്രി ഇതു പറയുന്നതിനു തൊട്ടുമുമ്പ് തിരുവനന്തപുരത്തുവച്ച് ദിനകരൻ തന്റെമുന്നണിക്കു് ഒരു താക്കീതു നൽകി. ദിനകരൻ എന്നാൽ ധീവരസഭയുടെ രാഷ്ട്രീയ കക്ഷിയായ ഡെമോക്രാററിക്

(ശേഷം 43-ാം പേജിൽ)



കൊച്ചഗസ്തിയുടെ വിളഞ്ഞുകിടക്കുന്ന പാടശേഖരം

# ഇരുട്ടിൽ ഒരു വെള്ളിരേഖ

**കൗമുദി ന്യൂസ് സർവീസ്, കൊച്ചി**

ആളുകളെ കൊന്നാലും നിയമത്തെ ഭയക്കേണ്ടെന്നുവന്നാലോ? ഒരു സമൂഹത്തിന്റെ ജീർണ്ണതയുടെ ആഴം അറിയാൻ, വൈപ്പിൻകരയിൽ നടന്ന മദ്യദുരന്തത്തിലേക്ക് ഒന്നു കണ്ണോടിക്കുകയേ വേണ്ടൂ. വിഷമദ്യം കുടിച്ച് എഴുപതിലധികംപേർ അവിടെ മരണമടഞ്ഞു. ഇരുപതോളംപേർക്കു കാഴ്ച നഷ്ടപ്പെട്ടു. മൊത്തം ആറായിരത്തോളംപേർ ആശുപത്രിയിലായി. ഇത്ര ഭീകരമായ ദുരന്തം ഒരു ഗ്രാമത്തെ വിഴുങ്ങിയപ്പോൾ ശക്തിയായി രോഷം പ്രകടിപ്പിക്കാനായില്ലെന്നതോ പോകട്ടെ, ഒന്നുറക്കെ കരയാനെങ്കിലും കഴിഞ്ഞോ? ഇല്ല. അത്തരം മാനുഷികമായ അവസ്ഥകൾ കഴിഞ്ഞ കാലത്തിന്റെ അഭിമാനമായിത്തീർന്നിരിക്കുന്നു. എന്താണിതിനു കാരണം? രാഷ്ട്രീയവും അധികാരവും സദാചാരരഹിതരായ കുറേപ്പേരുടെ ഹിതകാരിയായിത്തീർന്നതിന്റെ പരിണതിയാണോ ഈ തകച്ച്യു കാരണം? നിയമത്തിന്റെ നിഷ്പക്ഷതയിൽപ്പോലും കാക്കപ്പുള്ളികൾ വീഴ്ത്തിയ ഈ തകർച്ച ഒരു സമൂഹത്തിന്റെ നിസ്സഹായതയിലേക്കു ചൂടിവിരൽ ചൂണ്ടുന്നു. ഈവിധം ജീവിക്കാൻ വിധിക്കപ്പെട്ടവരാണെന്ന ഈ നിസ്സഹായതയെ പിടിച്ചുലയ്ക്കാൻ, അല്ലെങ്കിൽ വലിച്ചെറിയാൻ ഏതാനുംപേർ മുന്നോട്ടു വന്നിരിക്കുന്നു. മദ്യദുരന്തം തളർത്തിയ വൈപ്പിൻ ഗ്രാമത്തിൽ അരങ്ങേറിയ സാമൂഹ്യബഹിഷ്കരണം, ആ അർത്ഥത്തിൽ ഇരുട്ടു കീറുന്ന ഒരു വെള്ളിരേഖയായിരിക്കുന്നു.

വൈപ്പിൻ മദ്യദുരന്തക്കേസിലെ പ്രതികളിലൊരാളായ കെ. പി. അഗസ്റ്റിനെന്ന കൊച്ചഗസ്തിയുടെ ഒമ്പതേക്കർ വരുന്ന പൊക്കാളി പാടശേഖരമാണ്, ഒരു ഗ്രാമത്തിന്റെ ശക്തിപരീക്ഷിച്ച വിവാദകേന്ദ്രമായിത്തീർന്നത്. കൊച്ചഗസ്തിയുടെ വീടു സ്ഥിതി ചെയ്യുന്ന ഞാറയ്ക്കലിനു കിഴക്ക് കായലും തോടും അതിരിട്ടു കിടക്കുന്ന വലിയവട്ടത്തെ രണ്ടായിരപ്പറ പാടശേഖരത്തിന്റെ ഭാഗമാണിത്. മററു പാടങ്ങളിലെ കൊയ്ത്തും മെതിയും ചിക്കമുണക്കമെല്ലാം തീർന്നു. ചെമ്മീൻ കെട്ടിനുള്ള ഏർപ്പാടുകളുമായി. കൊച്ചഗസ്തിയുടെ പാടംമാത്രം കൊയ്യാതെ ഒററപ്പെട്ടുകിടക്കുന്നു. ഈ പാടത്തിറങ്ങി കൊയ്യാൻ തൊഴിലാളികൾ തയ്യാറല്ല.

മദ്യ ദുരന്തത്തിൽപ്പെട്ട് അനാഥമായ കുടുംബങ്ങൾക്കു കൊച്ചഗസ്തിയുടെ പാടത്തിൽ നിന്നുള്ള നെല്ലു കൊയ്ത്തു നൽകണമെന്ന ആവശ്യം ഉയർന്നുവന്നു. തുടർന്ന് വിഷമദ്യ വിരുദ്ധ സമിതിയുടെ പ്രസിഡൻറ് ആ പാടത്തിനു സമീപമൊരു തിട്ടയിൽ നിരാഹാരം തുടങ്ങുകയും ചെയ്തു. നെല്ലു കൊയ്യാൻ സാധിക്കുകയില്ലെന്ന് ഉറപ്പായതോടെ, കൊച്ചഗസ്തിയുടെ ഭാര്യ ജില്ലാ കളക്ടർക്ക് അപേക്ഷ നൽകി. നെല്ലു കൊയ്തെടുത്തു കൊച്ചഗസ്തിയുടെ കിസ്തു കുടിശ്ശികയിൽ വകയിരുത്തണമെന്നായിരുന്നു അതിലെ ഉള്ളടക്കം. അപേക്ഷ കിട്ടിയതോടെ ജില്ലാ ഭരണകൂടം ചലിച്ചു തുടങ്ങി. പോരാത്തതിന് മുകളിൽ നിന്നും നിർദ്ദേശവും എത്തി. അപേക്ഷയനുസരിച്ച് തഹസീൽദാരും വില്ലേജ്ഓഫീസറുമൊക്കെ നെല്ലു കൊയ്യാൻ ആളെത്തിരഞ്ഞു നടക്കലായി. അടുത്തും അകലെയുമെല്ലാം അന്വേഷണം നീണ്ടു. ആരെയും കിട്ടിയില്ലെന്നുമാത്രം.

ഇപ്പോൾ ജയിലിൽക്കിടക്കുന്ന കൊച്ചഗസ്തിയെ സഹായിക്കാനുള്ള ഒരടവായിട്ടേ ഗവണ്മെൻറിന്റെ നീക്കത്തെ ജനങ്ങൾക്കു കാണാനായുള്ളൂ. ഭരണകക്ഷികളിലൊന്നായ കേരളാ കോൺഗ്രസ് (ജെ) യുടെ സംസ്ഥാനക്കമ്മിററി അംഗമാണ് കൊച്ചഗസ്തിയെന്നുകൂടി ഓർക്കുക. കൊച്ചഗസ്തിയും കൂട്ടു കോൺട്രാക്ടർമാരുംകൂടി ഒമ്പതുലക്ഷം രൂപയാണ് കിസ്തുകുടിശ്ശികയായി ഗവണ്മെൻറിലേക്ക് അടയ്ക്കാനുള്ളത്. കൊച്ചഗസ്തിയുടെ പാടം കൊയ്താൽ ഏറിയാൽ കിട്ടാവുന്നതു 30000 രൂപയുടെ നെല്ലാണ്. പാടത്തിന് കഴിഞ്ഞ മൂന്നാം തീയതി മുതൽ പൊലിസ് കാവലേർപ്പെടുത്തിയിരുന്നു. അതിനുവേണ്ടി എടുത്ത ബോട്ടിന്റെ വാടകഇനത്തിൽ മാത്രം 7000 രൂപ ഇതിനകം ഗവണ്മെൻറ് കൊടുത്തു കഴിഞ്ഞു. ലോക്കൽ പൊലീസിനു പുറമേ റിസർവ്-ആംഡ് വിഭാഗത്തിൽപ്പെട്ട കുറെ പൊലീസുകാരെയാണ് പാടം കാക്കാൻ നിയോഗിച്ചിട്ടുള്ളത്.

അധികൃതർ മാത്രമല്ല വൈപ്പിൻകരയിലെ രാഷ്ട്രീയ കക്ഷികൾക്കും ചുവടു പിഴച്ച മട്ടാണ്. ദുരന്തം സംഭവിച്ച ഉടനെ പ്രകടനങ്ങളും പൊതുയോഗങ്ങളും പ്രമേയങ്ങൾ പാസ്സാക്കലും എല്ലാവരും നടത്തി. പ്രതികളുടെ സ്വത്തുക്കൾ കണ്ടുകെട്ടണമെന്ന് ഒരേ സ്വരത്തിൽ എല്ലാവരും വിളിച്ചാർത്തു. പക്ഷേ, ദിവസങ്ങൾ കഴിഞ്ഞതോടെ ആവേശം തണുത്തു. സാധാരണജനങ്ങളുടെ ഹൃദയങ്ങളിൽ പുകഞ്ഞുകൊണ്ടിരുന്ന രോഷം പക്ഷെ, തണുക്കുന്നതായിരുന്നില്ല. ഇതു ഊതിക്കത്തിക്കാൻ ആ ഗ്രാമത്തിലെ കുറേപ്പേർക്കു കഴിഞ്ഞു.

വൈപ്പിൻ മദ്യ ദുരന്തക്കേസിലെ പ്രധാന പ്രതികൾക്ക് ഇടതു-വലതു ഭേദമില്ലാതെ രാഷ്ട്രീയ പാർട്ടികളുമായുള്ള കെട്ടുപാടുകളെക്കുറിച്ച് ഒട്ടേറെ കഥകൾ പ്രചാരത്തിലുണ്ട്. ഇതുകൊണ്ടു തന്നെയാണ് ഇത്ര വലിയൊരു ദുരന്തം സ്വന്തം മണ്ണിൽ സംഭവിച്ചിട്ടും അതിനോടു ക്രിയാത്മകമായി പ്രതികരിക്കാൻ രാഷ്ട്രീയകക്ഷികൾക്കു കഴിയാതിരുന്നതെന്നും ജനങ്ങൾ വിശ്വസിക്കുന്നു. കേരളത്തിലെ ഏററവും രാഷ്ട്രീയ പ്രബുദ്ധതയുള്ള പ്രദേശമാണ് കൊച്ചി തുറമുഖമേഖലയിൽ സ്ഥിതിചെയ്യുന്ന വൈപ്പിൻകര. കമ്മ്യൂണിസ്ററു—കോൺഗ്രസ് പ്രസ്ഥാനങ്ങൾ ഇവിടെ ഒരുപോലെ രൂഢമൂലവുമാണ്. എന്നാൽ എഴുപതിലധികംപേർ മരണമടഞ്ഞ ഈ മഹാദുരന്തത്തിനുമുമ്പിൽ ഇവരെല്ലാം വെറും വിരുന്നുകാരായ കാഴ്ചക്കാർ മാത്രമായി മാറി. കൊച്ചഗസ്തിയുടെ പാടത്തെ കൊയ്ത്തുപ്രശ്നത്തെ മുൻനിറുത്തി ഒരു സാമൂഹ്യപ്രവർത്തകനായ സർവ്വോദയം കുര്യൻ മുൻകൈയെടുത്തു വിളിച്ചുകൂട്ടിയ സർവ്വകക്ഷി സമ്മേളനത്തിൽ പങ്കെടുക്കാൻ കമ്മ്യൂണിസ്ററുകാരോ കോൺഗ്രസ്സുകാരോ തയ്യാറായില്ല.

ഇന്ന് കർമ്മരംഗത്തു കത്തിനിൽക്കുന്ന വിഷമദ്യ വിരുദ്ധ ബഹുജന സമിതിയുടെ പിറകിൽ നക്സലൈററുകളുണ്ടെന്നുള്ളതു പരമാർത്ഥമാണ്. കനു സന്യാലിന്റെ ലൈൻ അംഗീകരിക്കുന്ന സംസ്ഥാനക്കമ്മിററി അംഗമാണ് സമിതി പ്രസിഡൻറായ മണ്ഡലം മുഹമ്മദ്. വേണുവിന്റെ ഗ്രൂപ്പിലുള്ള പല പ്രവർത്തകരും സജീവമായി രംഗത്തുണ്ട്. ഇതൊന്നുമല്ല പ്രധാനം. ഈ സമരത്തിനു പിന്നിൽ കക്ഷി പരിഗണന ഉണ്ടായിട്ടില്ല. ഒരു ഗ്രാമം മുഴുവനായി ഏറെറടുത്തതാണ് ഇവിടത്തെ സമരം. ഇരുപത്തിരണ്ടു കിലോമീററർ മാത്രം ദൈർഘ്യമുള്ള വൈപ്പിൻകരയിൽ പതിനഞ്ചിൽപ്പരം പ്രാദേശികശാഖകൾ സമിതി രൂപീകരിച്ചു കഴിഞ്ഞു. സമിതികൾ തെരുവു പത്രങ്ങളും തെരുവുചിത്ര പ്രദർശനങ്ങളും തെരുവുനാടകങ്ങളും നിരന്തരം അരങ്ങേറിക്കൊണ്ടിരിക്കുകയാണ്. വിദ്യാർത്ഥികളെയും കാര്യമായി സ്വാധീനിക്കാൻ സമിതിക്കു കഴിഞ്ഞിരിക്കുന്നു. അടക്കംകൊല്ലിവല ഉപയോഗിക്കുന്നതിൽ അസ്വസ്ഥരായിരിക്കുന്ന പരമ്പരാഗത മത്സ്യത്തൊഴിലാളികളുടെ ഇടയിലും സമിതിക്ക് അനുകൂലമായ ചായ്‌വ് പ്രകടമാണ്.

മദ്യദുരന്തക്കേസിലെ മുഴുവൻ പ്രതികൾക്കു നേരെയും സാമൂഹ്യബഹിഷ്കരണം നടപ്പാക്കാനാണ് സമിതിയുടെ നീക്കം. കൊച്ചഗസ്തിയുടെ നെൽപ്പാടത്തു മാത്രം ഒതുങ്ങി നിൽക്കുന്ന സമരം താമസിയാതെ തെങ്ങിൻതോപ്പുകളിലേക്കും വ്യാപിപ്പിക്കും. വിജയൻ, ചന്ദ്രസേനൻ, തിരുമുല്ലാടു തുടങ്ങിയ കേസിലെ മററു പ്രതികളുടെയും എല്ലാ വസ്തുക്കളിലേക്കും സമരം വ്യാപിപ്പിക്കുമെന്നും സമിതി വ്യക്തമാക്കിയിട്ടുണ്ട്. കൊച്ചഗസ്തിയുടെ നെല്ലും പ്രതികളുടെ മററു

(ശേഷം 43-ാം പേജിൽ)



അറസ്ററുചെയ്ത മുഹമ്മദിനെ വഞ്ചിയിലാണ് ഞാറയ്ക്കൽ ആശുപത്രിയിൽ കൊണ്ടുപോയത്.

## കത്തുകൾ

## പത്മരാജൻെറ ബോംബെ ചിത്രം

സെപ്ററംബർ മദ്ധ്യത്തിൽ ഞാൻ മലേഷ്യയിൽ, കോലാലംപൂരിൽ പോയിരുന്നു. അവിടുന്ന് പ്രസിദ്ധീകരിക്കുന്ന മൂവിലാൻറ് എന്ന സിനിമാ മാസികയിൽ വന്ന ഒരു റിപ്പോർട്ടിൻെറ പ്രസക്തഭാഗം കാണുക.

ജാപ്പനീസ് സിനിമയുടെ സകലവിധ സമ്മർദ്ദങ്ങളെയും എതിരിട്ട് ബോംബെ സിനിമ, ഈ സെപ്ററംബർ 11, 12 തീയതികളിൽ കോലാലംപൂരിൽ നടന്ന ഏഷ്യൻ ഫിലിം ഫെസ്റ്റിവലിൽ ഏററവും നല്ല പടത്തിനുള്ള സമ്മാനം നേടിയിരിക്കുന്നു.

ബോംബെ സിനിമ എന്നു കേട്ടപ്പോൾ അംജദ്ഖാനും അമിതാഭ് ബച്ചനും മററുമുള്ളൊരു മൾട്ടി മില്യൺ സ്റ്റാർ ആയിരിക്കുമെന്ന് വിചാരിച്ചു. മാസിക മടക്കിവയ്ക്കാൻ പുറപ്പെട്ടപ്പോഴാണ് ആ പടത്തിൻെറ നീണ്ട പേർ കണ്ണിൽപ്പെട്ടത്. ORIDATHORU PHAYALVAN. ഒന്നുകൂടി വായിച്ചു; സംശയിച്ച പത്മരാജൻെറ 'ചരക്കു'തന്നെ. 13-ാം തീയതിയിലെ ന്യൂസ്ട്രെയിററ് ടൈംസിൽ ആ പടത്തിൻെറ ആസ്വാദനമുണ്ടെന്നാരോ പറഞ്ഞു. പത്രം തപ്പിപ്പിടിച്ച നോക്കിയപ്പോൾ നിരൂപകനു യാതൊരു പിടിയും കിട്ടിയിട്ടില്ലെന്നാണ് എനിക്കു തോന്നിയത്. അൺ കൺവൻഷനൽ, അവാങ്ഗാർഡേ, ഓഫ് ബീററ് തുടങ്ങിയ സുന്ദരൻ പദങ്ങളുണ്ടതിൽ. പക്ഷേ, പത്മരാജനെന്ന മനുഷ്യൻ മലയാള ഭാഷയിലെടുത്തതാണെന്ന് ആരും എഴുതിയിട്ടില്ല. ബോംബെയിൽ നിന്നിത്രയും 'സാധാരണ'യായ പടമയച്ചതിൽ പല വായനക്കാരും പ്രതിഷേധിച്ചിട്ടുമുണ്ട്.

ഇതുകഴിഞ്ഞ് എട്ടുപത്തു ദിവസം കഴിഞ്ഞപ്പോഴാണ് ഫെഡറൽ ഹോട്ടലിൽവച്ച് വിജയികൾക്ക് സമ്മാനം കൊടുക്കുന്നുണ്ടെന്നു പത്രത്തിൽ വായിച്ചത്. സത്യത്തിൽ ഞാൻ മോഹിച്ചു. പത്മരാജൻ കോലാലമ്പൂരിലെത്തിയിട്ടുണ്ടാവുമെന്ന്. പിറേറന്നു ഫെസ്റ്റിവൽ ഓഫീസിലേക്കു ഞാൻ വിളിച്ചു ചോദിച്ചു. ഒരിടത്തൊരു...എന്ന പടത്തിൻെറ സമ്മാനം വാങ്ങാൻ അതിൻെറ ഡയറക്ടറോ നിർമ്മാതാവോ മററോ വന്നിട്ടുണ്ടോ എന്ന്. ഒ, ബോംബെയിൽ നിന്നാരോ വന്നിട്ടുണ്ട്. ഹൈക്കമ്മീഷണർ ഓഫീസിൽ വിളിച്ചു ചോദിച്ചാലറിയാം. ഞാൻ ചോദിച്ചില്ല. കേന്ദ്രസർക്കാരിൻെറ ഏതോ സഖ്യത്തിൻെറ പ്രതിനിധിയായി വല്ല ഔത്തരാഹനുമുണ്ടാവും. അയാൾ ഒരിടത്തൊരു...എന്ന 'ബോംബെചിത്ര'ത്തിനുള്ള സമ്മാനവും വാങ്ങി മടങ്ങിയിട്ടുണ്ടാവും. പാവം, പത്മരാജൻ!

കാട്ടുമാടം നാരായണൻ

## ഇന്ത്യ റഷ്യയെപ്പോലെയായാൽ

നമുക്കു തോന്നുന്നതു പറയാം. എഴുതാം. നമ്മുടെ കുട്ടികളെ നമുക്കു വളർത്താം. ഇഷ്ടമുള്ള ദൈവത്തിൽ വിശ്വസിക്കാം. ഐ. വി. ശശിയുടെ സിനിമ കാണാം. ഇന്ദിരാഗാന്ധിക്കെതിരായാലും ഊളമ്പാറയിൽ കൊണ്ടുപോയിടുന്ന ശിക്ഷയില്ല. അതുകൊണ്ട് റഷ്യയിലെക്കാളും സുഖം ഇവിടെയാണെന്ന് എം. പി. നാരായണപിള്ള പറയുന്നു. റഷ്യയിലെക്കാൾ ഇവിടെ സുഖം ഏറിയിരിക്കാൻ കാരണമായിട്ടുള്ളതും നാരായണപിള്ള സാർ പറയാൻ വിട്ടുപോയതുമായ ചില കാര്യങ്ങൾകൂടി ഇവിടെ കുറിക്കട്ടെ. സ്കൂൾപ്രായത്തിലുള്ള ദരിദ്രവാസിക്കുട്ടികൾ സ്കൂളിൽ പോകാതിരിക്കുകയും പോകുന്നവരിൽത്തന്നെ പകുതിയോളംപേർ ഇടയ്ക്കുവച്ച് പൊഴിഞ്ഞുപോവുകയും ചെയ്യുന്നതുകൊണ്ട് നമ്മുടെ വ്യവസായവളർച്ചയ്ക്കാവശ്യമായ ചീപ് ലേബർ നമുക്കു ലഭിക്കുന്നു. ഒറീസയിലെയും മദ്ധ്യപ്രദേശിലെയും ആദിവാസികളെ പ്രത്യേകിച്ചും അവരുടെ പെണ്ണുങ്ങളെ ചൂഷണംചെയ്തുകൊണ്ട് നമുക്കു നമ്മുടെ ജീവിതച്ചെലവ് ഒരു പരിധിവരെയെങ്കിലും നിയന്ത്രിച്ചുനിറുത്താൻ കഴിയുന്നു. ഇഷ്ടമുള്ള ദൈവത്തിൽ വിശ്വസിച്ചു കൊണ്ടുതന്നെ നമുക്കു നമ്മുടെ കുട്ടികൾക്കുവേണ്ടി മാർക്കുതട്ടിപ്പു നടത്താനുള്ള സ്വാതന്ത്ര്യം നിലനിൽക്കുന്നു. ലോക്കപ്പ് മർദ്ദനത്തിൽ മരണമടയുന്ന ആളിൻെറ മരണം സ്വാഭാവിക മരണമാണെന്നു തെളിയിക്കുന്ന പോസ്റ്റ്മോർട്ടം റിപ്പോർട്ട്, ചെലവല്പം കൂടിയിട്ടാണെങ്കിലും ആവശ്യമാണെങ്കിൽ നമുക്കു ലഭിക്കുന്നു. വിചാരണത്തടവുകാർക്കു ജയിലിൽ വച്ചു കാഴ്ച ശക്തിനഷ്ടപ്പെടുന്നതുകൊണ്ട് രാജ്യത്തെ കുററകൃത്യങ്ങൾ നിയന്ത്രിച്ചുനിറുത്താൻ നമുക്കുകഴിയുന്നു. അങ്ങനെ എത്രയെത്ര സ്വാതന്ത്ര്യങ്ങൾ! പാവം ഗുരുനിത്യചൈതന്യയതി ഇതു വല്ലതുമറിയുന്നുണ്ടോ? കലാകൗമുദിയുടെ താളുകളിലൂടെ ലേസേസ്ഫെയർ സമ്പദ് വ്യവസ്ഥയുടെ വൈതാളികനായി പ്രത്യക്ഷപ്പെടാറുള്ള നാരായണപിള്ള സാറിൻെറ തൂലിക പുതിയ മാനങ്ങൾ തേടുന്നതു കണ്ട് സ്വാതന്ത്ര്യലോകം പുളകമണിയട്ടെ.

പ്രൊഫസർ, വി. കെ. രവീന്ദ്രനാഥ്, കോഴിക്കോട്.

### II

ഒക്ടോബർ 23. ശനി. ഇന്നാണ് കലാകൗമുദി കിട്ടിയത്. കാലത്തുതന്നെ ചൂടോടെ എം. പി. നാരായണപിള്ളയുടെ ലേഖനം വായിച്ചു. ദിവസത്തിൻെറ മുക്കാൽ പങ്കും അതിൻെറ 'സുഖപാനാമോദലഹരി കൊണ്ട്'' പരവശനായിച്ചമഞ്ഞിരിക്കയായിരുന്നു. ഓ, നമ്മുടെ നാട് ആ റഷ്യയേക്കാൾ എത്രയെത്ര നന്ന്!

ഉച്ചതിരിഞ്ഞാണ് നഗരത്തിൽ പോയത്. 20 കി: മി: ദൂരം. എത്താനെടുത്തസമയം ഒരു മണിക്കൂർ. കറങ്ങിത്തിരിഞ്ഞ് കുലുങ്ങിയമർന്ന് കുണ്ടിൽച്ചാടി ഇളകിയാടി...അങ്ങനെ. ലഹരി ഇറങ്ങി. ബസ് ബോഡി അദ്ഭുതവസ്തുവായ കേരളം റഷ്യയിൽ ഉണ്ടോ? ഇത്ര 'നല്ല' പൊതുവഴികൾ റഷ്യയിൽ കാണുമോ? അവിടെ പുലയനെ ചുട്ടുകൊല്ലുന്ന ബീഹാർ ഉണ്ടോ? തിന്നാൻ പററുന്ന പലതും കൂട്ടത്തിൽ ഉണ്ടാക്കി അയൽ സംസ്ഥാനത്തെ ഊട്ടുകയും ഒപ്പം അയൽസ്റ്റേററിൻെറ കമ്മി തീരുന്നത്ര പിച്ചക്കാരെ പടച്ചുവിടുകയുംചെയ്യുന്ന തമിഴ്നാടോ? തളിക്കുളത്തിൻെറ വക്കത്ത് തമിഴിൽ തെറി തുപ്പുന്ന പിച്ചക്കാരുടെ കൂട്ടം. കുളത്തിൽ കുളിച്ചൊരുങ്ങുന്ന തെരുവു വേശ്യകൾ. സർവ്വാംഗം വ്രണം, കൈയിലും കാലിലും വിരലററ് അങ്ങനെ ചില കുഷ്ഠരോഗികൾ. അംഗവിഹീനരെ കാണിച്ച് പിച്ച 'പിച്ച' പിരിക്കുന്ന 'ബിസിനസ്.' പ്രകൃതികോപം (ആന്ധ്രയിലെ പഴയചുഴലിക്കാററ്), മനുഷ്യൻെറ ചതിക്കൊല (വൈപ്പിൻകരയിലെ വിഷച്ചാരായം), ഇതിലൊന്നും കുലുങ്ങാത്ത ഭരണയന്ത്രം. ഈ യന്ത്രത്തിരിപ്പും ഇത്ര നീചമാകുമോ റഷ്യയിൽ.

ടി. ബി. വേണുഗോപാലപ്പണിക്കർ, കോഴിക്കോട്.

### III

എം. പി. നാരായണപിള്ളയുടെ ലേഖനം (ലക്കം 373) കണ്ടു. ചിലിയിൽ അലൻഡേയുടെ സോഷ്യലിസത്തെക്കാൾ സ്വേച്ഛാധിപതി പിനോഷെയുടെ ഫ്രീഡ്മാനിസമാണ് ഏറെ നല്ലതെന്ന് ഇതേ വാരികയിൽ മുൻപ് എഴുതിയ ശ്രീ. നാരായണപിള്ളയുടെ ഏററവും പുതിയ ബാലിശത്തോട് പ്രതികരിക്കണോ എന്ന് ഒരുനിമിഷം ആലോചിച്ചതാണ്. എങ്കിലും സോഷ്യലിസത്തിനും തൊഴിലാളിവർഗ്ഗത്തിനും എതിരായി കലാകൗമുദിയുടെ ഒന്നുരണ്ടു പേജുകൾ അദ്ദേഹം തുടരെ പാഴാക്കുമ്പോൾ അത് ചോദ്യം ചെയ്യാതെ പോകുന്നത് ശരിയല്ലെന്നു കരുതി. ഇന്ത്യയും റഷ്യയും തമ്മിലുള്ള താരതമ്യപഠനമല്ല ഇവിടെ പ്രശ്നം. രണ്ടു വ്യവസ്ഥിതികളാണ് വിഷയം. പാർലമെൻററി ജനാധിപത്യത്തിൻെറ ആവിർഭാവം മുതലാളിത്തത്തിൻെറ വികാരത്തോടെയാണെന്നും മുതലാളിത്തത്തിൻെറ നിലനില്പിന് അതു പററിയ മാർഗ്ഗമാണെന്നും പാർലമെൻററി ജനാധിപത്യം അസൗകര്യമായിത്തീരുമ്പോൾ മുതലാളിത്തം അതു വലിച്ചെറിഞ്ഞ് ഫാസിസത്തിലേക്കു നീങ്ങുമെന്നും നാരായണപിള്ളയ്ക്ക് പറഞ്ഞുകൊടുക്കേണ്ട കാര്യമില്ല. അതു നാം നേരിട്ടുകണ്ടതല്ലേ?

വറുഗീസ് ജോർജ്, തിരുവല്ല.




അറസ്സൽ കൊട്ടാരം

## ചരിത്രത്തിൻെറ ജാലകപ്പടിയിൽ

നീണ്ട ഒരു പകൽകൂടി അവസാനിക്കാറായി. ഞാൻ ജാലകത്തിലൂടെ പുറത്തേക്കു നോക്കി. തിരകൾ ആലസ്യത്തിലാണ്, മെല്ലെ തുടിക്കുന്നു. പാതാർ, അപ്പോഴും നിശ്ശബ്ദമായിരുന്നില്ല. പാതാറിലെ കറുത്ത കൽപ്പാതയിൽ, വെളിച്ചത്തിൻെറ നേരിയ ഒരു നിഴലുണ്ടായിരുന്നു. പൂഴിമണ്ണിലിരുന്ന്, വലകൾ മടക്കിക്കെട്ടുന്ന മനുഷ്യർ, കടലിലേക്കു നോക്കി ഒച്ചയിടുന്നു. ഒരു പക്ഷേ, അവർ അവസാനത്തെ തോണിക്കാരനെ കാത്തിരിക്കുകയാവും.

ആഴിയും ആകാശവും ലയിച്ചലിയുന്ന അനന്തതയിൽ, ആദ്യത്തെ നക്ഷത്രം വിരിയുന്നതും കാത്ത് ഈ ജാലകത്തിനു പിന്നിൽ ഇരിക്കുക; എത്ര മോഹനമായ ഒരു അനുഭൂതിയാവും. ഇനി ഞാൻ കുറിക്കട്ടെ, ഇത് അറസ്സൽ കൊട്ടാരത്തിൻെറ ജാലകമാണ്. ഈ ജാലകച്ചുവട്ടിൽ മാപ്പിള ബേ എന്ന അറസ്സൽനാട്ടിൻെറ അഴിമുഖം. അഴിമുഖത്തിനും അപ്പുറം കണ്ണൂർകോട്ടയുടെ നീണ്ട ഒരു വാൽ. വാൽത്തുമ്പിലെ ചാവോക്ക് മരങ്ങൾ ഇപ്പോഴും മെല്ലെ പാടുന്നു. തിരശ്ശീലയില്ലാത്ത ജാലകത്തിനു പിന്നിൽ ഞാൻ ഏകനാണ്. ഈ മുകൾത്തളത്തിൽ രാജാവില്ല, അറസ്സൽ ബീവിയുമില്ല. അല്പം മുൻപ്, എന്നോടൊപ്പം ഒരു പട്ടക്കാരനുണ്ടായിരുന്നു, പഴയ പട്ടക്കാരൻ. പിന്നെ മമ്മൂട്ടി എളയാവും മൊയ്തു എളയാവും ഉണ്ടായിരുന്നു.

ഇനി ഞാൻ പടവുകളിറങ്ങുന്നു, അറസ്സൽ മാടത്തിൻെറ പടവുകൾ. പടവുകൾ അവസാനിക്കുന്നത് ഇടുങ്ങിയ ഒരു നിലത്തളത്തിലാണ്. മേൽക്കൂരയില്ലാത്ത തളം. തളത്തിനു നടുവിൽ ഒരു കുക്കുറുതെച്ചി. ഈ തളവും തളത്തിൻ ചുവരിലൊട്ടിയ അറകളും അറസ്സൽ കൊട്ടാരത്തിൻെറ ചായംപൂശിയ പുതിയ മുഖമാണ്. ദാരിയാമഹൽ എന്ന പുതിയ മുഖം. തളത്തിനു പുറത്തെ പച്ച പുൽത്തകിടിയിൽ മങ്ങിയ പോക്കുവെയിൽ നാളങ്ങൾ. നാലു ചുവടുകൾക്കപ്പുറം പുറത്തേക്കുള്ള വാതിലാണ്. പഴകിയൊടിഞ്ഞ കൊട്ടാരവാതിലിൽ ഒരു ബോർഡ് തൂക്കിയിരിക്കുന്നു: 'അന്യർക്ക് പ്രവേശനമില്ല.' രാവിലെ കൊട്ടാരത്തിൻെറ പ്രവേശനകവാടത്തിലും ഞാനൊരു ബോർഡു കണ്ടു; 'അനുവാദം കൂടാതെ അകത്തുപ്രവേശിക്കരുത്.' കൊട്ടാരവാതിൽ അപ്പോൾ തുറന്നുകിടന്നിരുന്നു. ഏതോ ഒരു വഴിയാത്രക്കാരൻ വാതിൽപ്പടിയിലിരുന്ന് ബീഡിപുകയ്ക്കുന്നു. കൽത്തൂണിൽ ചാരി ഒരു കറുത്ത കുട്ടിയും, കൽപ്പടിയിൽ രണ്ട് വെളുത്ത പൂച്ചക്കുട്ടികളും.

പുറത്തേക്കുള്ള വാതിലിനു ചുവട്ടിൽ ടാറിട്ട നിരത്ത്. നിരത്തിനപ്പുറം പാലമാടമെന്ന പഴയ ദാസ്യപ്പുരകളും കാവൽമാടങ്ങളും. അറസ്സൽമാടത്തിനും പാലമാടത്തിനും ഇടയിൽ കറുത്ത നൂൽപോലെ ഞാന്നുകിടക്കുന്ന വീഥി. പാലമാടത്തിനു മുന്നിൽ നിന്ന് മാപ്പിള ബേ തുടങ്ങുന്നു.

ഇപ്പോൾ എന്നോടൊപ്പം മൊയ്തു എളയാവുണ്ട്. അറസ്സൽ കൊട്ടാരത്തിലെ ഒരു പുതുമാപ്പിളയാണ് മൊയ്തു എളയാ. വെളുത്തു മെലിഞ്ഞ മൊയ്തീൻ എന്ന മൊയ്തു എളയാ കോടതിയിലെ ഒരു ജൂനിയർ സൂപ്രണ്ടാണ്.

പൂഴിമണ്ണിലെ തോണിക്കരികിൽനിന്ന് മൊയ്തു എളയാ പാലമാടത്തെയും അറസ്സൽ മാടത്തെയും പററി പറഞ്ഞു. അറസ്സൽ മാടത്തിൻെറ മുന്നിലെ പാലമാടം പണ്ടുപണ്ടേ ദാസ്യപ്പുരകളായും കാവൽമാടങ്ങളായും ഉപയോഗിച്ചുവന്നിരുന്നു. വർഷങ്ങൾക്കു മുൻപ്, നീണ്ടു നിവർന്ന പാലമാടത്തിൽ, ഒരു പ്രൈമറിസ്കൂൾ പ്രവർത്തിച്ചിരുന്നുവത്രേ. ഇപ്പോഴോ?...മൊയ്തു ഒന്നു നിശ്ശബ്ദനായി. അല്ലെങ്കിൽ, കുതിർന്നുണങ്ങിയ പാലമാടം എൻെറ മുന്നിൽ നിൽക്കുകയല്ലേ. ഞങ്ങൾ പാലമാടത്തിൻെറ മുന്നിലേക്കു

**ഇവിടെ കാതോർത്തു നിന്നാൽ ചരിത്രത്തിൻെറ ചിറകടിശബ്ദം കേൾക്കാം. എല്ലാം മായുന്നകാലത്തെ അതിജീവിക്കുന്ന സ്മാരകങ്ങളിലൂടെ ഒരു പ്രദേശമാകെ നിറഞ്ഞുനിന്ന ഒരു ഇതിഹാസത്തിൻെറ ഇതൾ വിടർത്തുകയാണ് ഇവിടെ.**

വി. മുരളീധരൻ നായർ

നീങ്ങി. പണ്ടെന്നോ, ഈ ചുവരിൽ കാവി പൂശിയിരുന്ന ഇടുങ്ങിയ വീഥിയിൽ ഉണക്കമീനിന്റെ രൂക്ഷഗന്ധം. തുറന്നുപൊളിഞ്ഞ പാലമാടത്തിന്റെ അറകളിൽനോക്കി മൊയ്തു എളയാ പറഞ്ഞു; ''ഇപ്പോൾ ഇതു മത്സ്യക്കച്ചവടക്കാർക്ക് വാടകയ്ക്ക് കൊടുത്തിരിക്കുന്നു...'' മൊയ്തുവിന്റെ വാക്കുകളിൽ വിഷാദമുണ്ടായിരുന്നു. പാലമാടം മത്സ്യക്കച്ചവടക്കാരുടെ ഗോഡൗണായി! അറയ്ക്കൽമാടമോ? നോക്കൂ, എതിർവശത്തു തന്നെ അറയ്ക്കൽമാടമെന്ന അറയ്ക്കൽ കൊട്ടാരത്തിന്റെ അറകൾ കാണുന്നില്ലേ. പാലമാടത്തിൽനിന്നും ഭിന്നമല്ല ഈ അറയ്ക്കൽമാടവും. നിരത്തോടു ചേർന്ന അറകളൊക്കെ വാടകയ്ക്കു കൊടുത്തിരിക്കുന്നു.

അഴിമുഖത്തെ കാറ്റേറ്റ്, ഇടുങ്ങിയ ഈ വീഥിയിലൂടെ നടന്നുവരവേ, അപരിചിതനായ നിങ്ങൾ ഒരുപക്ഷേ, ഓർത്തെന്നു വരില്ല. എങ്കിൽ നിങ്ങളെ ഞാനൊന്ന് ഓർമ്മിപ്പിക്കട്ടെ, ഇതാ, ഇതാണ് അറയ്ക്കൽ സ്വരൂപം.

വെയിൽ പൂക്കൾ വിടരുന്നതിനും മുൻപാണ് ഞാൻ അറയ്ക്കൽ കൊട്ടാരത്തിന്റെ കവാടത്തിലെത്തിയത്. കവാടത്തിലെ കാവൽപ്പുര ശൂന്യമായിരുന്നു. കാവൽപ്പുരയിലെ അറയ്ക്കൽ മണി അപ്പോൾ ശബ്ദിച്ചിരുന്നില്ല. ഉമ്മറത്തിയിലെ ചെറിയ ഷെൽഫിൽ ഒരു കറുത്ത ടൈംപീസ്. ഈ ടൈംപീസിൽ നോക്കിയാണത്രേ മണി മുട്ടുന്നത്. സമയം അപ്പോൾ 8.20. ഇനിയും അഞ്ചുമിനിട്ടു കഴിഞ്ഞാൽ മണി മുട്ടും. 8.25 ആകുമ്പോൾ അറയ്ക്കൽ മണി 8 പ്രാവശ്യം മുഴങ്ങും. അതാണത്രേ ഖുറൂസ്‌സമയം. സാധാരണ സമയത്തിൽ നിന്നു ഖുറൂസ്‌സമയം വ്യത്യാസപ്പെട്ടിരിക്കും. ഈ മാസം ഖുറൂസ് സമയത്തിന് ഇരുപത്തിയഞ്ചു മിനിട്ട് വ്യത്യാസം കാണും. ദിവസം ഒട്ടനവധി പ്രാവശ്യം മണി മുട്ടും. നിസ്കാരസമയം അറിയിക്കാൻ, പള്ളികളിൽ ബാങ്ക്‌വിളിക്കാൻ, നോമ്പിന് അത്താഴഭക്ഷണസമയമറിയിക്കാൻ...കണ്ണൂർ സിററി എന്നറിയപ്പെടുന്ന പഴയ കണ്ണൂർ നഗരം ഈ മണിയൊച്ച കേട്ട് ഉണരുന്നു. നഗരത്തെ ഉറക്കുന്നതും ഈ മണിയൊച്ച തന്നെ. കാവൽപ്പുരയോടു ചേർന്ന ടവറിലാണ് മണി കെട്ടിയിരിക്കുന്നത്. നീണ്ടു മെലിഞ്ഞ മജീദ് എന്ന മദ്ധ്യവയസ്കനാണ് കഴിഞ്ഞ മൂന്നു വർഷമായി അറയ്ക്കലെ മണി മുട്ടുന്നത്. മജീദ് മെല്ലെ ടവറിന്റെ പടികൾ കയറി. പിന്നാലെ ഞാനും. മുകളിൽചെന്ന് മജീദ് മണിയിൽ നോക്കി മിഴിച്ചുനിന്നു. വലിയ കറുത്തമണി. മണിത്തണ്ടിൽ ഒരു ചരട് കെട്ടിയിരിക്കുന്നു. മജീദ് അടക്കത്തിൽ എന്നോടു പറയുകയാണ്, ''സാറേ, ഈ മണികൊണ്ടാണ് ഞാൻ ജീവിക്കുന്നത്.'' മസൂരിക്കല പടർന്ന മജീദിന്റെ മുഖത്ത് അപ്പോൾ വല്ലാത്തൊരു നിസ്സംഗതയുണ്ടായിരുന്നു. തിരികെ പടികൾ ഇറങ്ങേ, മജീദ് ചോദിച്ചു: ''എനിക്ക് ശമ്പളമെത്രയെന്നു സാറിന് അറിയാമോ?'' ഉത്തരവും അയാൾ തന്നെ പറഞ്ഞു. ''മാസം മുപ്പതുരൂപ...''മജീദ് ഒന്നു ചിരിച്ചുവെന്നു തോന്നി. ''എനിക്കു ബീഡിവാങ്ങാൻ തികയില്ല. ഞാനീ ജോലി ഉപേക്ഷിച്ചാലോ എന്ന് വിചാരിക്കുകയാണ്...'' എനിക്കും തോന്നി മുപ്പതുരൂപയ്ക്ക് മണിമുട്ടാൻ ആരോഗ്യമുള്ള ഈ മജീദ് എന്തിന് ഇവിടെ കുത്തിയിരിക്കണം? ഞാനതു ചോദിച്ചില്ല. മജീദിന്റെ പരുത്ത മുഖത്തുനോക്കി ടവറിലേക്ക് എത്ര പടികളുണ്ടാവുമെന്ന് ഞാൻ വെറുതെ തിരക്കി. കൃത്യമായി മജീദിന് അറിയില്ല. അയാൾ മെല്ലെ വീണ്ടും പടികൾ കയറി. നിവർത്തിയിട്ടിരുന്ന കൈലി ഉലഞ്ഞപ്പോഴാണ് ഞാൻ ശ്രദ്ധി



സുൽത്താന, ആദി രാജാ ആമിനാബീവി — അവസാനത്തെ അറയ്ക്കൽ ബീവി

ച്ചത്, മജീദിന്റെ കാലിൽ മന്തുനീർ പടർന്നിരിക്കുന്നു. മുകളിലെത്തി അയാൾ വിളിച്ചുപറഞ്ഞു; പതിനേഴ് പടികൾ!

എത്ര നാളാവും ഈ മണിമുഴങ്ങാൻ തുടങ്ങിയിട്ട്, അല്ലെങ്കിൽ ആരാവും ഈ മണിമുട്ടൽ ആരംഭിച്ചത്?—കാവൽപ്പുരയിൽനിന്നു കൊട്ടാരത്തിലേക്കു നടക്കവേ ഞാൻ മൊയ്തു എളയാവിനോടു ചോദിച്ചു. മൊയ്തുവിന് അതു അറിയില്ല. പിന്നീട് ആരോടെങ്കിലും ചോദിക്കാനും കഴിഞ്ഞില്ല. മൈതാനത്തിലൂടെ നടക്കവേ, ഞാൻ ഓർത്തു, ചരിത്രത്തിന്റെ ഓർമ്മയ്ക്കായി ഈ മണി ഇവിടെ മുഴങ്ങട്ടെ.

പുൽക്കൊടിത്തുമ്പുകളിൽ നേർത്ത മഞ്ഞിൻതുള്ളികൾ. ഇനിയും പുൽമൈത്തയിൽ വെയിൽത്തുള്ളികൾ വീണിട്ടില്ല. മൈതാനംമുറിച്ചുകടക്കുമ്പോൾ മൊയ്തു പറഞ്ഞു: ''ഈമൈതാനത്തിൽ തബ്‌ലീഗ് സമ്മേളനവും മററും നടത്താറുണ്ട്.'' ഞാനപ്പോൾ മൈതാനത്തിന്റെ തലയ്ക്കൽ കണ്ട ആട്ടിൻകുട്ടികളെ ശ്രദ്ധിക്കുകയായിരുന്നു. ഒരു വെളുത്ത കുട്ടിയും മൂന്ന് കറുത്ത കുട്ടികളും. തെല്ലകലെനിന്ന് തള്ളയാട് മേയുന്നു. വളരെ ദൂരെയല്ലാതെ രണ്ട് പശുക്കളും. മൈതാനത്തിന്റെ ഓരങ്ങളിലായി പഴയ കൊട്ടാരവും (അറയ്ക്കൽ മാടം) പുതിയ ബംഗ്ലാവുകളും ചുററും ഉയർന്ന മതിൽക്കെട്ടും. മതിൽക്കെട്ടിനകത്ത് ഒന്നര ഏക്കറോളം സ്ഥലമുണ്ടാവുമെന്ന് മൊയ്തു പറയുന്നു. അറയ്ക്കൽ മാടമെന്ന പഴയ കൊട്ടാരവും പള്ളികളും മൈതാനവും പിന്നെ കൊട്ടാരത്തിനു പുറത്തെ പാലമാടവും മാത്രമാണ് ഇനിയും പൊതുസ്വത്തായി അവശേഷിക്കുന്നത്. ബാക്കിയൊക്കെ ഭാഗംചെയ്തുകഴിഞ്ഞു. മതിൽക്കെട്ടിനുള്ളിലെ പുതിയ ബംഗ്ലാവുകളിൽ അഞ്ചു കുടുംബങ്ങൾ താമസിക്കുന്നു.

പഴയ കൊട്ടാരത്തിന്റെ മുഖപ്പിൽ പുതിയൊരു ബംഗ്ലാവ്, ദാരിയാമഹൽ. മൂന്നുവർഷം മുൻപുവരെ അറയ്ക്കൽ ബീവിയുടെ ആസ്ഥാനം ഈ ബംഗ്ലാവായരുന്നു. ഇവിടെയായിരുന്നു സുൽത്താൻ ആദിരാജാ ആമിനാബീവി താമസിച്ചിരുന്നത്. 1979-ൽ അവർ അന്തരിച്ചു. ഇപ്പോൾ സുൽത്താൻ ആദിരാജാ ആമിനാബീവിയുടെ മകളും കുടുംബവും ദാരിയാമഹലിൽ താമസിക്കുന്നു. ദാരിയാമഹലിന്റെ മുകൾത്തളത്തിൽവച്ചാണ് ഞാൻ മമ്മൂട്ടി എളയാവിനെ പരിചയപ്പെട്ടത്. അന്തരിച്ച അറയ്ക്കൽബീവിയുടെ മകൾ ഖദീജാബീവിയെന്ന ഇമ്പിച്ചിബീവിയുടെ ഭർത്താവാണ് മമ്മൂട്ടി എളയാ. മമ്മൂട്ടി എളയാവിന് ഏതാണ്ടൊരു അൻപത്തിയഞ്ചു കഴിയുമെന്നു തോന്നുന്നു. മുകൾത്തളത്തിലെ സ്വീകരണമുറിയിലിരുന്നു മമ്മൂട്ടി വാചാലനായി, ഇന്നലെകളെപ്പററിയും പിന്നെ ഇന്നിനെപ്പററിയും. ചുവരിലെ പോർട്രെയ്‌ററുകളിൽ ചൂണ്ടി പഴയ ബീവിമാരെയും രാജാക്കന്മാരെയും ഓർക്കാൻ മമ്മൂട്ടി ശ്രമിച്ചു. സുൽത്താൻ ആദിരാജാ മറിയംബീവി, സുൽത്താൻ ആദിരാജാ ആമിനാബീവി, സുൽത്താൻ അഹമ്മദാലിരാജാ...എല്ലാ പേരുകളും മമ്മൂട്ടിക്ക് ഓർമ്മയുണ്ടായിരുന്നില്ല. ബീവിമാരെയും സുൽത്താൻ എന്ന് വിളിച്ചിരുന്നുവത്രേ. എനിക്കു സംശയമായി. മമ്മൂട്ടിയും മൊയ്തുവും തീർത്തു പറഞ്ഞു—വിളിച്ചിരുന്നു. അവയ്ക്ക് കാരണം വ്യക്തമായിരുന്നില്ല. ഒരുപക്ഷേ, ഇതിന് ഉത്തരം ചരിത്രത്തിൽ എവിടെയോ ഒട്ടിനില്ക്കുന്നുണ്ടാവണം. മൊയ്തു വീണ്ടും ഒന്നോർമ്മിപ്പിച്ചു. അറയ്ക്കൽ ബീവിമാരൊക്കെ 'ആദിരാജാ' എന്ന സ്ഥാനപ്പേരു് ഉപയോഗിച്ചിരുന്നു. രാജാക്കന്മാർ 'അലിരാജാ' എന്ന സ്ഥാനപ്പേരും. ഇതിന് ചരിത്രത്തിൽ ഒരു കഥയുണ്ട്. അറയ്ക്കൽ സ്വരൂപത്തിന്റെ ഐതിഹ്യത്തിൽ നുരച്ചുയർന്ന കഥ. ആ കഥ അറിയണമെങ്കിൽ കോലത്തുനാടിന്റെ ഹൃദയത്തിലൂടെ നടന്നുചെല്ലണം. ഏഴിമലയും കടലായികോട്ടയും കാനത്തൂരും പള്ളിക്കുന്നും കോലത്തിരിയും ചിറയ്ക്കലും... എത്രയെത്ര കഥകൾ. എങ്കിലും, നിങ്ങൾക്ക് ഓർമ്മയുള്ള ആ പഴയ കഥ ഞാനൊന്നു കുറിക്കാം. ആ കഥയിൽ നിന്നാണല്ലോ അറയ്ക്കലിന്റെ കഥയും ഉപകഥകളും ജനിച്ചത്. പതിന്നാലാം നൂററാണ്ടിന്റെ അന്ത്യത്തിൽ നിന്നാണത്രേ ആ കഥ തുടങ്ങുന്നത്. ഏഴിമലയിലെ കോലത്തിരിയുടെ പ്രതാപങ്ങൾക്കു മങ്ങലേററ കാലം. ആ കാലത്തായിരുന്നു അറയ്ക്കൽ മാപ്പിള രാജവംശത്തിന്റെ അടിക്കല്ലിട്ടത്. കോലത്തിരിക്ക് അഞ്ച് സചിവ പ്രമാണിമാർ ഉണ്ടായിരുന്നു. അവരിൽ കപ്പൽപ്പടയുടെ നേതാവ് രാമന്തളി അരയൻകുളങ്ങര നായർ തറവാട്ടിലെ ഒരംഗമായിരുന്നു. അയാൾ ഇസ്ലാം മതത്തിൽ ചേർന്ന് മുഹമ്മദാലി എന്ന മമ്മാലിയായിത്തീർന്നു. (കാരണം ചരിത്രത്തിൽ ഉണ്ടാവുമോ, ആവോ?) മതം മാറിയെങ്കിലും മമ്മാലി കോലത്തിരിയുടെ മന്ത്രിയായി ത്തന്നെ തുടർന്നു. ഈ മമ്മാലി മന്ത്രി ഒരു ദിവസം ഏഴിമലപ്പുഴയിൽ കുളിച്ചുകൊണ്ടു നിൽക്കുകയായിരുന്നു. ഇനിയാണ് നിങ്ങൾക്കറിയാവുന്ന കഥ. കുളിച്ചുനില്ക്കേ, പെട്ടെന്നു പുഴ നടുവിൽ ഒരു നിലവിളി. ഒരു സ്ത്രീ മുങ്ങിക്കൊണ്ടിരിക്കുന്നു. മമ്മാലി പുഴനടുവിലേക്കു നീന്തിച്ചെന്നു സ്ത്രീയെ തോളിലേററി കരയിലെത്തിയപ്പോഴാണ് അറിയുന്നതു്, അവളൊരു കോലത്തിരിത്തമ്പാട്ടിയാണെന്ന്. മുസൽമാനെ സ്പർശിച്ച് ജാതിഭ്രഷ്ടയായിത്തീർന്ന ആ തമ്പാട്ടിയെ കോലത്തിരിയുടെ കല്പന പ്രകാരം മമ്മാലി വിവാഹം ചെയ്തു. തമ്പാട്ടിക്ക് സ്ത്രീധനമായി കോലത്തിരിത്തമ്പുരാൻ ഏഴിമലയിലും മാടായിലും ഉള്ള നെൽപ്പാടങ്ങളും കണ്ണൂരിലെ ചില പ്രദേശങ്ങളും കണ്ണൂരിൽ ഒരു കൊട്ടാരവും പണിതു നൽകി. കൊട്ടാരത്തിന് 'അറയ്ക്കൽ കെട്ട്' എന്നപേരും തമ്പാട്ടിക്ക് 'അറയ്ക്കൽ ബീവി'യെന്ന സ്ഥാനവും കൊടുത്തു. മമ്മാലിയെന്ന അറയ്ക്കൽ സുൽത്താനും അദ്ദേഹത്തിന്റെ പിന്തുടർച്ചക്കാരും കോലത്തിരിയുടെ സചിവന്മാരായിത്തന്നെ തുടർന്നു. 'മമ്മാലിക്കിടാവുകൾ' എന്ന പേരിലാണത്രേ അവർ അറിയപ്പെട്ടിരുന്നത്. കോലത്തിരിയുടെ കാര്യാലോചനായോഗങ്ങളിൽ മമ്മാലിക്കിടാവുകൾ സന്നിഹിതരായിരുന്നു. അറയ്ക്കൽ സുൽത്താന്റെ അധികാരചിഹ്നമായ ഊരിയവാൾ ഒരു പെട്ടിയിൽ കുത്തി മമ്മാലിക്കിടാവ് നില്ക്കും. അതിന്റെ സൂചന, കോലത്തിരിയുടെ കാര്യനിർവ്വഹണത്തിനുവേണ്ട ചെലവൊക്കെ താൻ വഹിക്കാമെന്നായിരുന്നുവത്രേ! ഈ മമ്മാലി സുൽത്താന്റെ പിന്തുടർച്ചക്കാരായതുകൊണ്ടാണത്രേ അറയ്ക്കൽ രാജാക്കന്മാർ 'അലിരാജ' എന്ന സ്ഥാനം ഉപയോഗിച്ചുവരുന്നത്. അറയ്ക്കൽ വംശത്തിൽ 'ആലിമൂസ'എന്നൊരു സുൽത്താനുണ്ടായിരുന്നു. അദ്ദേഹം അഗത്തി, കവരത്തി, അന്ത്രോത്ത്, കല്ലേനി, മിനിക്കോയ് ദ്വീപുകൾ അധീനപ്പെടുത്തി കോലത്തിരിക്കു ...നിച്ചുവത്രേ. പാരിതോഷികമായി കോലത്തിരി അറയ്ക്കലിന് കണ്ണൂർനഗരം മുഴുവനും കണ്ണോത്തും ചാൽ എന്ന ദേശവും നൽകി. കൂടെ 'ആദിരാജാ' എന്ന സ്ഥാനപ്പേരും. ഈ സ്ഥാനം, സ്ത്രീപുരുഷഭേദമെന്യേ, കാരണവസ്ഥാനത്ത് എത്തുന്നവർ ഉപയോഗിച്ചുവന്നിരുന്നുവെന്ന് ചില ചരിത്രകാരന്മാർ പറയുന്നു. എന്നാൽ എന്റെ മുന്നിലിരിക്കുന്ന മമ്മൂട്ടി എളയാവും മൊയ്തു എളയാവും പറയുന്നത് സ്ത്രീകൾമാത്രമേ 'ആദിരാജാ' എന്ന സ്ഥാനപ്പേർ ഉപയോഗിച്ചിരുന്നുള്ളുവെന്നാണ്. പിന്നീടൊരിക്കൽ, ഇപ്പോഴത്തെ രാജാവ് സുൽത്താൻ ഹംസ അലിരാജായും അതുതന്നെ പറഞ്ഞു. അതു ചരിത്രം നിശ്ചയിക്കട്ടെ.



സുൽത്താനും സ്ഥാന ചിഹ്നങ്ങളും

ദാരിയാമഹലിന്റെ മുകൾത്തളത്തിലൂടെ കൊട്ടാരത്തിന്റെ മുകൾത്തളത്തിലേക്കു കടന്നുചെല്ലാം. കൊട്ടാരത്തിന്റെ താക്കോലിനുവേണ്ടി മമ്മൂട്ടി മകൻ മൂസയെ വിളിച്ചു. അപ്പോഴാണ് മൂസ പറയുന്നതു് താക്കോലില്ല, തള്ളിയാൽ കൊട്ടാരത്തിന്റെ കതകു തുറക്കുമെന്ന്. മമ്മൂട്ടി ഒന്ന് ഉറക്കെ ചിരിച്ചു. ദാരിയാമഹലിന്റെ ഇടനാഴിയിലൂടെ അറയ്ക്കൽ മാടത്തിലേക്കു നടക്കവേ, എനിക്കൊരു സംശയം തോന്നി, ''അല്ലാ, നിങ്ങൾ തമ്മിലുള്ള ബന്ധമെന്താണ്, മമ്മൂട്ടിയും മൊയ്തുവും തമ്മിൽ. രണ്ടുപേരും എളയാ എന്ന പേരിനോട് ചേർന്നിരിക്കുന്നു...'' ചോദ്യം കേട്ട് രണ്ടുപേരും ചിരിച്ചു. എന്നിട്ട് മമ്മൂട്ടി പറഞ്ഞു: ''അറയ്ക്കലെ പുതിയാപ്പിളമാരുടെ സ്ഥാനപ്പേരാണ് എളയാ. അറയ്ക്കൽ കെട്ടുന്നവരെയെല്ലാം എളയാവെന്ന് വിളിക്കും...''

ദാരിയാമഹലിന്റെ ഇടനാഴി പിന്നിട്ട് ഞങ്ങൾ അറയ്ക്കൽ അറകളുടെ മുന്നിലെത്തി. മൂസ അറയുടെ വാതിലിൽ തള്ളി. പഴകി ദ്രവിച്ച പലകപ്പാളികൾ ഒരു രോദനത്തോടെ അകന്നുമാറി. അറയിലേക്ക് കാലെടുത്തുവച്ചോ, പുറത്തെ മണിയൊച്ച ഞാൻ ശ്രദ്ധിച്ചു. ഏതാണ്ടൊരു ഗദ്ഗദംപോലെ. ഒരുനിമിഷം ഞാൻ നിന്നു, ചരിത്രത്തിന്റെ പാദപതനം കേൾക്കാനായി. ഇല്ല, ഒന്നും കേൾക്കുന്നില്ല. നിറഞ്ഞ നിശ്ശബ്ദത. വെളിച്ചത്തിന്റെ ഒരു നിഴൽത്തുണ്ടുപോലും ഇവിടില്ല. ജീർണ്ണതയുടെ ഗന്ധം അരിച്ചുകയറുന്നു. ഇതൊരു അറയല്ല, നീണ്ട ഒരു ഹാളാണ്. ഹാളിന്റെ തലയ്ക്കൽ നിന്ന് മൂസ വിളിച്ചുപറഞ്ഞു, സൂക്ഷിച്ചു കാൽവയ്ക്കണം. അപ്പോഴാണ് ഞാൻ ശ്രദ്ധിച്ചത്, നിലത്തെ പലകകൾ ഇളകിയാടുന്നു. പെട്ടെന്നായിരുന്നു ഒരു ശബ്ദം. ചിറകടിച്ചുയർന്ന പ്രാവുകൾ. ആ മുറിയിൽ നരിച്ചീറുകളും ഉണ്ടാവുമെന്ന് എനിക്കുതോന്നി. ഞാൻ മെല്ലെ ഹാളിന്റെ തലയ്ക്കലേക്കുചെന്നു. മൂലയിൽ ചകിരിയും തൊണ്ടും കൂട്ടിയിരിക്കുന്നു. മൂസ വീണ്ടും ഒരു വാതിൽ തുറന്നു. ഒരു ഇടനാഴി. നിലത്തെ പലകകൾ പൊട്ടിപൊടിഞ്ഞിരിക്കുന്നു. മുമ്പെന്നോ ഈ നിലത്തു് മഴവെള്ളം ഒലിച്ചിറങ്ങിയിരിക്കണം. പലകയിലെ പച്ചപ്പായൽ ഉണങ്ങിയിരിക്കുന്നു. ഞാനപ്പോൾ ഞെട്ടലോടെ ഓർത്തു, ഈ പലകയൊന്നു തെന്നിയാൽ നിലത്തറയിലെ ഇരുളിലേക്കായിരിക്കും വീഴുക.

ഇടനാഴി ഒരു തളത്തിൽ അവസാനിച്ചു. തളത്തിനുചേർന്ന് ചെറിയ അറകൾ. നിലപ്പലകകൾ ഇളകിമാറി പൊ

ളിഞ്ഞ അറകൾ. ഒരു അറയിൽ ഒരു ഊഞ്ഞാൽ, ഇരുമ്പുചങ്ങലയിൽ ബന്ധിച്ച വീതിയേറിയ പലകപ്പാളി. മൂസ മെല്ലെ ഊഞ്ഞാൽ ആട്ടി. നേരിയ ഒരു തൊങ്ങൽപോലെ ഊഞ്ഞാൽ ആടി. പെട്ടെന്നു മുകളിൽ നിന്നൊരു ചിതൽപ്പുറ്റ് അടർന്നുവീണു. ഞാൻ അറയുടെ വാതിലിൽ കാതോർത്തുനിന്നു. ഒരു നിമിഷം. നേർത്ത ഒരു വള കിലുക്കം...പതിഞ്ഞ ശബ്ദങ്ങൾ, ഇടറുന്ന നിശ്വാസങ്ങൾ... അല്ല, എന്തോ വീണുടഞ്ഞിരിക്കുന്നു.... എന്താവും ആ ശബ്ദം....

പെട്ടെന്നായിരുന്നു മമ്മൂട്ടി എന്നെ അടുത്ത അറയിലേക്കു വിളിച്ചതു്. അടുത്ത അറയിലേക്കു നടക്കുമ്പോൾ ഞാൻ ഓർത്തു, എത്രയോ കാലങ്ങൾ ഈ ഊഞ്ഞാലിലൂടെ ആടി കടന്നിരിക്കണം. അടുത്ത അറയിൽ ചെന്നപ്പോൾ മമ്മൂട്ടി ചിരിക്കുകയായിരുന്നു, ചിതൽ പിടിച്ച പല്ലക്കിനെ നോക്കി. ഞാൻ പല്ലക്കിന്റെ കൈപ്പിടിയിൽ ഒന്നലച്ചു. ഒരു ചിതൽപ്പുറ്റ് അടർന്നുവീണു. അല്ല, ഒന്നോർത്തുനോക്കൂ, എത്ര പെട്ടെന്നാണ് ചരിത്രത്തെ ചിതലരിക്കുന്നതു്.

മുകൾത്തളത്തിൽനിന്നും പലകക്കോണിയിലൂടെ ഞങ്ങൾ നിലത്തളത്തിലേയ്ക്കിറങ്ങി. കോണി വല്ലാതെ വിറച്ചിരുന്നു. നിലത്തളത്തിൽ കരുതിയതുപോലെ ഇരുട്ടുണ്ടായിരുന്നില്ല. പൊളിഞ്ഞ വാതിലിലൂടെ വെളിച്ചം ഉള്ളിലേക്ക് അരിച്ചുകയറുന്നു. വാതിൽ വിടവിലൂടെ വീഥിയും ആഴിയും കാണാം. വെളിച്ചത്തിന്റെ ഇതളുകൾ വീണ് മഴവില്ലുകൾപോലെ മാറാലകൾ മിനുങ്ങുന്നു. ഞാൻ ഒരു ചിലന്തിവലയിൽ നോക്കി. വെള്ളിനൂലുകളുടെ നടുവിൽ തപസ്സിരിക്കുന്ന മൂവണ്ണ ചിലന്തി. മുന്നാലെ നടന്ന മൂസയുടെ മുഖത്തു് മാറാല പൊതിഞ്ഞുവെന്നു തോന്നി. ഈ അറയുടെ മൂലയിൽ രണ്ട് കൂററൻ ഭരണികൾ വച്ചിരിക്കുന്നു. മൂസ ഭരണിക്കു പറഞ്ഞ പേരു് 'ചാടി' എന്നാണ്. ഒരുപക്ഷേ, അതു് കണ്ണൂർ പേരാകാം. മൂസ ആ ചാടികളുള്ളിൽ കൈയിടുമെന്ന് ഞാൻ കരുതിയതല്ല. അയാൾ കൈകൾ ഉള്ളിലേക്കിട്ടപ്പോൾ ഞാൻ ഭയപ്പാടോടെ നോക്കിനിന്നു. കൊച്ചുമൂസയുടെ കൈ ചാടിയുടെ നിലത്തു് തൊട്ടില്ലത്രേ! അടുത്ത അറയിൽ രണ്ട് കൂററൻ വട്ടളങ്ങൾ (ഉരുളികൾ). ആ ഓട്ട് വട്ടളങ്ങൾക്കു് രണ്ടുലക്ഷം രൂപയിലധികം വില വരുമെന്നാണ് മമ്മൂട്ടിയുടെ കണക്കുകൂട്ടൽ. കറുത്ത വട്ടളങ്ങൾക്കു ചുററാകെ മമ്മൂട്ടിയൊന്നു കറങ്ങി; ചുററളവ് എത്രയെന്ന് അറിയാൻ. എന്നിട്ട് എത്രയെന്നോ പറഞ്ഞു, ഞാനതു് ഓർക്കുന്നില്ല. ഒട്ടേറെ അറകൾ കഴിഞ്ഞു് ഞങ്ങൾ ഏതാണ്ട് തുറസ്സായ ഒരു നിലത്തെത്തി. ഒരു മൂലയിൽ ഒരു വലിയ പീഠം, അതിനരികെ നീണ്ട ഒരു കട്ടിൽ. കട്ടിലിൽ വെള്ളത്തുണി വിരിച്ചിരുന്നു. തലയ്ക്കൽ ഒരു തലയണയും. കട്ടിൽപ്പടിയിൽ ഒരു പച്ചക്കൊടി. (പള്ളികളിൽ വയ്ക്കുന്ന കൊടി) പീഠത്തിനു മുന്നിൽ കറുത്ത ഒരു കർപ്പൂരത്തട്ട്. തെല്ലൊരു അദ്ഭുതത്തോടെ ഞാനതു നോക്കി. അപ്പോഴാണ് മൊയ്തു പീഠത്തിന്റെ അടിത്തട്ട് തുറന്നതു്. അതിനുള്ളിൽ ഒരു വലിയ ഓട്ട് വിളക്ക്. എണ്ണ കരിയിൽ കുതിർന്ന വിളക്കിൻ ചുവട്ടിൽനിന്ന് ഒരു പററം പാററകൾ പുറത്തുചാടി. ഞാൻ ആ വിളക്കിന്റെയും കട്ടിലിന്റെയും കഥയ്ക്കായി മമ്മൂട്ടിയെ നോക്കി. മമ്മൂട്ടി പറഞ്ഞു, "പണ്ട് ഈ കുടുംബത്തിൽ ദിവ്യശക്തിയുള്ള ഒരു രാജാവുണ്ടായിരുന്നു. അദ്ദേഹം ഇവിടെയിരുന്ന് പ്രാർത്ഥിച്ചിരുന്നു. ഒരു നാൾ രാജാവ് കടലിനു മുകളിലൂടെ നടന്നു മറഞ്ഞുവത്രേ. പിന്നെ മടങ്ങിവന്നിട്ടേയില്ല. ആ ദിവ്യന്റെ അനുഗ്രഹത്തിനായി ഭക്തന്മാർ വെള്ളത്തുണിയും പണവുമൊക്കെ കാണിക്കയായി അർപ്പിക്കാൻ എത്തും. ഇന്നും അതു തുടർന്നുവരുന്നു." മമ്മൂട്ടി മുന്നിലുള്ള വാതിൽ കാട്ടി. അതു തുറന്നാൽ തെരുവിലിറങ്ങാം. തെരുവിനപ്പുറം കടൽ. എല്ലാ മതത്തിലുമുള്ളവരും ഇവിടെ വരാറുണ്ടത്രേ. പക്ഷേ, എനിക്ക് ആ വിളക്കിന്റെ കഥ മനസ്സിലായില്ല. വിശുദ്ധനുമായി ബന്ധപ്പെട്ടതാണ് നിലവിളക്കെന്ന് മൊയ്തു പറഞ്ഞപ്പോൾ എനിക്കു വിശ്വാസമായില്ല. പണ്ട് ഈ വിളക്ക് എപ്പോഴും കത്തിച്ചു വച്ചിരുന്നുവത്രേ. ഈ നിലവിളക്ക് അണഞ്ഞാൽ ലോകം അവസാനിക്കുമെന്നായിരുന്നു കണക്കുകൂട്ടൽ. പിന്നീട് ഞാൻ വിളക്കിന്റെ കഥ മനസ്സിലാക്കി. ഇതാണ് അറയ്ക്കലെ 'ബീവിത്തമ്പുരാട്ടി വിളക്ക്.' ആദ്യത്തെ അറയ്ക്കൽ ബീവിയെ ഓർക്കുന്നില്ലേ, കോലത്തിരി വംശത്തിൽ നിന്ന് ഭ്രഷ്ടയായ തമ്പാട്ടി. ആ തമ്പാട്ടിയുടെ സ്മരണയ്ക്കായിട്ടായിരുന്നുവത്രേ ഈ നിലവിളക്കു് അറയ്ക്കൽകൊട്ടാരത്തിലെ പള്ളിയിൽ കൊളുത്തിവന്നിരുന്നതു്. പിന്നീടും അതു തുടർന്നുപോന്നു. ഹിന്ദുക്കളായ ഭക്തന്മാർ പള്ളിയിലെ വിളക്കിനു ബീവിത്തമ്പുരാട്ടിവിളക്ക് എന്നു പേരും നൽകി. ചരിത്രത്തിൽ ഈ കഥയുണ്ടാവും. എവിടെയൊക്കെയോ പൊട്ടിപ്പോയ ഇഴകൾ.

ആരാവും ഈ വിളക്കു് കൊളുത്തുക? മൂസ പറഞ്ഞു: "മജീദ്ക്ക", മണിമുട്ടുകാരൻ മജീദ്ക്ക.

കൊട്ടാരത്തിലെ പള്ളിയും കഴിഞ്ഞു് വീണ്ടും ഞങ്ങൾ ഇരുണ്ട ഒരു ഇടനാഴിയിലേക്ക് ചെന്നു. വിള്ളൽവീണ ചുവരുകളിൽ കോറിക്കൊണ്ട് അടുത്ത അറയിലേക്കു നടക്കേ, പെട്ടെന്ന് ഒരു കിളി ചിലച്ചുകൊണ്ട് മുന്നിൽ വീണു. മൂസ കിളിയെ കൈയിലെടുത്തു. ചാമ്പൽ പൂശിയ അടയ്ക്കാക്കിളി. ചിറകുകളിൽ കറുത്ത രേഖകൾ. ചിറക് അടർന്നുവെന്ന് എനിക്കു തോന്നി. അടുത്ത നിമിഷം മൂസയുടെ കൈയിൽനിന്ന് കിളി പറന്നുപോയി, ചിലച്ചുകൊണ്ട്. വീണ്ടും ഒരുപററം അടയ്ക്കാക്കിളികൾ പറന്നെത്തി. അപ്പോൾ മൂസ പറയുകയാണ്, ഈ അറയിൽ കിളിക്കൂടുകൾ ഉണ്ട്. ഞാൻ മെല്ലെ കാൽവച്ചു. വീണ്ടും ചിറകടികൾ, പിന്നെ നീണ്ടുനിന്ന ചിലമ്പലുകളും. ഞാൻ പുറത്തേക്കുപോന്നു.

ശരറാന്തലിന്റെ നനുത്ത പ്രകാശത്തിനു കീഴിലിരുന്നാണു സുൽത്താൻ സംസാരിച്ചതു്. വസൂരിക്കല വീണ സുൽത്താന്റെ വെളുത്ത മുഖത്തു് ഗൗരവം. മുഴുക്കൈയൻ ഷർട്ടും വെള്ളമുണ്ടും തലയിലൊരു വെള്ളരോമത്തൊപ്പിയും കറുത്ത ഫ്രെയ്മിട്ട കണ്ണടയും ധരിച്ച സുൽത്താൻ. വെളുത്ത കാർപ്പെററ് വിരിച്ച ഹാളിനു നടുവിൽ, ശരറാന്തലിനു കീഴിൽ, എം. ജി. ആർ. മോഡൽ രോമത്തൊപ്പി ധരിച്ച രാജാവിനെതിരെ ഞാനിരുന്നു. എന്റെ അരികിൽ അപ്പോൾ



കാലം ഊയലാടിയ ഇടനാഴികൾ



ഒരു മൗലവി ഉണ്ടായിരുന്നു. ഹാജി ഉമ്മർകുഞ്ഞു് മൗലവി. രാജാവ് മൗലവിയോട് ഗൗരവമായ ഒരു കാര്യം പറഞ്ഞവസാനിപ്പിച്ചതേയുള്ളൂ. "നാളെ ബക്രീദായിരിക്കുമെന്ന് പ്രഖ്യാപിച്ചു കഴിഞ്ഞു, മൗലവി അതിനുള്ള ഒരുക്കങ്ങൾ ചെയ്യണം." എന്നിട്ട് രാജാവ് എന്നെ നോക്കി വിശദീകരിച്ചു: "അറയ്ക്കലിന്റെ കീഴിൽ കണ്ണൂരിൽ നാല്പത്തിയാറ് പള്ളികളുണ്ട്. ഈ പള്ളികളുടെയൊക്കെ അധികാരച്ചുമതല അറയ്ക്കൽ രാജാവിനാണ്, മതപരമായും നിയമപരമായും. എന്നായിരിക്കണം പെരുന്നാൾ എന്ന് പ്രഖ്യാപിക്കാനുള്ള അധികാരവും അറയ്ക്കൽ രാജാവിനുള്ളതാണ്..." ബക്രീദിന്റെ തലേനാളായിരുന്നു അതു്. രാജാവ് രാത്രി ബക്രീദ് ദിനം പ്രഖ്യാപിച്ചുകഴിഞ്ഞിരുന്നു.

ഒരുപക്ഷേ, ഇതാവും ഇനിയും അറയ്ക്കൽ രാജാവിൽ അവശേഷിച്ചിരിക്കുന്ന അധികാരം. പള്ളികളുടെ ഖാസി എന്ന സ്ഥാനം. രാജാവ് പിന്നെ ഒന്നുകൂടി പറഞ്ഞു: "കണ്ണൂരിൽ ഒരു പുതിയ പള്ളി സ്ഥാപിക്കണമെങ്കിൽ എന്റെ അനുവാദം വേണം..." നിക്കാഹിനുള്ള നിർദ്ദേശങ്ങൾ കൊടുക്കുന്നതും അറയ്ക്കൽ രാജാവാണ്. ഇന്നും മതപരമായി, കണ്ണൂരിന്റെ ജീവിതത്തിൽ അറയ്ക്കൽ വലിയൊരു പങ്കു വഹിക്കുന്നു. മുസ്ലീം മതത്തിലെ സുന്നി–മുജാഹിദ് വിഭാഗങ്ങളെ കോർത്തിണക്കുന്ന ഒരു കണ്ണിക്കുടിയാണ് അറയ്ക്കൽ.

കണ്ണൂരിൽ, പയ്യാമ്പലത്തുള്ള ഹാഷിം ബിൽഡിങ്സിനുള്ളിൽ ഇരുന്നാണ് ഞാൻ സുൽത്താനുമായി സംസാരിക്കുന്നതു്. ഈ ഹാഷിം ബിൽഡിങ് അറയ്ക്കൽ കുടുംബത്തിന്റേതല്ല. ഇതു് ചെറിയമാളിയേക്കൽ കുടുംബത്തിന്റെ ഭാഗമാണ്. ചെറിയമാളിയേക്കലിൽ നിന്നാണ് സുൽത്താൻ വിവാഹം ചെയ്തിരിക്കുന്നതു്. അതുകൊണ്ട് ആചാരപ്രകാരം ഭാര്യവീട്ടിൽ താമസിക്കുന്നു. എല്ലാ വെള്ളിയാഴ്ചകളിലും സുൽത്താൻ അറയ്ക്കൽ കൊട്ടാരത്തിലെ ഓഫീസിലേക്കുപോകും, അറയ്ക്കലിന്റെ ഭരണം നടത്താൻ.

അറയ്ക്കലിന്റെ ഒട്ടേറെ കഥകൾ രാജാവിന്റെ ഓർമ്മകളിലുണ്ട്. ഒക്കെ പറയുമ്പോൾ രാജാവ് ആവേശം കൊണ്ടിരുന്നു. ഹാളിനുനടുവിലെ ഭിത്തിയിൽ, വാതിലിനു മുകളിലും വശങ്ങളിലുമായി പതിച്ചിരുന്ന അറയ്ക്കൽ രാജാവിന്റെ സ്ഥാനചിഹ്നങ്ങൾ ഓരോന്നായി രാജാവ് എടുത്തുകാട്ടി. കറുത്ത പരിചകൾ, നീണ്ട വാളുകൾ, വെള്ളിവടികൾ. ഇപ്പോൾ ഇതൊക്കെ ധരിക്കാറുണ്ടോ? ഞാൻ ചോദിച്ചു. രാജാവ് ചിരിച്ചു. "ഞാൻ പണ്ടേ ഇതൊന്നും ധരിക്കാറില്ല." എങ്കിലും രാജാവിന് സ്ഥാനചിഹ്നങ്ങൾക്ക് നടുവിൽ നിൽക്കാൻ താല്പര്യമായിരുന്നു. ഇപ്പോഴും സുൽത്താന് മാലിഖാനുണ്ട് (ഒരുതരം അടുത്തൂൺ.) എത്രയുണ്ടെന്ന് ഞാൻ ചോദിച്ചു. അല്പനേരം ഓർത്തു, രാജാവ് പറഞ്ഞു: ഇൻകംടാക്സ് കഴിച്ച് പതിനെണ്ണായിരം രൂപ. (ഇൻകംടാക്സ് കഴിക്കാതെ, 24,000 രൂപ) അറയ്ക്കൽ മാടത്തിന്റെ ദയനീയതയെപ്പററി ഞാൻ രാജാവിനോടു ചോദിച്ചു. "നിങ്ങൾക്ക് അതിനെ സംരക്ഷിക്കുവാൻ ആഗ്രഹമില്ലേ?" രാജാവ് പറഞ്ഞു: "ആഗ്രഹമില്ലാഞ്ഞിട്ടല്ല. പക്ഷേ, വളരെ പണം വേണ്ടിവരും..." ഭാഗം കഴിഞ്ഞപ്പോൾ ഓരോരുത്തരും അവരവരുടെ പാട്ടിനു പോയി. പൊതുസ്വത്തായി അവശേഷിച്ചതിനെപ്പററി ആരും വളരെയൊന്നും ശ്രദ്ധിച്ചതുമില്ല. 1960–ലാണ് അറയ്ക്കൽ സ്വത്തു് ഭാഗംവച്ചതു്. അതിന് പ്രധാന കാരണക്കാരൻ സുൽത്താൻ ഹംസ അലിരാജാതന്നെ. അല്പം ചില പ്രശ്നങ്ങളുണ്ടായി. അവസാനം ജസ്റ്റിസ്ഖാലിദിന്റെ അദ്ധ്യക്ഷതയിലുള്ള മൂന്നംഗ കമ്മിഷൻ വിധിപറഞ്ഞു. ആ വിധി അറയ്ക്കൽ കുടുംബക്കാർ അംഗീകരിച്ചു. ഭാഗം നടക്കുമ്പോൾ അൻപത്തിരണ്ട് അംഗങ്ങൾ ഉണ്ടായിരുന്നുവത്രേ. ഓരോരുത്തർക്കും 5000 സേർ നെല്ല് വാരമായി കിട്ടുന്ന ഭൂമിയും പൊതുസ്വത്തിൽനിന്ന് മാസം മുന്നൂറുരൂപയും ഓഹരിയായി കിട്ടി. പക്ഷേ, ഭൂപരിഷ്കരണം വന്നതോടെ സ്വത്തൊക്കെ കുടിയാന്മാരുടെ കൈവശമായി. പിന്നെ തൊഴിലെടുക്കാതെ അറയ്ക്കൽ കുടുംബങ്ങൾക്കു് ജീവിക്കാൻ കഴിയില്ലെന്നായി. ഒരു പക്ഷേ, കാലംകാട്ടിയ കരുണകൊണ്ടാകാം ആരും ദുരിതത്തിലേക്കു വീണുപോയില്ല. നല്ലൊരു ശതമാനംപേരും വ്യാപാരങ്ങളിൽ പിടിച്ചുനിന്നു. പലരെയും സഹായിക്കാൻ 'ഗൾഫ്'മെത്തി.

അറയ്ക്കൽ കൊട്ടാരത്തിൽനിന്നും, ആദ്യമായി, പുറത്തുപോയി വിദ്യാഭ്യാസം നേടിയ അംഗമാണു സുൽത്താൻ ഹംസ അലിരാജാ. മദ്രാസ് സർവ്വകലാശാലയിൽ നിന്ന് കെമിസ്ട്രിയിൽ ബിരുദം നേടിയ സുൽത്താൻ അറയ്ക്കലെ ആദ്യത്തെ ഗ്രാഡ്വേററാണ്. എങ്കിലും സുൽത്താൻ നേടിയ ബിരുദം പ്രയോജനപ്പെടുത്താൻ കഴിഞ്ഞില്ല. അറയ്ക്കലുള്ളവർ ഉദ്യോഗത്തിനു പോകുന്നതു് വിലക്കിയിരുന്നു. (പെൺകുട്ടികൾ പഠിക്കുന്നതു തന്നെ നിഷിദ്ധമായി കരുതിയിരുന്നു.) ഇപ്പോൾ പെൺകുട്ടികൾ കോളേജ് വിദ്യാഭ്യാസത്തിനുപോകുന്നു. അതുകൊണ്ട് സുൽത്താൻ പൊതുപ്രവർത്തനവും ബിസിനസ്സുമായി കഴിഞ്ഞു. 1960–ൽ ഭാഗംവയ്ക്കലിനുവേണ്ടി വാദിച്ചതിന്റെ പേരിൽ ഈ സുൽത്താനെ മാർക്സിസ്ററ് എന്നു കുടുംബത്തിലുള്ളവർ ആക്ഷേപിച്ചിരുന്നുവത്രേ. ആക്ഷേപത്തിനു പകരം വീട്ടാനെന്ന നിലയിൽ സുൽത്താൻ പിന്നീട് മാർക്സിസ്ററുപാർട്ടിയുടെ പിന്തുണയോടെ മുൻസിപ്പൽ കൗൺസിലറായി മത്സരിച്ചു. ജയിക്കുകയും ചെയ്തു. യഥാർത്ഥത്തിൽ സുൽത്താന് വല്ല രാഷ്ട്രീയവുമുണ്ടോ? "ഏയ്, എനിക്കങ്ങനെ ഒരു രാഷ്ട്രീയവുമല്ല. മാർക്സിസ്ററുകാർ സഹായിച്ചു. അതു സ്വീകരിച്ചു. അത്രേയുള്ളൂ. ഞാൻ ശരിക്കും ഒരു മതവിശ്വാസിയാണ്..." സംസാരിച്ചിരിക്കെ ടെലിഫോൺ ശബ്ദിച്ചു. ചുവന്ന ടെലിഫോൺ. സുൽത്താൻ റിസീവറെടുത്തു. ഉറക്കെ പറഞ്ഞു: "ഞാൻ ബക്രീദ് തീയതി പ്രഖ്യാപിച്ചു കഴിഞ്ഞു, നാളെയാണ്..." വീണ്ടും സെററിയിലിരിക്കെ, സുൽത്താൻ തന്റെ ബിസിനസ്സിന്റെ കാര്യം പറഞ്ഞു. കണ്ണൂർ ടൗണിൽ ഒരു തുണിക്കടയുണ്ട്. സോറാസ്റ്റോർ. ബിസിനസ്സും മാലിഖാനുമൊക്കെ ഉള്ളതുകൊണ്ട് ഒരുവിധം ഭംഗിയായി ജീവിക്കുന്നു. ഇപ്പോൾ പൊതുപ്രവർത്തനമൊക്കെ വച്ചുകെട്ടി. എട്ടു മക്കളുണ്ട്. ആറ് ആൺമക്കളും രണ്ട് പെൺമക്കളും. ആൺമക്കളിൽ ചിലർ ബിസിനസ്സിലാണ്. മററുള്ളവർ പഠിക്കുന്നു. പെൺമക്കളുടെ മംഗലങ്ങളും കഴിഞ്ഞു.



കൊട്ടാരത്തിലെ പള്ളി—വിശുദ്ധരുടെ കിടക്കയും ബീവിത്തമ്പുരാട്ടി വിളക്കും



## നാടകം

> ഒരു നാടൻകഥ. തെയ്യാട്ടത്തിൻെറ പിന്നിൽ നൂററുകണക്കിനുള്ള നാട്ടുകഥകളിൽപ്പെട്ട ഒരു കഥ. തോററത്തിനും പിന്നിൽ ഉയിർകൊണ്ടു് അതിഭൗതിക ശക്തികളെ ഊതിയുയർത്തുന്നു. നാട്ടിടപ്പഴമയുടെ ഒരു ചെപ്പേട്ട്. ഇതാണു് ഈ നാടകത്തിന്നാധാരം. കഴിവുള്ളിടത്തോളം ആ നാടൻ കഥയുടെ ആത്മാവിനു് കേടുപററാതെ നോക്കാൻ ശ്രമിച്ചിട്ടുണ്ടു്. ശേഷമെല്ലാം മൂധേവിത്തെയ്യം പറയട്ടെ.
>
> നാടകകൃത്തു്

# മൂധേവി തെയ്യം

## പൂർവ്വരംഗം

തിരശ്ശീലയ്ക്കു മുന്നിൽ–അല്ലെങ്കിൽ–രംഗപുരോഭാഗത്തു് ഒരാറം കമിഴ്ന്നു കിടന്നുറങ്ങുന്നു. അയാളെ മാത്രമേ നാമാദ്യം കാണുന്നുള്ളൂ.

ഏതാനും നിമിഷം കഴിഞ്ഞു് അതിവിദൂരതയിൽനിന്നു്, പ്രേക്ഷകർക്കും ആ ഒരു ബോധമുളവാകുംമട്ടിൽത്തന്നെ, 'തെയ്യാട്ട'ത്തിൻെറ വാദ്യവിശേഷങ്ങളുടെ വളരെ വളരെ അവ്യക്തമായ ഒരു ധ്വനി പ്രസരിച്ചു തുടങ്ങുന്നു. ഉറങ്ങുന്നയാളിനു് മാററമൊന്നുമില്ല. എവിടെ നിന്നെന്നറിയാതെ—പ്രേക്ഷകരിൽ നിന്നോ, അവർക്കിടയിലൂടെയോ ഏതുവഴിയെങ്കിലും—ഒരു വഴിപോക്കൻ (വളരെയേറെ അലഞ്ഞും നടന്നും വരുന്ന പ്രതീതി, ചുമലിൽ ഭാണ്ഡം, പാശ്ചാത്യാനുകരണം വേഷത്തിൽ, ചെറുപ്പം പിന്നിട്ട വയസ്സ്—എന്നാൽ ചെറുപ്പം വിടാത്ത ശരീരം) കടന്നുവരുന്നു. കമിഴ്ന്നു കിടക്കുന്നയാളിനെ പല രീതിയിൽ അയാറം ഉണർത്തുവാൻ ശ്രമിക്കുന്നു. അതു് ഒരളവുവരെ നിഷ്ഫലം. മൃതമാണോ ദേഹം എന്നുവരെ സന്ദേഹം. ശരീരം ഏറക്കുറെ അതനുസരിച്ചു പെരുമാറുന്നുവെങ്കിലും ആളു ചത്തിട്ടില്ല. ഒടുവിൽ പാടുപെട്ടു് എണീററിരിക്കുന്നു. അനങ്ങാൻ തുടങ്ങുമ്പോറം നാമറിയുന്നു—ആറം അന്ധനാണു്.

വഴിപോക്കൻ: (അന്ധനെ ഉണർത്തിയ ആയാസം മാറാതെ അണച്ചു്) ഹേ...യ്!

അന്ധൻ: ആരാദ്?

വഴിപോക്കൻ: ഉണർന്നില്ലേ ഇനിയും?

അന്ധൻ: ചോദ്യം പഷ്ട്! ഉണർന്നതിൻെറ വേദന ഇനീം മാറീട്ടില്ല.

(മുതുക തടവുന്നു.)

വഴിപോക്കൻ: പിന്നെ? ആരാണെന്നു കണ്ടില്ലേ?

അന്ധൻ: (മറുപടി പറയുന്നില്ല. വഴിപോക്കൻ ആ കണ്ണുകറം വിശദമായി നോക്കുന്നു.)

വഴിപോക്കൻ: ഐ ആം വെരി സോറി. റീയലി സോറി...യു ആർ—ആർ—ബ്ലൈൻഡ്! ഗോഡ്!

അന്ധൻ: ആരാ നിങ്ങറം? എന്താ എന്നെക്കൊണ്ടു്?

വഴിപോക്കൻ: എനിക്കു പോകണം.

അന്ധൻ: പോകണം.

വഴിപോക്കൻ: എനിക്കു കാണണം.

അന്ധൻ: കാണണം.

വഴിപോക്കൻ: (പെട്ടെന്നു്) കളിയാക്കുകയാണോ?

അന്ധൻ: ആണോ? എന്തിനു്? എനിക്കതുകൊണ്ടുള്ള നേട്ടം?

വഴിപോക്കൻ: പ്രതിദ്ധ്വനിപോലെ—

അന്ധൻ: പോകാനെനിക്കിടമില്ല. കാണാൻ എനിക്കു കണ്ണുമില്ല. പക്ഷേ, ആരെങ്കിലും പോകുന്നതും കാണുന്നതും ഞാനെന്തിനു തടസ്സപ്പെടുത്തുന്നു.

വഴിപോക്കൻ: എ നി ക്കു്—ഞാ ൻ—പിന്നെ...

അന്ധൻ: ഒററത്തുള്ളികറംക്കർത്ഥമില്ല. ആകാശത്തിൽവച്ചേ വരണ്ടുപോകും. അടുക്കിനു വീഴുമ്പോഴേ മഴയാവൂ. പറയൂ—

വഴിപോക്കൻ: ശബ്ദങ്ങളുടെ ഒരു പ്രപഞ്ചത്തിൽനിന്നാണു് ഞാൻ വരുന്നതു്. വലിയ—വലിയ—ശബ്ദങ്ങളുടെ. ഡിസ്കോ ഡാൻസ്, സൈറൺ വിളികറം—കലാപങ്ങറം —മുദ്രാവാക്യങ്ങറം—വി ല പേ ശ ലു ക റം—കലഹാട്ടഹാസങ്ങറം—തെറിപ്പാട്ടുകറം—സ്നേഹം, വിശ്വാസം തുടങ്ങിയ മൂല്യതന്തുക്കളിൽ തീയാളിപ്പിടിക്കുമ്പോഴുണ്ടാകുന്ന പാഷാണശബ്ദങ്ങറം—ഒടുവിൽ എല്ലാം ഒടുങ്ങി രാത്രിയുടെ കങ്കാളം പറക്കുകയും നനഞ്ഞ മുഖംകാട്ടി ചന്ദ്രൻ എത്തിനോക്കുകയും മരണത്തിൻെറ മലീമസരഥചക്രം പകലുരുണ്ട താർനിരത്തുകളിൽ കുറുക്കന്മാർ, പട്ടികറം പാഴെല്ലുകറം തിരയുകയുംചെയ്യുമ്പോറം—ഓരോ ദിവസത്തിൻേറയും പാപത്തിൻെറ വരവുചെലവുകണക്കുകറം കിടക്കറകളിലെ വാഗ്വാദമായി മാറുമ്പോറം...

ഏതോ വിദൂരമായ ഒരു സ്വപ്നംപോലെ—

നിറങ്ങറം — അതിലോലമായ—മധുരമായ—ശബ്ദങ്ങറം...

താളം—എവിടെയോ കേട്ടുമറന്ന താളം.

കുട്ടിക്കാലംവിട്ടെന്നു തോന്നിയ മുഗ്ദ്ധമായ നിമിഷത്തിൽ അഴിച്ചെറിഞ്ഞ ചിലങ്കക്കൂട്ടത്തിൻെറ...

എനിക്കു പറയാൻവയ്യ. എന്നെ അസ്വസ്ഥനാക്കിയ...

അന്ധൻ: അതിനു്...ഇവിടെ...

വഴിപോക്കൻ: അതു വന്നതു നിങ്ങറംക്കും അപ്പുറത്തുനിന്നാണു്. നക്ഷത്രം നോക്കിത്തിരിച്ച രാജാക്കന്മാരെപ്പോലെ ഞാൻ നടക്കാൻ കാരണവും അതാണു്.

അന്ധൻ: വഴിതെററിയിട്ടില്ല! ഇല്ല–ഉവ്വോ?

വഴിപോക്കൻ: ഇല്ലില്ല. (കാതോർത്തു്)ഇപ്പോഴും—നേർത്ത സുഗന്ധംപോലെ ഒഴുകിവരുന്ന—

അന്ധൻ: ആ:

വഴിപോക്കൻ: അനേകം നിറങ്ങളുടെ ഒരു...ഒരു...

അന്ധൻ: ഞാൻ കണ്ണുപൊട്ടനാണു്.

വഴിപോക്കൻ: ഓ! ഞാൻ മറന്നുപോയി.

അന്ധൻ; (ചിരിച്ചു്) പക്ഷേ, ചെറുപ്പക്കാരാ–നിങ്ങറം പറയുന്നതെല്ലാം എനിക്കു മനസ്സിലാകുന്നുണ്ടു്.

വഴിപോക്കൻ: സാദ്ധ്യമല്ല–നിറങ്ങറം,

അന്ധൻ: (ശബ്ദത്തിൽ അതുവരെയില്ലാതിരുന്ന ഗാംഭീര്യത്തോടെ) ആദ്യമായി ഇതുവഴി വന്നവനാണോ കുഞ്ഞു്? ഉവ്വോ? എന്നാണോ അഹന്ത? എങ്കിൽ ആ കിരീടം തന്നെ വലിച്ചെറിയു്–പിന്നെ തുടങ്ങാം. ഉം.

വഴിപോക്കൻ: (ആദ്യമായി വിനയം സ്പർശിച്ച സ്വരത്തിൽ) അങ്ങു്—

അന്ധൻ: ഞാനാരോ ആകട്ടെ.

വഴിപോക്കൻ: പോരാ. പറയണം.

അന്ധൻ: കണ്ടതല്ലേ? കുറച്ചു കേട്ടതും.

വഴിപോക്കൻ: മുഴുവനായില്ല എന്നു ഞാനറിഞ്ഞു. പറയൂ.

അന്ധൻ: സർവ്വജ്ഞത്വവും വിനയവും രണ്ടും കാപട്യമാണോ കുഞ്ഞേ!

ഉം—പ്രായംകൊണ്ടാകാം.

വഴിപോക്കൻ: പ്രായം, പ്രായം, പ്രായം—എന്തുപറഞ്ഞാലും പ്രായം! അതു് എൻെറ നേട്ടമല്ലെന്നെനിക്കറിയാം. അവസ്ഥയാണതു്. പ്രകൃതി നൽകുന്നതുമാണു്. അതിനപ്പുറം ഒന്നുമില്ലെന്നു് ധരിക്കരുതു്. നിങ്ങറം വയസ്സന്മാരുടെ മട്ടേയിതാണു്. എന്തിനും പ്രായം...പ്രായം മാത്രം കാരണം. മറിച്ചു്, ഞാനും പറയട്ടെ—

അന്ധൻ: (ഉറക്കെച്ചിരിച്ചു്) ഇതും പ്രായംതന്നെ. പ്രായം! (രണ്ടുപേരും ഒരു നിമിഷം അധോമുഖം. വഴിപോക്കൻ സ്വയം ചിരിക്കുന്നു.)

വഴിപോക്കൻ: "ക്ഷമിക്കണം. എന്തിനീ വാഗ്വാദം. വെറും നിർദ്ദോഷമായിട്ടാണു ചോദിച്ചതു്—

അന്ധൻ: ആവാം. പക്ഷേ, ഞാനെന്തു പറയണം? കുരുടൻ...അതു നിങ്ങറം കണ്ടു. പിന്നൊന്നുമില്ല. സഞ്ജയൻ—ഹാ! വേണമെങ്കിൽ അങ്ങനെ പറയാം. പക്ഷേ, അയാറം അന്ധനായിരുന്നില്ല. നല്ല കഥ പറച്ചിലുകാരനുമായിരുന്നു.

വഴിപോക്കൻ: സഞ്ജയാ—

അന്ധൻ: അന്ധനായ ധൃതരാഷ്ട്രർ അങ്ങനെ വിളിച്ചു. സഞ്ജയൻ കഥ പറഞ്ഞു. അതാണോ എൻെറപ്പൻേറയും ആവശ്യം?

വഴിപോക്കൻ: ഞാൻ അ ന്ധ ന ല്ല. എൻെറ കണ്ണുകറം എല്ലാം—എല്ലാം—

(പെട്ടെന്നു് അവരുടെ മുന്നിലെ രംഗഭൂമിയിൽ ചലിക്കുന്ന—മാറുകയും മറയുകയും ചെയ്യുന്ന—വിടർന്നുവരുകയും അഴിഞ്ഞില്ലാതാവുകയും ചെയ്യുന്ന നിറങ്ങളുടെ ഒരു 'കൊളാഷ്', അതോടൊപ്പം തെയ്യവാദ്യങ്ങളുടെ നേരിയ അനുരണനം...)

വഴിപോക്കൻ: ഞാൻ കാണുന്നു—കാണുന്നു—

അന്ധൻ: വർണ്ണപ്രപഞ്ചം. നാദപ്രകർഷം ...അതിനകത്തേക്കു് കടന്നുകടന്നു നോക്കുവാൻ മോഹമുണ്ടു്, അല്ലേ? കൂടുതൽ

## ജി. ശങ്കരപ്പിള്ള



അടുത്തു കാണാൻ—താളപ്രവാഹത്തിൽ ഒഴുകിനടക്കാൻ?— അതിനല്ലേ ഓടിവന്നതു്?

വഴിപോക്കൻ: കണ്ണുകാണാത്ത നിങ്ങൾ?—

അന്ധൻ: കാണുന്നു.കാരണം. അതു്... അതെന്റെ രക്തത്തിന്റെ അംശമാണു്.

എന്റെ അമ്മയുടെ താരാട്ടിന്റെ സ്വരമാണു്.

വഴിപോക്കൻ: ആ! (ശബ്ദം താഴ്ത്തി) കുരുടന്റെ കാഴ്ച.

അന്ധൻ: അതെ, കുരുടന്റെ കാഴ്ച. നോക്കു്...കൂടുതൽ സൂക്ഷിച്ചുനോക്കു്...ആ ചലിക്കുന്ന വർണ്ണമേളം നിലയ്ക്കുന്നില്ലേ? സ്വന്തം മൗഢ്യങ്ങൾ മറന്നു്, ഒരു നിമിഷം, സൂക്ഷിച്ചുനോക്കു്...(സ്വയം ഏകാഗ്രതയുടെ മൂർദ്ധന്യത്തിലെത്തി) നിറങ്ങളുടെ നടുവിൽ, നാദത്തിന്റെ കുത്തൊഴുക്കിൽ, നോക്കെത്താദൂരത്തിൽ ഉയർന്നും ചുററിയും നിൽക്കുന്ന പച്ചച്ച പിന്നരങ്ങിനു മുന്നിൽ, ചുട്ടുകററയുയർത്തുന്ന അഗ്നിസ്വർണ്ണവർണ്ണത്തിൽ—നോക്കു്... (മററൊരു ശബ്ദം) നീ കാണുന്നതെന്താണു്? എന്തു്? എന്തു്?—

വഴിപോക്കൻ: (വിഹ്വലശബ്ദം) ഞാൻ— ഞാൻ—

(ഒരു നിമിഷം സ്തംഭിച്ചു നിൽക്കുന്ന നിറപ്പകിട്ടുകളുടെ പിന്നിൽ, മൂധേവിത്തെയ്യത്തിന്റെ രൂപം. ശരിയായ തെയ്യരൂപം. അതിന്റെ സർവ്വ അകമ്പടിയും. ഒരു നിമിഷം മാത്രം. വഴിപോക്കൻ സ്തംഭിച്ചു നിൽക്കുന്നു.)

അന്ധൻ: (ഏററവും ഉറച്ച ശബ്ദം) പറയൂ.

വഴിപോക്കൻ: തെ...തെയ്യം...തെയ്യം!

അന്ധൻ: (സ്വന്തം പിരിമുറുക്കത്തിനു് അയവുവന്നു്, സ്വയംമറന്നു പാടുന്നു. നിറങ്ങൾ ഇളകിത്തുടങ്ങി. അതിന്റെ പിന്നിൽ തെയ്യം മറഞ്ഞു. പക്ഷേ, വഴിപോക്കൻ അതുതന്നെ നോക്കിനില്ക്കുന്നു.)

അന്ധൻ: (വടക്കൻ പാട്ടിന്റെ ഈണത്തിൽ)

മേലാളർക്കാവിലെ തമ്പുരാട്ടീ
മാളോർക്കു പേടി വരുത്തും കുട്ടീ.
മൂധേവിത്തെയ്യമായു് നാടുണർത്തീ
കോലോത്തും വീട്ടിലെ ചീതക്കുട്ടീ.

എന്റെ ചീതക്കുട്ടി...ആരാ-ആരാ-അവൾ?

മൂധേവിത്തെയ്യമായു് നാടുണർത്തീ
കോലോത്തുംവീട്ടിലെ ചീതക്കുട്ടി
കോലോത്തുംവീട്ടിലെ ചീതക്കുട്ടി
മൂധേവിത്തെയ്യമായു് നാടുവാണു.

വഴിപോക്കൻ: (അടുത്തുചെന്നു്) പറയൂ.

അന്ധൻ: (പാട്ടു നിറുത്തി) ഹെന്തു്?

വഴിപോക്കൻ: കഥ.

അന്ധൻ: കഥയോ?

വഴിപോക്കൻ: മേലാളർ കാവിലെ തെയ്യത്തിന്റെ കഥ! മൂധേവിത്തെയ്യത്തിന്റെ കഥ.

അന്ധൻ: കണ്ടില്ലേ? ഒരുനോക്കെങ്കിലും? —(വഴിപോക്കൻ തലയാട്ടുന്നു.)

അന്ധൻ: എന്നാ വന്നവഴിയേ പോയാട്ടെ. ഇതേ—ഇതു കളിയൊന്നുമില്ല...

വഴിപോക്കൻ: മേലാളർക്കാവു്—

അന്ധൻ: ഉണ്ടാവാം.

വഴിപോക്കൻ: മൂധേവിത്തെയ്യം...

അന്ധൻ: അതറിഞ്ഞിട്ടെന്തു വേണം? ങ്ഹ്! വന്നിരിക്കുന്നു.

വഴിപോക്കൻ: എന്റെ പൊന്നമ്മാവനല്ലേ?

അന്ധൻ: വേണ്ട—വേണ്ട—കൊണ്ടുപോയി കച്ചവടം ചെയ്യാനോ? അതോ സായിപ്പിനു കൈമാറാനോ?—പോകാനാ—ഞാൻ പറയുന്നതു്.

വഴിപോക്കൻ: ഇല്ല. എന്നെ തെററിദ്ധരിച്ചിരിക്കുന്നു. ഞാൻ പറഞ്ഞില്ലേ? ആ വിളി ഞാൻ കേട്ടതാണു്. എല്ലാ ഒച്ചയ്ക്കും അപ്പുറം ആ ശബ്ദം—അമ്മാവാ—പ്ലീസ്—പ്ലീസ്—

അന്ധൻ: ശരി. വിശ്വസിച്ചവനെ ചതിച്ചാലുണ്ടല്ലോ...ഞാൻ പട്ടണവാസിയല്ല. അതോത്തോണം.

വഴിപോക്കൻ: ഉവ്വു്.

അന്ധൻ: അപ്പന്റെ വേഷമെന്താ?

വഴിപോക്കൻ: വേഷമോ?

അന്ധൻ: അതുതന്നെ. അമ്മേടെ വയററീന്നു് എറങ്ങിയ മട്ടിലൊന്നുമല്ലല്ലോ പോന്നതു്?

വഴിപോക്കൻ: ഓ! ഡ്രസ്—അസാധാരണമായി ഒന്നും—

അന്ധൻ: കളസമൊണ്ടോ?

വഴിപോക്കൻ: കളസം...ഉവ്വു്.

അന്ധൻ: പററൂല്ലാ.

വഴിപോക്കൻ: അയ്യോ!

അന്ധൻ: അതിനുമോളിൽ—

വഴിപോക്കൻ: നാട്ടുനടപ്പനുസരിച്ചു് ഒരു...ഒരു...

അന്ധൻ: ഊരു്.

വഴിപോക്കൻ: അമ്മെ!

അന്ധൻ: അതിനു മോളിലോട്ടുപോയാൽ—

വഴിപോക്കൻ: ഒരു വസ്തുവില്ല.

അന്ധൻ: (ചിരിച്ചു്) തലയുമില്ലേ?

വഴിപോക്കൻ: ഭാഗ്യവശാൽ—ഉണ്ടു്.

അന്ധൻ: അതിന്റെ മോളിലെന്തുവാ?

വഴിപോക്കൻ: ഛെ! എന്തോന്നാ ഇതു്? പൊലീസിൽ ആളെടുക്കുന്നോ?

അന്ധൻ: ക്ഷമിക്കപ്പനേ. ക്ഷമിക്കു്. എല്ലാം ഊരു്. ഇവിടൊരു മൂലയിൽ ചാണ്ടു്. ങാ വിട്ടുപോയി—പാപ്പാസ്—

വഴിപോക്കൻ: ഒണ്ടേ ഒണ്ടു്. പിന്നെ, നഗ്നപാദനായിട്ടോ ഈ വഴിയത്രയും—

അന്ധൻ: ചോദ്യം വേണ്ട. മേലാളർ കാവിലെ തമ്പുരാട്ടീടെ തിരുസന്നിധിയിലേക്കു പോണോ—ഊരു്. എല്ലാമൂരു്...

വഴിപോക്കൻ: ഊരീട്ടു്...പിന്നെ പിറന്നവടിവിൽ നിൽക്കാനോ?

അന്ധൻ: വഴിയൊണ്ടു്. (താൻ പുതച്ചിരുന്ന തോർത്തുമുണ്ടു് വലിച്ചെറിഞ്ഞു കൊടുക്കുന്നു.) ദാ...അതു്. കളസവും പാപ്പാസും എല്ലാം ഊരിവയ്ക്കു്. എന്നിട്ടു് തൊഴുകൈയോടെ, എന്റെ കാവിലമ്മേ എന്നു വിളിച്ചു്—ഉള്ളിലേക്കു്—ഉള്ളിലേക്കു്...നിന്നിലേക്കു് നിറമണ്ണിലേക്കു് ...ഇറങ്ങിയിറങ്ങിച്ചെല്ലുമ്പോൾ—

(വഴിപോക്കൻ ഒരുനിമിഷം പകച്ചു നിൽക്കുന്നു. തന്റെ ദേഹത്തു വന്നുവീണ തോർത്തുമുണ്ടെടുക്കുന്നു. സ്വയം ചിരിക്കുന്നു അതുമായി മെല്ലെ ഒരരികിലേക്കു മാറുന്നു. ചെരുപ്പഴിക്കാൻ തുടങ്ങുമ്പോൾ ലൈററ് ഫേഡ് ഓഫ്. തെയ്യം മുടിയുടെ അല്പം ഉയരത്തിലുള്ള അവ്യക്തമായ രൂപത്തിൽമാത്രം നേരിയ ഒരു വെളിച്ചം. അന്ധന്റെ താഴെക്കൊടുത്തിരിക്കുന്ന വരികൾ...)

പൊലിക, പൊലികാ—ഭഗവതിയേ
ഭഗവതി പൊലിക, ഭഗവതിയുടെ
തിരുനാൾ പൊലിക
വെച്ചെരിയുന്ന നന്ത്യാർവിളക്കു്
പൊലിക ഭഗവതിയേ
ഇട്ടാരാധിച്ച പൂവൊടുപുഷ്പം പൊലിക
ഭഗവതിയേ.
നാടു പൊലിക ഭഗവതിയേ സ്വരൂപം
പൊലിക
നാടോടി ജന്മഭൂമി പൊലികാ
ഭഗവതിയേ
ഈ നാടുവാഴും കർത്താക്കന്മാർ പൊലിക
ഭഗവതിയേ
കോലോത്തും വീട്ടിലെ സന്തതി
പൊലിക ഭഗവതിയേ...

(വെളിച്ചം പൂർണ്ണമായും കെടുന്നു.)
പൂർവ്വരംഗം കഴിഞ്ഞു.

(തുടരും)



# റോമൻ ഹോളിഡേ

## യാത്രാവിവരണം

### രവീന്ദ്രൻ

## മൂന്ന്

ആ ഭീമാകാരമായ ചിത്രാവലിയിൽനിന്ന് ഉയരത്തിൽ അസ്പഷ്ടമായ വെളിച്ചത്തിൽ ഞാൻ എൻെറ ഇഷ്ടങ്ങൾ തിരിച്ചറിയുന്നു. പ്രസിദ്ധമായ സൃഷ്ടിസ്പർശത്തിൻെറ കൈകൾ. ഒരു യുവതിയുടെ ശാന്തമായ മുഖം. ഒരു യുവാവിൻെറ മുഖപാർശ്വം. എന്തോ വ്യഥയിൽ അസാധാരണവും ഭാവാത്മകവുമായ ഒരു കോമ്പസിഷനിൽ സമ്മേളിച്ചിരിക്കുന്ന ഒരു കുടുംബം. പാനലിൻെറ അവസാന കോണിൽ കൈകാലുകൾ ദിക്കുകളിലേക്ക് ചായ്ച്ച് മലർന്നുകിടക്കുന്ന ഒരു പുരുഷൻെറ നഗ്നരൂപം. ഡേവിഡിൻെറയും മോസസിൻെറയും മുഖങ്ങളിലെ അതീവ ലൗകികമായ ക്ഷോഭം.

കപ്പോളയുടെ ഒരു ഭാഗത്ത് ഭിത്തി മുഴുവൻ ഗ്രസിച്ചു നിൽക്കുന്ന 'അന്ത്യവിധി'യുടെ കോമ്പസിഷന് അവിശ്വസനീയമായ ശക്തിയും ചൈതന്യവുമുണ്ട്. മനുഷ്യ ജന്മത്തിൻെറ എല്ലാ വ്യഥയും വൈകല്യവും മോഹങ്ങളും ഗൗരവചിത്തവൃത്തിയും പരിഹാസവും ഗഹനമായ ഒരു പ്രചുരിമയോടെ ആ ചിത്രപിണ്ഡത്തിൽനിന്ന് വെളിപ്പെടുന്നു. അഭിശപ്തമായ ഒരു മനുഷ്യരൂപം. ഒരു ചെറിയ വെളിച്ചത്തിലേക്കുയരുന്ന സൽപ്രതീക്ഷയുടെ മുഖങ്ങൾ, ഭീതിയുടേയും വരുംകാല ദുരിതങ്ങളുടേയും നിത്യമായ ശാപത്തിൻേറയും അറിയാത്ത ആഴങ്ങളിലേക്കു പൊഴിയുന്ന മനുഷ്യരൂപങ്ങൾ. ജീസസിൻേറയും കന്യാമേരിയുടേയും മുഖത്ത് നീതി കല്പനകളുടെ അന്തർ ഭേദം. 'അന്ത്യവിധി' തീക്ഷ്ണമായ വികാരങ്ങളോടെ, തീഷ്ണമായ ജീവിത സാഹചര്യങ്ങളിലൂടെ കടന്നുപോയ ഒരു മാനുഷികതയെ, അതിൻെറ രചയിതാവിനെക്കുറിച്ചു പറയുന്നു. ഈ ചിത്രത്തിന് ഒരു സെൽഫ് പോട്രെയ്റ്റിൻെറ തീവ്രഭാവമുണ്ട്. അതിനുമുന്നിൽനിൽക്കുമ്പോൾ സ്വതന്ത്രമായ സ്വത്വം നഷ്ടപ്പെട്ട സുതാര്യവും ആലംബരഹിതവുമായ ഒരു പ്രിസം മാത്രമാണ് മനസ്സും വിവേചനബോധവും. വാക്കുകളുടെ ഒരു സമ്പൂർണ്ണ ക്ഷയം. ഒരുതരം സെർഫസിങ് പെർപ്ലക്സിററിയുടെ പിടിയിലാവുന്നു നിങ്ങൾ. സ്വന്തം വ്യഥകളിലേക്കും നിഗൂഢമായ വെറുപ്പുകളിലേക്കും സ്നേഹങ്ങളിലേക്കും ഉടനെ തിരിച്ചെത്തുക പ്രധാനമാണെന്ന് എനിക്കു തോന്നി. അവിടെ ഒരുപക്ഷേ ഈ നിറങ്ങളും രൂപങ്ങളും എനിക്കു പുന:ശേഖരിക്കാൻ കഴിയും; അർത്ഥത്തിൻെറ കൂടുതൽ തെളിയോടെ.

സിസ്റ്റൈൻ ചാപ്പൽ ഏകധ്യാനത്തോടെ കണ്ടുകഴിയുമ്പോൾ കാലുകൾ തളരുന്നു. അതികായന്മാരായ ഒരു ജനതയുടെ കാലത്തെ അതികായനായ ചിത്രകാരൻെറ രചന. അത്, നിങ്ങൾ എത്ര മാത്രം നിസ്സാരന്മാരെന്ന് ആവർത്തിച്ച് ധരിപ്പിക്കുന്നു. ഒരു കവിൾ ലഹരിക്കു വേണ്ടി, സ്വയം തിരിച്ചു നേടാൻവേണ്ടി നിങ്ങൾ അടുത്ത വീഞ്ഞുകടയിലേക്ക് നടക്കുന്നു. വത്തിക്കാൻ മ്യൂസിയങ്ങൾക്കും വീഞ്ഞുകടയ്ക്കുമിടയിലുള്ള ദൂരം ചവിട്ടുമ്പോഴാവും എല്ലാവരും ഏററവും മാനുഷികമായ ഒരു അവസ്ഥയെ പ്രാപിക്കുന്നതെന്ന് ഞാൻ വിചാരിച്ചു. ഇന്ത്യൻ ചിത്രകലാ പാരമ്പര്യവുമായി പരിചയിച്ച ഒരാൾക്കു് സിസ്റ്റൈൻ ചാപ്പലിലെ മൈക്കലാഞ്ജലോ രചനകൾ നിസ്സാരങ്ങളായേ അനുഭവപ്പെടുകയുള്ളൂ എന്ന് അഭിപ്രായമുണ്ടായിരുന്ന ആദരണീയനായ ഒരു ദക്ഷിണേന്ത്യൻ ചിത്രകാരനെ എനിക്കറിയാം. വത്തിക്കാൻ മ്യൂസിയങ്ങളിൽ നിന്ന് പുറത്തിറങ്ങി സെൻറ് പീറേറഴ്സിനടുത്ത് ഒരു സ്ട്രീററ് കഫേയിലിരിക്കുമ്പോൾ ആ മൃതാത്മാവിനെക്കുറിച്ച് എനിക്കു് വിസ്മയവും ദുഃഖവും തോന്നി.

വത്തിക്കാൻ മ്യൂസിയത്തിൻെറ ഒരു ഇടനാഴികയിൽ വച്ച് ഞങ്ങൾ സിഗിയുടെ പഴയ സ്നേഹിത സബീനയെ കണ്ടുമുട്ടിയിരുന്നു. അവൾ മ്യൂണിച്ചിൽ ഒരു ഡ്രസ്സ് ഡിസൈനറാണ്. അവളുടെ ലതർ ട്രൗസറുകളും കട്ടികളെപ്പോലെ ചുണ്ടു കോട്ടിക്കൊണ്ടുള്ള വത്തമാനങ്ങളും എനിക്കു് തെല്ലും ഇഷ്ടമായില്ല. പക്ഷേ, അവൾക്കു വേണ്ടി വളരെ നേരം ഞങ്ങൾ കഫേയിൽ കാത്തിരുന്നു. വന്നപ്പോൾ അവൾ സെൻറ് പീററിൻേറയും വത്തിക്കാൻേറയും പരിസരങ്ങളിൽ വച്ചുചെയ്ത ചില ഡ്രോയിങ്ങുകൾ കാണിച്ചു. അവ ഏറെയൊന്നും മികച്ചതായിരുന്നില്ലെങ്കിലും അവളുടെ ജർമ്മൻ അഹന്തയ്ക്കുപിന്നിൽ ചില രുചികളുടെ തെളിച്ചമുണ്ടെന്ന് സൂചിപ്പിച്ചു. എന്നിട്ടും ഒരു സ്ത്രീയെന്നനിലയ്ക്ക് അവൾ എന്നെ വല്ലാതെ നീരസപ്പെടുത്തിക്കൊണ്ടിരുന്നു.

"യു ആർ എ റെയർ പീസ് ഒഫ് ലക്ക് റു മീ ഇൻ റോം" അവൾ ഞങ്ങളോടു പറഞ്ഞു. ഒരാഴ്ചക്കാലം വെനീസിൽ തങ്ങിയശേഷം ബീന അന്നു രാവിലെ റോമിലെത്തിയേയുള്ളൂ. ഞങ്ങൾ കുറേക്കൂടി വൈനും ചില ആഹാരവും ഓർഡർചെയ്തു.

"വാട്ട് യു ഡിഡ് ഇൻ വെനീസ്?" ഞാൻ ചോദിച്ചു.

"നതിങ്" ബീന ചുണ്ടുകൾ കോട്ടി. "ബട്ട് ഡിഡ് സം എക്സൈററിങ് ക്രോച്ച് വാച്ചിങ്"

പ്യാസാ റിപ്പബ്ലിക്കിൽ തിരിച്ചെത്തിയപ്പോൾ ബീന റെയിൽവേ ടെർമിനസ്സിൽ സൂക്ഷിച്ചിരുന്ന അവളുടെ ബാക്ക് പാക്കും ഷോപ്പിങ് കിററും മററുമെടുത്തു വന്ന് ഞങ്ങളുടെ മുറിയിൽ താമസമായി. പെൻഷ്യോണിൻെറ റിസപ്ഷൻ കൗണ്ടറിൽ സിൻസിയയുടെ ഒരു സന്ദേശമുണ്ടായിരുന്നു. രാത്രി അത്താഴം അവർക്കൊരുമിച്ചാകാം, പ്യാസാ നവോനയിൽ അവൾ കാത്തിരിക്കും.

പ്യാസാനവോന ഇടതുപക്ഷ ചിന്താഗതിക്കാരായ ചെറുപ്പക്കാർ സമ്മേളിക്കുന്ന ഒരു കവലയാണ്. നഗരഭൂപടത്തിൽ നിന്ന് വഴികൾ കണ്ടെത്തി ഞങ്ങൾ സന്ധ്യയോടെ അവിടേക്കു തിരിച്ചു. ടിക്കററുകളില്ലാതെ ബസ്സിൽ കയറാൻ ബീന തയ്യാറായിരുന്നില്ല. അവൾ എവിടെയോ ചെന്ന് ഒന്നു രണ്ടു നാളത്തേക്ക് ഞങ്ങൾക്കു വേണ്ട ടിക്കററുകൾ വാങ്ങി വന്നു. നവോനയിൽ തിരക്കുള്ള ഒരു വൈകുന്നേരമായിരുന്നു അത്. ജീർണ്ണിച്ച മദ്ധ്യകാലസൗധങ്ങൾക്കിടയ്ക്ക് ഒരു വലിയ കവല. ചുററും സ്ട്രീററ് കഫേകൾ. റോമിലെ എല്ലാ വഴിക്കവലകളിലുമെന്നപോലെ ഇവിടേയും മദ്ധ്യത്തിൽ ഒരു ജലധാരാ ശില്പമുണ്ട്. നാലു നദികളുടെ ഫൗണ്ടൻ എന്നറിയപ്പെടുന്ന അത് ബാരോക് രീതിയിലുള്ള, ബെർണിനിയുടെ ഒരു പ്രസിദ്ധസൃഷ്ടിയാണ്. എന്തിനെന്നറിയില്ല. അവിടെ ധാരാളം പൊലീസുകാരും അവരുടെ വണ്ടികളും ഉണ്ടായിരുന്നു. പ്യാസയിൽ ഒരു ഉപസംസ്കാരത്തിൻെറ സാന്നിദ്ധ്യം തിരിച്ചറിയാം.

നഗരത്തിലെ ഡ്രഗ് അഡിക്ററുകളുടെ ഒരു പ്രധാന താവളമായിരിക്കുമത് എന്നു തോന്നി. രാഷ്ട്രീയ പ്രവർത്തകർ അവരുടെ പ്രസിദ്ധീകരണങ്ങൾ വിററു നടക്കുന്നു. കർദിസ്ഥാൻ വിപ്ലവകാരികളും പാലസ്തീൻ ഗറില്ലകൾക്കും അവിടെ ബുക്ക്സ്ററാളുകളുണ്ട്. അവിടവിടെ സംഘം കൂടിനിന്ന ചെറുപ്പക്കാർക്കു മുന്നിൽ വിചിത്രവേഷങ്ങളണിഞ്ഞ് ചിലർ വയലിനും ഗിററാറും മററും വായിക്കുന്നു. പോട്രെയ്ററുകളും കാർട്ടൂണുകളും വരയ്ക്കുന്ന ചിത്രകാരന്മാർ പരിസരത്തിൻെറ അല്ലലുകളേൽക്കാതെ ബോർഡുകളിൽ പ്രവർത്തിക്കുന്നു. പ്രകടമായ കാരണങ്ങളൊന്നുമില്ലാതെ കാരിബിനാരി വണ്ടികൾ ചൂളംകുത്തി പ്യാസയിലൂടെ കറങ്ങുകയും ഇടയ്ക്ക് ഫൗണ്ടനുചുററും തെരുവുകളിലും കൂടിനിൽക്കുന്ന ചെറുപ്പക്കാർക്കിടയിൽ നിന്നു ചിലരെ പൊക്കിയെടുത്ത് വണ്ടികളിലിട്ടു കൊണ്ടു പോകുകയും ചെയ്യുന്നുണ്ട്. ഒരു സാധാരണ ദൃശ്യമായിരിക്കാം അത്. ആക്കും യാതൊരു താല്പര്യവുമുണ്ടെന്നു തോന്നുന്നില്ല. ആ തിരക്കിനിടയിൽ ഒരു ബാറിൽ സിൻസിയ കാത്തിരിക്കുന്നു.



ആദാമിൻെറ സൃഷ്ടി

"വി വിൽ ഹാവ് സം ഡ്രിങ്ക്സ് ഹ്യേർ" അവൾ പറഞ്ഞു. അല്പനേരം ഇരുന്നശേഷം അത്താഴം കഴിക്കാൻ മറെറാരു റസ്റ്റോറൻറിലേക്കു പോവാം. ഞങ്ങൾ ഓരോ മാർട്ടിനി പറഞ്ഞു. ഇററാലിയൻ വൈകുന്നേരങ്ങളുടെ ഹൃദ്യമായ വെളിച്ചം കവലയിൽ നിറഞ്ഞുകിടക്കുന്നു. ഞങ്ങൾക്കു ചുററുമുള്ള ഇരിപ്പിടങ്ങൾ ശബ്ദായമാനമായി നിറഞ്ഞുകൊണ്ടിരുന്നു. നടക്കാൻ വിഷമിക്കുന്ന ശുഭ്രധാരിയായ ഒരു വൃദ്ധൻ വയലിൻ വായിച്ചുകൊണ്ട് തീൻമേശകൾക്കിടയ്ക്കു് നടക്കുന്നുണ്ട്. ഓരോ മേശയ്ക്കരികിലും അയാൾ തെല്ലിടനിൽക്കും; തെരുവിലെ വലിയ ശബ്ദങ്ങൾക്കിടയ്ക്ക് സ്വച്ഛമായ സംഗീതത്തിൻെറ ഏതാനും നിമിഷങ്ങൾ സ്വകാര്യത്തിൽ കൈമാറിക്കൊണ്ട്, അടുത്ത കസേരകളിലേക്ക് തിരിയുമ്പോൾ ഒരു ചെറിയ ഹസ്തതാഡനപ്രശംസയും ഏതാനും നാണയങ്ങളും അയാൾക്കു കിട്ടുന്നു. ബീന വളരെനേരം മെനുകാർഡുപിടിച്ച് അവൾക്കറിയാത്ത ഒരു ഇററാലിയൻ പെയ്സ്ട്രി ആവശ്യപ്പെട്ടു. അതു വന്നപ്പോൾ കഴിക്കാൻ വയ്യെന്നായി. അടുത്ത മേശയ്ക്കരികെ ഇരുന്ന ചെറുപ്പക്കാരനോട് പെയ്സ്ട്രി അയാളുടെ നായയ്ക്കു കൊടുക്കുവാൻ അവൾ അനുവാദം ചോദിച്ചു. "ഇഫ് ഹി ലൈക്സ് ഇററ്"—അയാൾ പറഞ്ഞു. യാതൊരു അനിഷ്ടവും പ്രകടിപ്പിക്കാതെ അയാളുടെ കുററൻ നായ ബീനയുടെ കൈയിൽനിന്ന് അതു നക്കിയെടുത്തു. 'യു ഷുഡ് ഈററ് മെനി ഓഫ് ദാററ് ഏൻഡ് ഗെററ് ഫാററ്'." ചെറുപ്പക്കാരൻ അവളോട് നിർദ്ദേശിച്ചു: "യു ആർ വെരി സ്ലാം. 'പെയ്സ്ട്രീസ് വോണ്ട് ഡോഗ് ഏൻഡ് നൗ കോൾ മി നെയിംസ്." അയാളുടെ സ്വരമുയർന്നു. അടുത്ത മേശകളിൽനിന്ന് മുഖങ്ങൾ ഞങ്ങൾക്കു നേരെ തിരിഞ്ഞു. സിഗിയുമായി ആവേശപൂർവ്വം സംസാരിക്കുകയായിരുന്ന സിൻസിയ അയാൾക്കു നേരെ തിരിഞ്ഞു. അവർ ഇററാലിയൻ ഭാഷയിൽ അന്യോന്യം എന്തോ പറഞ്ഞു. അല്പനേരം കഴിഞ്ഞു് അയാൾ വീണ്ടും ചിരിച്ചു. കുറച്ചിട പ്യാസയിൽ വെറുതെ നടക്കാമെന്നു നിനച്ച് ഞാൻ എഴുന്നേററു. ബീനയും എനിക്കൊപ്പം പുറത്തിറങ്ങി. തെരുവുകളിൽ തിരക്കും പ്രകാശവും വർദ്ധിച്ചിരുന്നു. ഞങ്ങൾ ബെർണിനിയുടെ ജലധാരാശില്പത്തെ ഒന്നു വലംവച്ച് ലഹരിമണക്കുന്ന ചെറുപ്പക്കാർക്കിടയിലൂടെ വഴിയുണ്ടാക്കി പാലസ്തീൻ ഗറില്ലകളുടെ ബുക്ക്സ്റ്റാളിൽ ചെന്നു കയറി. ഞാൻ ഇന്ത്യക്കാരനാണെന്നറിഞ്ഞപ്പോൾ അവിടെ ഉണ്ടായിരുന്ന ദൃഢഗാത്രനായ ഒരു പാലസ്തീൻ യുവാവ് എന്നോട് ഹിന്ദിയിൽ സംസാരിക്കുവാൻ തുടങ്ങി. അയാൾ എട്ടുമാസക്കാലം ഹൈദ്രബാദിൽ താമസിച്ചിരുന്നുവത്രേ. "ഹൈദ്രബാദ് എത്രമനോഹരമായ നഗരമാണ്"—അയാൾ

ഡു ദാററ്...റു ഗെററ് ബിഗ് ഐ ഹാവ് റു ഗെററ് എ ബേബി ഇൻമി"—ബീന പറഞ്ഞു. "ഓർ ഗെററ് മീ"—അയാൾ ഉടനെ പ്രതിവചിച്ചപ്പോൾ എന്തുകൊണ്ടോ അവൾക്കു രസിച്ചില്ല.

"ലുക്ക് ഹൗ സ്ററുപ്പിഡ് ദീസ് ഇററാലിയൻസ് ആർ"—അവൾ എന്നോടു പറഞ്ഞു. ചെറുപ്പക്കാരൻെറ മുഖത്തുനിന്ന് ശൃംഗാരം മറയുന്നതും അത് ഇരുളുന്നതും ഞാൻ പരിഭ്രമത്തോടെ കണ്ടു.

"യു ഫെഡ് ദാററ് ഷിററ് റു മൈ

പറഞ്ഞു. "എനിക്കവിടെ ധാരാളം സുഹൃത്തുക്കളുണ്ട് ...യുവർ കൺട്രി ഈസ് മാർവലസ്...ഐ ഓൾവേസ് വാൺട് ടു ഗോ എഗേൻ". "ദെൻ വൈ ഡോൺട് യു?" ഞാൻ ക്ഷണിച്ചു.

"പെർഹാപ്സ്...നെക്സ്റ്റ് ഇയർ... ഐ മസ്റ്റ് ഫൈൻഡ് മണി."

"എനിക്കെന്തുകൊണ്ട് ഇന്ത്യയിൽ പോവാൻ തോന്നുന്നില്ല?" ബുക്ക്സ്റ്റാളിൽനിന്ന് പുറത്തിറങ്ങിയപ്പോൾ ബീന അതിശയിച്ചു. അവൾ ഏഷ്യയിൽ പലേടങ്ങളിലും യാത്ര ചെയ്തിട്ടുണ്ട്. തായ്‌ലൻഡ്, ഫിലിപ്പീൻസ്, മലേഷ്യ എന്നീ രാജ്യങ്ങൾ നല്ല പരിചയമാണ്. കഴിഞ്ഞ വേനലിൽ രണ്ടുമാസം അവൾ ശ്രീലങ്കയിലുണ്ടായിരുന്നുവത്രേ പക്ഷേ ഒരിക്കലും ഇന്ത്യ അവളെ ആകർഷിച്ചില്ല. "ദേർ ആർ മെനി ഇന്ത്യൻ ഫ്രീക്ക്സ് ഇൻ മ്യൂനിച്ച്...ദെ ഡിസ്ഗസ്റ്റ് മീ" അവൾ പറയുന്നു. "ലൈക് യൂർഗൻ?" ഞാൻ ചോദിച്ചു. അവളുടെ ഏറ്റവും അവസാനത്തെ കാമുകൻ യൂർഗനായിരുന്നുഎന്ന് സിഗ്രി പറഞ്ഞിട്ടുണ്ട്. മ്യൂനിച്ചിൽ നിന്നുള്ള ഒരു സിനിമാറ്റോഗ്രാഫറായ യൂർഗൻ കഴിഞ്ഞ വർഷത്തെ വേനൽ മുഴുവൻ ഞങ്ങൾക്കൊപ്പം കോഴിക്കോട്ടുണ്ടായിരുന്നു.

"നോട്ട് യൂർഗി...പ്ലെൻറി അദേഴ്സ് യൂർഗി ഈസ് യുവർ ഫ്രൻഡ്... ഐ നോ" അവൾ പറഞ്ഞു.

സിൻസിയയും സിഗ്രിയും ബാറിൽ നിന്ന് പുറത്തിറങ്ങിക്കഴിഞ്ഞിരുന്നു. തെരുവിൽ അവർ ഞങ്ങളെ കണ്ടെത്തി. ടൈബറിന്റെ തീരത്ത് ഒരു പഴയ പ്രധാന നിവാസദേശമെന്നു തോന്നുന്ന നഗരഭാഗത്ത് ഒരു തീൻഗൃഹം തേടി ഞങ്ങൾ കുറേദൂരം നടന്നു. നൂറ്റാണ്ടുകൾ പഴക്കമുള്ള ഉയർന്ന കെട്ടിടങ്ങൾക്കിടയിൽ ഇഷ്ടികകൾ പാകിയ ഉൾവഴികളിലൂടെ ആ പര്യവേക്ഷണയാത്ര എനിക്ക് വളരെ ഹൃദ്യമായി തോന്നി. പൊതുവേ വെളിച്ചം കുറഞ്ഞ വഴികളിൽ ചില വാതിൽപ്പടികൾക്കു മുകളിൽ പുറത്തേക്കു തൂങ്ങിനിൽക്കുന്ന ആകർഷകമായ വിളക്കുകൾ മുനിഞ്ഞു പ്രകാശിക്കുന്നു. മുകളിലെ ജാലകങ്ങളിൽ വഴിക്കു കുറുകെ സ്വൈരമായി നിന്ന് വർത്തമാനം പറയുന്ന സ്ത്രീകൾ. ഉൾവഴികൾ ചേരുന്ന സന്ധികളിൽ ചിലപ്പോൾ അതിസ്വകാര്യത്തിലെന്നോണം, പതിഞ്ഞപ്രകാശത്തിൽ ഒരു ചെറിയ റസ്റ്റോറൻറ്. ഉച്ചത്തിൽ സംസാരിച്ചും കാണുന്നവരോടെല്ലാം വഴി തിരക്കിയും സിൻസിയയാണ് മുന്നിൽ. മദ്യം അവളുടെ ചലനങ്ങളേയും വാക്കുകളേയും നിയന്ത്രിച്ചുതുടങ്ങിയിരുന്നു. ഏറെനേരം തിരക്കി നടന്നശേഷം ഒടുവിൽ സിൻസിയ ഉദ്ദേശിച്ചിരുന്ന താർത്തോറിയ കണ്ടെത്തി.

താർത്തോറിയ ചെലവു കുറഞ്ഞ, എന്നാൽ പരിമിതവിഭവങ്ങളുള്ള ചില തീൻ ഗൃഹങ്ങളാണ്. പൊതുവേ ചില കുടുംബങ്ങൾ അവരുടെ അങ്കണങ്ങളിൽ നടത്തുന്നവയാണ് അവ. കുറഞ്ഞ ചെലവിൽ മനസ്സിനിണങ്ങിയ അത്താഴം കഴിക്കാൻ റോമിൽ എല്ലാവരും താർത്തോറിയകൾ ശുപാർശചെയ്യുന്നു. താർത്തോറിയകളുടേയും റെസ്റ്റോറൻറുകളുടേയും നിലവാരങ്ങൾക്കിടയിൽ ഓസ്റ്റേറിയകൾ എന്നറിയുന്ന മറ്റൊരിനം തീൻ ഗൃഹങ്ങളുണ്ട്. ഒരുവിധം മിക്ക പദാർത്ഥങ്ങളും ആവശ്യപ്പെടുന്ന രീതിയിൽ തയ്യാറാക്കുവാൻ ശ്രദ്ധിക്കുന്ന ഒന്നാംതരം ചില ഓസ്റ്റേറിയകളുണ്ട് റോമിൽ. പിസേരിയ എന്ന സൈൻബോർഡുകൾ കാണുന്ന റെസ്റ്റോറൻറുകളിൽ പ്രധാനമായും 'പിസ' എന്ന പ്രസിദ്ധമായ ഇറ്റാലിയൻ പെയ്സ്ട്രിയാവും ലഭിക്കുന്നത്.

ടൈബറിനു തൊട്ടു മുന്തിരിവള്ളിപ്പടർ

(ശേഷം 31-ാം പേജിൽ)

# ഹാക്കിൻസ് ലോകത്തിലേക്കു കടന്നുവരൂ-ഏറ്റവും മികച്ച പ്രഷർ പാചകത്തെപ്പറ്റി എല്ലാം മനസ്സിലാക്കൂ.

## ഇത്രയേറെ സ്വാദിഷ്ഠവിഭവങ്ങൾ ഹാക്കിൻസ് പ്രഷർകുക്കറിൽ പാചകം ചെയ്യാമെന്ന് നിങ്ങൾക്കറിയാമായിരുന്നോ?

ടൊമാറ്റൊ സൂപ്പ്
മുർഗ് മുസല്ലം
ഗോബി
ദാൽ മഹാറാണി
പായസം
പുലാവ്
മട്ടൻ റോസ്റ്റ്

നിങ്ങളുടെ വീട്ടിൽ പ്രഷർപാചകം ചെയ്യുന്ന വിഭവങ്ങൾ അത്ര നന്നല്ലെന്നുണ്ടോ? രുചി പോരാ എന്നു തോന്നാറുണ്ടോ? ഇഷ്ടപ്പെട്ട ഭക്ഷണം പാചകം ചെയ്യാൻ മണിക്കൂറുകളോളം ചെലവഴിക്കുന്നുണ്ടോ? ഇന്ധനത്തിനായി ധാരാളം പണം ചെലവാകാറുണ്ടോ?

എങ്കിലിതാ, ഒരു സന്തോഷവാർത്ത! പ്രഷർ കുക്കർകൊണ്ട് പരമ്പരാഗതമായ വിഭവങ്ങൾ ഉണ്ടാക്കുന്നതിനെപ്പററി ഹാക്കിൻസ് കുക്കറി അഡ്വൈസറി സർവ്വീസ് വർഷങ്ങളോളം നടത്തിയ ഗവേഷണത്തിൻെറ ഫലമായി രൂപം കൊടുത്ത... ക്രമീകരിക്കപ്പെട്ട വിവിധ വിഭവങ്ങൾ ഇപ്പോൾ വേഗം തയ്യാറാക്കാം.

ഓരോ ഹാക്കിൻസ് പ്രഷർ കുക്കർ വാങ്ങുമ്പോഴും പാചകരീതികളും നിർദ്ദേശങ്ങളും മലയാളത്തിൽ വിവരിക്കുന്ന ഒരു പുസ്തകം നിങ്ങൾക്കു കിട്ടും. പാചകം ചെയ്തു പരിശോധിച്ച 127 സ്വാദിഷ്ഠ വിഭവങ്ങളുടെ പാചക രീതി അതിലുണ്ട്. മാത്രമല്ല, പല പട്ടണങ്ങളിലും ഹാക്കിൻസ് പ്രയോഗ പ്രദർശന കേന്ദ്രങ്ങൾ ഉണ്ട്; രുചിയുള്ള ഭക്ഷണം വേഗം പാചകം ചെയ്യുന്നതെങ്ങിനെയെന്ന് അവർ സസന്തോഷം പറഞ്ഞുതരും.

ഹാക്കിൻസ് പലതരത്തിൽ-ഇഷ്ടപ്പെട്ടതു തെരഞ്ഞെടുക്കുക. ഭക്ഷണത്തിനു പല വിഭവങ്ങളും വേണ്ടേ? അപ്പോൾ ഒന്നിലധികം പ്രഷർ കുക്കർ ഉള്ളതു നല്ലതാണ്. ഓരോ വിഭവവും പാചകം ചെയ്യാൻ വേണ്ട സമയം വ്യത്യസ്തമാണ്. അതുകൊണ്ട്, ഒരേ പ്രഷർ കുക്കറിൽ ഒരേ സമയം എല്ലാ വിഭവങ്ങളുംകൂടി പാചകം ചെയ്യാൻ ബുദ്ധിമുട്ടാണ്.

വിവിധ മോഡലുകളിലുള്ള ഹാക്കിൻസ് പ്രഷർ കുക്കർ ഉണ്ടെങ്കിൽ, ആവശ്യത്തിനനുസരിച്ച് ശരിയായ അളവിലുള്ളതു് ഉപയോഗിക്കാം. അപ്പോൾ ഇന്ധനവും കൂടുതൽ ലാഭിക്കാം. ലോകത്തിലെ പ്രഷർ കുക്കർ നിർമ്മാതാക്കളിൽ ഏററവുമധികം മോഡലുകൾ നൽകുന്നതു് ഹാക്കിൻസ് നിർമ്മാതാക്കളാണ്. 2 ലിററർ മുതൽ 22 ലിററർ വരെ 10 വ്യത്യസ്ത വലിപ്പങ്ങളിലായി 33 മോഡലുകളിൽ ഹാക്കിൻസ് കിട്ടുന്നു. ഇഷ്ടപ്പെട്ട മോഡലുകൾ നിങ്ങൾക്കു തെരഞ്ഞെടുക്കാം.

ഹാക്കിൻസ് എല്ലാം, ഏററവും മെച്ചം
നിങ്ങൾ തെരഞ്ഞെടുക്കുന്ന മോഡൽ ഏതുമാകട്ടെ! ഹാക്കിൻസ് മികച്ചതാണ്. സവിശേഷമായ ഡിസൈൻ, തികഞ്ഞ ശ്രദ്ധയോടെയുള്ള ഗുണനിയന്ത്രണം, ഇവയൊക്കെ നിങ്ങൾക്കു പ്രയോജനപ്പെടും. ഹാക്കിൻസ് ഈടു നിൽക്കുന്നു; സുരക്ഷിതമാണ്; അതുകൊണ്ട് വിവരമുള്ള വീട്ടമ്മമാർക്കൊക്കെ ഹാക്കിൻസ് ആണ് മററെല്ലാററിനെക്കാളും ഇഷ്ടം. മാർക്കററ് റിസേർച്ചിലൂടെ ഇതു തെളിഞ്ഞിട്ടുണ്ട്.

ഭാരതത്തിൽ ആകെ 118 അധികൃത സർവീസ് കേന്ദ്രങ്ങൾ ഹാക്കിൻസിനുണ്ട്. അവിടെ സൗജന്യമായ വിദഗ്ദ്ധ സേവനം നിങ്ങൾക്കു ലഭിക്കുന്നു. സീൽ ചെയ്ത അസൽ സ്പെയർ പാർട്ടുകളും അവിടെ കിട്ടും.

ഹാക്കിൻസ് വാങ്ങാൻ ആദ്യം കൊടുക്കേണ്ടതു് 90 രൂപ മാത്രം
ഹാക്കിൻസ് അധികൃത ഹയർ-പർച്ചേസ് വ്യാപാരിയിൽനിന്നു് ആദ്യ തവണയായി 90 രൂപ കൊടുത്താൽ ഹാക്കിൻസ് പ്രഷർ കുക്കർ വാങ്ങാം. (ബാക്കി ആറു തുല്യ പ്രതിമാസ തവണകളായി കൊടുത്താൽ മതി)

നിങ്ങളുടെ അടുത്തുള്ള ഹാക്കിൻസ് ഹയർ-പർച്ചേസ് വ്യാപാരിയുടെ മേൽവിലാസം വേണോ? ഈ പരസ്യത്തിൽ കൊടുത്തിരിക്കുന്ന 8 സ്വാദിഷ്ഠവിഭവങ്ങളുടെ പാചകരീതി അടങ്ങിയ ഒരു സൗജന്യ ലഘുപുസ്തകം വേണോ? ഹാക്കിൻസ് പാചകത്തെയും സേവനത്തേയും പററി എന്തെങ്കിലും അറിയാൻ ആഗ്രഹമുണ്ടോ?

ഈ വിലാസത്തിൽ എഴുതുക: മാനേജർ, ഹാക്കിൻസ് കുക്കറി അഡ്വൈസറി സർവീസ് ഗ്രൂപ്പ് 21 പ്രഷർ കുക്കേഴ്സ് & അപ്ലയൻസസ് ലിമിററഡ്, പി. ഒ. ബോക്സ് 6481, ബോംബെ 400 016.




വിശ്വസനീയമായ
# ഹാക്കിൻസ്®
## മികച്ച പ്രഷർ കുക്കർ മികച്ച പാചകത്തിന്.

## റോമൻ ഹോളിഡേ

(26-ാം പേജിൽനിന്നു തുടർച്ച)

പ്പുകാംക്കിടയിൽ ആ താർത്തോറിയ നിശ്ശബ്ദവും സ്വസ്ഥവുമായിരുന്നു. മറിയോ മോണിചെല്ലി എന്ന ഒരു ഇററാലിയൻ സംവിധായകൻ അവിടെ ഞങ്ങളെ കാത്തിരിക്കുന്നു. മദ്ധ്യവയസ്കനായ അയാരം അവിവാഹിതനാണ്. ഇതേവരെ നാല്പതോളം സിനിമകാം സംവിധാനം ചെയ്തിട്ടുള്ള മറിയോ ഇററാലിയൻ ഫിലിം വ്യവസായത്തിലെ ശ്രദ്ധേയമായ ഒരു വ്യക്തിത്വമാണെന്ന് സിൻസിയ പരിചയപ്പെടുത്തി. തൻെറ സിനിമകാം വളരെയൊന്നും ഗൗരവപ്രകൃതങ്ങളല്ലെന്നും അവ കഥയും സെൻറിമെൻറുകളുമായി പതിവു ഇററാലിയൻ പോപ്പുലർകാം മാത്രമാണെന്നും വിനയപൂർവ്വം മറിയോ സമ്മതിച്ചു. അയാരം പക്ഷേ, നല്ല സിനിമയുടെ ഒരു വക്താവാണ്. ഓഫ്ബീററ് സിനിമ നേരിടുന്ന പ്രശ്നം ഇന്ത്യയിലും ഇററലിയിലും മററെല്ലായിടത്തും സദൃശമാണെന്ന് മറിയോ വിചാരിക്കുന്നു. ഈ പ്രശ്നങ്ങളുടെ സ്വഭാവം ആചാര്യന്മാരായ സംവിധായകരുടെതന്നെ ഇടക്കാലകൃതികളുടെ രചനാശൈലിയെ സ്വാധീനിച്ചു വരുന്നുണ്ട്. സ്ററുഡിയോ സെററുകളിലേക്കു തിരിച്ചുപോകുന്ന ഫെല്ലിനിയെക്കുറിച്ചും അദ്ദേഹത്തിൻെറ ഭാരിച്ച സാമ്പത്തിക നിക്ഷേപമുള്ള പുതിയ ചിത്രത്തെക്കുറിച്ചും മറിയോ വിവരിച്ചു. മറിയോ അവസാനം കണ്ട ഇന്ത്യൻ ചിത്രം മൃണാരംസെന്നിൻെറ 'അകാലേർ സന്ധാനാ'ണ്. ബീനയിൽ പ്രകടമായ താല്പര്യം കാണിച്ചുകൊണ്ടിരുന്നു എങ്കിലും മറിയോ സംസ്കൃത ചിത്തനായ ഒരു നല്ല മനുഷ്യനാണെന്നെനിക്കു തോന്നി. ടൈബറിനടുത്ത് എവിടെയോ ഒരുപഴയ പ്രഭുഗൃഹത്തിനു മുകളിൽ അയാളുടെ സ്വകാര്യ അപ്പാർട്ട്മെൻറുണ്ട്. അടുത്തരാവിലെ അവിടെവരെ ചെല്ലാൻ അയാരം ബീനയെ നിർബന്ധിച്ചുകൊണ്ടിരുന്നു.

''റോമിൽ നിങ്ങരം വൈററ് വൈൻ മാത്രമേ കഴിക്കാവൂ''—മറിയോ എന്നെ ഉപദേശിച്ചു. റോമിൽ നല്ല റെഡ് വൈൻ കിട്ടില്ലത്രേ. അവരവിടെ വൈററ്വൈൻ മാത്രമാണ് ഉണ്ടാക്കുന്നതു്. ഏതെല്ലാം നഗരങ്ങളിൽ ഏതെല്ലാം ഇനം വൈനുകളാണ് കൊള്ളാവുന്നതെന്നു് അയാരം വിശദമായി പ്രതിപാദിച്ചു. ''ഫ്ളോറൻസിലെത്തുമ്പോരം നിങ്ങരംക്ക് ഒന്നാംതരം ടെസ്കൺ ചിയാന്തി റെഡ്വൈൻ കിട്ടും.'' ഞങ്ങളുടെ അത്താഴത്തിൻെറ ബില്ല് എൺപതിനായിരം ലിറയോളം മൊത്തത്തിൽ മറിയോ കൊടുത്തു. പതിവനുസരിച്ചു പങ്കിടൽ അയാരം നിർബ്ബന്ധപൂർവ്വം തടഞ്ഞു.

''ലാ യൂനിററാ'' എന്നു പേരായ കമ്മ്യൂണിസ്റ്റ് പത്രത്തിൻെറ ആഭിമുഖ്യത്തിൽ ടൈബറിൻെറ കരയിലൊരിടത്തു് ഒരാഴ്ചക്കാലം നീണ്ടുനിൽക്കുന്ന ഒരു ഫെസ്റ്റിവൽ നടക്കുന്നു. ഒരുതരം ഫണ്ടുപിരിവു്. അത്താഴം കഴിഞ്ഞു് രാത്രി പന്ത്രണ്ടുമണിയോടെ മറിയോ ഞങ്ങളെ അവിടേയ്ക്കു നയിച്ചു. നദിയുടെ ഇരുകരകളിലായി അനേകം താൽക്കാലികശിബിരങ്ങളിൽ ഇടതുപക്ഷരുചികളെ പ്രീണിപ്പിക്കുന്ന ഒരു തരം ചന്ത. അനേകം പുസ്തകക്കടകളും റസ്റ്റോറൻറുകളും ഉണ്ടു്. കർദിസ്ഥാൻ, പി. എൽ. ഒ., എന്നീ പ്രസ്ഥാനങ്ങളുടെ സാന്നിദ്ധ്യമാണ് അവിടേയും പ്രകടമായിക്കണ്ടതു്. ഒരു പക്ഷേ അവർക്കിടയിൽ യൂറോപ്പിലെ വലിയ ടെറർ ആയ ഇററാലിയൻ റെഡ് ഗാർഡുകളും കാണും. ചെറുപ്പക്കാരായ കമ്മ്യൂണിസ്റ്റ് ഇണകാം തങ്ങളുടെ ചുവന്ന ജാക്കററുകാം ധരിച്ച് ബീർ കിയോസ്കുകളിലും ബാറുകളിലും തിങ്ങിക്കൂടിയിരിക്കുന്നു. ഒരിടത്തു് പ്രസിദ്ധനായ ഒരു ഇററാലിയൻ കമ്മ്യൂണിസ്റ്റ് ഗായകൻ പ്രകടമായി ഇളകിയിരിക്കുന്ന സദസ്സിനെ അഭിമുഖീകരിച്ചു് പാടുന്നു. നദിക്കുതൊട്ടു് പുൽത്തകിടികളിൽ ആശ്ലേഷബദ്ധരായി കിടക്കുന്ന യുവാക്കളും യുവതികളും. സംഗീതത്തിൻേറയും പരിസരവിസ്മൃതിയുടേയും പ്രസന്നവും സജീവവുമായ അന്തരീക്ഷം. അപൂർവ്വമെങ്കിലും ചില വൃദ്ധരായ കമ്മ്യൂണിസ്ററുകാർ കാഴ്ചകാം കണ്ടുകൊണ്ടു നദിക്കരെയിലിരിപ്പുണ്ടു്. അവർ മുസ്സോളിനിയുടെ കാലം കടന്നുവന്നവരാകും. കമ്മ്യൂണിസ്റ്റാവുക എന്നതു് അപകടകരമായിരുന്ന ഒരു കാലത്തിൻെറ അപ്രസന്നമായ ഓർമ്മകളുള്ളവർ. മേള പ്രകടിപ്പിക്കുന്ന ലിബറലിസത്തോടു് അവരുടെ പ്രതികരണമെന്താവും? ഞാൻ സമീപിച്ച ഒന്നുരണ്ടു പേർക്കു് ഇംഗ്ലീഷ് വശമായിരുന്നില്ല.

മറിയോ എന്നും ഒരു കമ്മ്യൂണിസ്ററുകാരനായിരുന്നുവത്രേ. ഇപ്പോഴും. തിരക്കിനിടയിലൂടെ ഒരു ചെറുപ്പക്കാരൻെറ വഴക്കത്തോടെ വഴിയുണ്ടാക്കിച്ചെന്നു് ഒരു വൈൻകുപ്പിയും കുറേ ഗ്ലാസുകളുമായി അയാരം തിരിച്ചെത്തി.

''നമ്മുടെ ഇന്ത്യൻ സഖാവിനു് ഒരു കുപ്പികൂടി റെഡ്വൈൻ.'' (തുടരും)



അന്ത്യവിധി—അവിശ്വസനീയമായ ശക്തിയും ചൈതന്യവും

## എം. വി. ദേവൻ




**വാർസാ—9.**

പോളണ്ടിലെ സോളിഡാരിററി ട്രെയ്ഡ് യൂണിയൻ ഇന്നലെ രാത്രി മുതൽ ഇല്ലാതായിരിക്കുന്നു. കഴിഞ്ഞ രണ്ടു വർഷത്തിലേറെയായി വലേസയുടെ നേതൃത്വത്തിൽ രൂപംകൊണ്ട സോളിഡാരിററി യൂണിയൻ മുപ്പത്തഞ്ചുവർഷത്തെ പോളിഷ് ഭരണത്തെ തകിടംമറിക്കുമോ എന്നു ശങ്കിച്ചവരുണ്ട്.

തൊഴിലാളികളുടെ ന്യായമായ ആവശ്യങ്ങൾ ഉന്നയിക്കുന്നതിനുവേണ്ടി ഉയിരെടുത്ത സോളിഡാരിററി യൂണിയൻ മുതലാളിത്ത സാമ്രാജ്യശക്തികളുടെ കൈയിൽ സോഷ്യലിസത്തെ തകർക്കാനുള്ള ഒരായുധമായി മാറുമെന്നു വന്നപ്പോഴാണ് പിരിച്ചുവിടാനിടയായത്.

വാർത്ത—ഹിന്ദു.

**സേലം—10.**

മദ്ധ്യപ്രദേശിലെ കല്ലുമടകളിൽ അടിമപ്പണിയിൽ ഏർപ്പെട്ടിരുന്ന പത്തു തമിഴക കുടുംബങ്ങളെ തമിഴക തലൈ അമൈച്ചർ എം. ജി. ആർ. തൻെറ പൊലീസ് സേനയെ നിയോഗിച്ച് മദ്ധ്യപ്രദേശിൽ നിന്നു മോചിപ്പിക്കുകയും സേലത്തിനടുത്ത ശിവദാപുരത്തിൽ തിരിച്ചെത്തിക്കുകയുംചെയ്തു. എന്നാൽ ഈ പത്തു കുടുംബങ്ങളിൽ ആറു കുടുംബവും ആരുമറിയാതെ രാത്ത്രരാമാനം മദ്ധ്യപ്രദേശിലേക്കു തിരിച്ചുപോയിരിക്കുന്നു. ബാക്കിയുള്ള നാലു കുടുംബങ്ങളോടൊപ്പം കഴിയുന്ന ഒരു പുരുഷൻ പറയുന്നത് അയാളുടെ 'സംസാരവും' അല്ലറച്ചില്ലറത്തുട്ടുകളുമായി മററു കുടുംബങ്ങളോടൊപ്പം സ്ഥലം വിട്ടിരിക്കുന്നുവെന്നാണ്.

തമിഴ് സർക്കാർ ഈ കുടുംബങ്ങൾക്കു സ്വയം തൊഴിൽകണ്ടെത്താനുള്ള വഴികൾ ആരായുന്നതിനിടയിലാണ് അവർ കടന്നുകളഞ്ഞത്. വർഷങ്ങളായി അടിമപ്പണിചെയ്തുപോന്ന അവർക്ക് സ്വയം തൊഴിലെടുത്തു ജീവിക്കുക പ്രയാസമായതിനാലാവാം തിരിച്ചുപോയതെന്ന് അനുമാനിക്കുന്നതിൽ തെററില്ല. വാർത്ത—ഹിന്ദു.

അടുത്തടുത്ത തീയതികളിൽ വന്ന ഈ രണ്ടു വാർത്തകളും ചേർത്തു വായിക്കുക;



ലോകം എത്ര ചെറുതായിരിക്കുന്നുവെന്നു ബോദ്ധ്യമാകും. യൂറോപ്പിലെങ്ങോ കിടക്കുന്ന പോളണ്ടെവിടെ! ഇന്ത്യയിലെ സേലവും മദ്ധ്യപ്രദേശുമെവിടെ! ദൂരം എന്നൊന്നില്ല. മാത്രമോ, മനുഷ്യമനസ്സുകൾക്കു തമ്മിലുള്ള അകൽച്ചയും എത്ര നിസ്സാരം! "ഒരേ കൂട്ടിലെ കിളികളല്ലോ മനുജരെല്ലാരും!" എന്നു പാടിയ ആ താടിക്കാരനും അങ്ങോരുടെ വംശവും വിജയിപ്പൂതാക!

പോളണ്ടിലെ സോളിഡാരിററി യൂണിയൻ ഞെട്ടറുന്ന മലരിനെപ്പോലെയോ തൃണാങ്കുരം വിട്ടിടുന്ന ഹിമബിന്ദുവിനെപ്പോലെയോ ഒട്ടുപോലും ദുഃഖം ഇയലാതെ കൊഴിഞ്ഞുവീണപ്പോൾ ലോകത്തെമ്പാടുമുള്ള പുരോഗമന ചിന്താഗതക്കാർ ഒന്നടങ്കം സന്തോഷിച്ചുകാണും. ബ്രിട്ടീഷമേരിക്കൻ മുരാച്ചികൾക്കും അവരുടെ മൂടുതാങ്ങികൾക്കും ഏജൻറുമാർക്കും മുഖം കറുത്തിരിക്കും. സോഷ്യലിസത്തെ നേരിട്ടെതിർക്കാൻ ചുണയില്ലാത്ത അവർ ഇതു പുറത്തു പ്രകാശിപ്പിച്ചില്ലെന്നുവരാം. എന്നാൽ ഉളുപ്പ് എന്നൊന്നില്ലാതെ ദുഃഖാത്തരായി നിലവിളിക്കുവോരായി രണ്ടുപേരുണ്ട് രംഗത്ത്:

**ഈ ധീരനൂതനലോകത്തിൻെറ സോഷ്യലിസ്റ്റ്തെരുവുകളിൽ ഒരു മുറവിളി ഉയരുന്നു. അപ്പത്തിനും ഇറച്ചിക്കും വേണ്ടിയുള്ളമുറവിളി. നമ്മുടെ കാലത്തിൻെറ കാതുകൾക്ക് ഈ മുറവിളി കേൾക്കുന്നതു പോലും നാണക്കേടായി തോന്നുന്നു,**

ഒന്ന്, വത്തിക്കാനിലെ മാർപ്പാപ്പാ തിരുമേനി ജോൺ പോൾ രണ്ടാമൻ.

രണ്ട്, പോളണ്ടിലെ റോമൻ കത്തോലിക്കാ ആർച്ചുബിഷപ്പ് തിരുമേനി ജോസഫ് ഗ്രെംപ്.

സഞ്ചിയിൽ ഒളിച്ചുവച്ചിരുന്ന പൂച്ച ഇപ്പോൾ പുറത്തായില്ലേ? മതം കറുപ്പാണെന്നും അതു തൊഴിലാളികളെയെന്നല്ല ലോകരെ മുഴുവൻ മയക്കാനുള്ള വിഷമരുന്നാണെന്നും നമ്മുടെ ഗുരുക്കന്മാർ പണ്ടേ പറഞ്ഞതു് ഇപ്പോൾ ബോദ്ധ്യമായോ? പോളണ്ടിൽ കഴിഞ്ഞ മുപ്പത്തഞ്ചുവർഷമായി സുരക്ഷിതമായി ചേക്കേറിയിരിക്കുന്ന സോഷ്യലിസത്തെ അവിടെ നിന്നു കുടിയിറക്കി പറഞ്ഞയയ്ക്കാനുള്ള കൂടോത്രങ്ങളിൽ ഈ സോളിഡാരിററി യൂണിയനും കരുവായല്ലോ എന്നതാണത്ഭുതം!

സോളിഡാരിററിക്കാരുടെ മിതവും ന്യായവുമായ ആവശ്യമെന്തായിരുന്നു? അപ്പവും ഇറച്ചിയും. ഛായ് ആരവിടെ! കേൾക്കാൻ നാണക്കേടാകുന്നല്ലോ. എത്ര നിസ്സാരമായ ആവശ്യം. കേക്കും, ബിസ്കററും, പുഡ്ഡിങ്ങും, ഫ്രൂട്ട്സലാഡും മെർമലാഡും, നൂററാറുതരം ചീസും, വെണ്ണയും, മീൻകുന്നുകളും, മാർക്സ്, എംഗൽസ്, ലെനിനിസത്തിൻെറ അംബരചുംബികളായ ഗ്രന്ഥമാമലകളും കുമിഞ്ഞുകൂടിക്കിടക്കുന്ന സോഷ്യലിസ്റ്റ് സ്വർഗ്ഗത്തിൽ അപ്പവും ഇറച്ചിയും വേണമെന്ന്! എന്തു തരംതാണ പ്രതിവിപ്ലവപ്രചാരണം!!

നഷ്ടപ്പെടാൻ കാൽച്ചങ്ങലകളും കൈവിലങ്ങുകളുമല്ലാതെ മററൊന്നുമില്ലാത്തോർ, കിട്ടാനുള്ളതോ ഈ ലോകം മുഴുവനും—ധീര നൂതന ലോകം മുഴുവനും (ജോർജ്ജും സുലോചനയും പൊറുക്കുക) എന്നു പാടിയോരാണ് ഒരുതുണ്ടം അപ്പത്തിനും ഒരു എല്ലിൻ കഷ്ണത്തിനുംവേണ്ടി സോഷ്യലിസ്റ്റ് തെരുവിലിറങ്ങി കലാപം കൂട്ടിയതെന്നു കേൾക്കുമ്പോൾ ആക്കാണു ഹേ തൊലിയുരിഞ്ഞുപോകാത്തതു്!

സോഷ്യലിസത്തിൻെറ കുഞ്ഞിക്കാൽ ഭൂമിയിൽ ഉറയ്ക്കുന്നതിനു മുമ്പേതന്നെ 1956-ൽ അവരിതു തുടങ്ങി. ഗോമുൽക്കയേയും ഗീറെക്കിനേയും നിലത്തു നിറുത്തിയോരാണോ ഇവർ? അല്ലെങ്കിൽ അവരെ എന്തിനു പഴിപറയണം! ഈ കുട്ടിക്കുരങ്ങന്മാരെക്കൊണ്ടു പൊള്ളുന്ന പായസം വാരിക്കുന്ന ഉസ്താദന്മാരെയല്ലേ പറയേണ്ടതു്. അവരാകട്ടെ, ഇതു് ഇന്നോ ഇന്നലെയോ തുടങ്ങിയതാണോ? തൊഴിലാളികൾക്ക് എന്നും അപ്പവും മീനും നിഷേധിച്ചവർ—അവരെ എക്കാലവും തന്നിഷ്ടക്കാരാക്കിനിറുത്താൻ നോമ്പുനോററവർ—അംബരചുംബികളായ ചാപ്പലുകളും കത്തീഡ്രലുകളും മണിമാളികകളുംപണിതു്, അവിടെ പങ്കയും, കാററും മൃഷ്ടാന്നഭോജനവുമായി കഴിഞ്ഞുകൂടുന്ന ബൂർഷ്വാ...വേണ്ടാ, പറയിക്കേണ്ട.

അപ്പത്തെച്ചൊല്ലിയുള്ള ഈ കളി തീക്കളി—എന്നേ തുടങ്ങിയിരിക്കുന്നു. രണ്ടായിരംകൊല്ലത്തെ പഴക്കമെങ്കിലുമിതിനുണ്ട്. മനുഷ്യനെയും അവൻെറ തീരാത്ത വിശപ്പിനെയും നിസ്സാരമാക്കിത്തള്ളി അവനെക്കൊണ്ടു കുരങ്ങുകളിപ്പിക്കുകയും എക്കാലവും വായിൽപെടാത്ത കാരററിനു പിറകിൽ അവനെ നടത്തിക്കുകയും ചെയ്ത ചരിത്രം എളുപ്പം മറക്കാവുന്നതല്ല.

ഈ ചരിത്രം ഡോസ്റ്റോവ്സ്കിയുടെ ഗ്രന്ഥത്തിൽ നിന്നെടുത്തതാണ്.

രണ്ടായിരം കൊല്ലം മുമ്പുള്ള ഒരു പ്രഭാതത്തിൽ ഗലീലിയോക്കാരനായ ആശാരിച്ചെറുക്കൻ യേശു താബോർ മലയുടെ മുകളിലേക്കുകേറിപ്പോവുകയുണ്ടായി, നാല്പതു ദിവസത്തെ ഉപവാസത്തിനും ധ്യാനത്തിനുംവേണ്ടി. ഉപവാസത്തിൻെറ അവസാനനാളുകളിൽ ജനകോടികളുടെ കണ്ണിലുണ്ണിയും ആൻറിതിസീസുമായ സർ. സാത്താൻ യേശുവിനു പ്രത്യക്ഷനായി. (വി. കെ. എൻെറ സർ. ചാത്തുവുമായി സർ. സാത്താനെ കുഴച്ചുമറിക്കരുതു്. ഇദ്ദേഹം സർ. ചാത്തുവേക്കാൾ വളരെ വളരെ, ചിരപുരാതനനാകുന്നു.) സർ. സാത്താൻ യേശുവിൻെറ ഉപവാസത്തിലും ധ്യാനത്തിലും അതീവ തൃപ്തനായി ഇങ്ങനെ മൊഴിഞ്ഞു: 'എടേ, യേശോ, നമുക്കു നിന്നിൽ വളരെ പ്രിയമായിരിക്കുന്നു. നീ പ്രതീക്ഷിക്കുന്ന തീസിസ് അഥവാ യഹോവ ഈ വഴിക്കിനി വരാനിടയില്ല, നാം വഴിമുടക്കി നിൽക്കുന്നതിനാൽ. നിനക്കു വേണ്ടവരം മൂന്നും നാം തരാം. ഉപവാസവും ധ്യാനവുംകൊണ്ടു വളരെ പരവശനായിരിക്കുന്ന നിനക്ക് ആദ്യം വേണ്ടതു് ഭക്ഷണമാണല്ലോ. ഈ ഭൂമിയിൽ കാണുന്ന കല്ലുകളായ കല്ലുകളെല്ലാം അപ്പമാക്കിത്തീർക്കാനുള്ള സിദ്ധി നിനക്കായിരിക്കട്ടെ; നീ നമ്മെ ഒന്നു ചുമ്മാ വന്ദിക്കു്'. യേശു കൂട്ടാക്കിയില്ല. എന്നല്ല അല്പം റൂഡും അഡമെൻറുമായി പെരുമാറുകയുംചെയ്തു. സർ. സാത്താൻ മൂന്നു വരമല്ല, ഒരു വരംപോലും കൊടുത്തതുമില്ല. താബോർ മലയിറങ്ങി വേച്ചുവേച്ചു നടന്നുപോരുന്ന യേശു കേൾക്കെ സർ. സാത്താൻ വിളിച്ചുപറഞ്ഞു: 'നീ ഇതിനനുഭവിക്കും. നിൻെറ രക്തസാക്ഷിത്വത്തിനു സാക്ഷികളാകുന്ന എപ്പേർപ്പെട്ടവന്മാരും അവരുടെ സന്തതി പരമ്പരകളും അനുഭവിക്കും. നീ നമ്മെ വണങ്ങാതെ തന്നിഷ്ടം കാണിക്കാൻ പോകയാണല്ലോ, പൊയ്ക്കോ. മർമ്മം പൊട്ടി നീ മരിക്കും: സ്വതന്ത്രം മർമ്മഭേദകം'.

സർ. സാത്താൻ പറഞ്ഞതുപോലെ തന്നെ സംഭവിച്ചു. കുറെക്കാലം കഴിഞ്ഞാറെ തന്നിഷ്ടംപറഞ്ഞും പ്രസംഗിച്ചും നടന്നതിന് പരീശന്മാരും റോമാ ഗവർണ്ണരും ചേർന്ന് യേശുവിനെ കുരിശിൽ തറയ്ക്കാൻ വിധിച്ചു. ഗോൽഗോത്തയിലേക്ക് തന്നെത്തറയ്ക്കാനുള്ള കുരിശും ചുമന്ന് തെന്നിത്തെന്നി ഒററയ്ക്കവനു നടക്കേണ്ടിവന്നു. ധർമ്മപുത്രർക്ക് കൂട്ടുണ്ടായിരുന്ന ആ പട്ടിപോലും അവനു കൂട്ടുണ്ടായതുമില്ല. സ്വയം തറയ്ക്കപ്പെടാൻ കുരിശിൽക്കയറി അവനു കിടന്നുകൊടുക്കേണ്ടിവന്നു. ഉളിപിടിച്ചു തഴമ്പ് അല്പവും വീണിട്ടില്ലാത്ത മൃദുവായ കൈപ്പത്തിയും പാദവും തുരന്ന് ഇരുമ്പാണി മരക്കുരിശിൽ ആണ്ടിറങ്ങിയപ്പോൾ അവൻ ഉള്ളുരുകി പിതാവിനെ വിളിച്ചു കരയുകയും ഈ കയ്പുനീരിറക്കാൻ വയ്യല്ലോയെന്ന് ആക്രോശിക്കുകയും ചെയ്തു. കയ്പുനീർ കുടിച്ചും മർമ്മം പൊട്ടി ചോര വാർന്നൊലിച്ചും തീപോലെ കത്തുന്ന വെയിലത്തു കരിഞ്ഞും അവൻ മൃത്യുലോകം പൂകി. ഈ രംഗം കണ്ടുനിൽക്കാൻ സർ. സാത്താൻ മാത്രമേ അടുത്തുണ്ടായിരുന്നുള്ളൂ. 'സ്വതന്ത്രം മർമ്മഭേദകം' എന്നതാണ് പരമമായ സത്യമെന്ന് ഉപജ്ഞാതാവും ഉൽഗാതാവുമായ സർ. സാത്താനും ബലിയായ യേശുവിനും പൂർണ്ണമായി ബോധിക്കുകയും ചെയ്തു.

ഈ പൈശൂന്യത്തിൽ നിന്നു രക്ഷപ്പെടാനാണ് ആ തമിഴ് തോഴർഹൾ—അണ്ണാത്തമ്പിമാർഹളും, അക്കാത്തങ്കച്ചിമാർഹളും, അപ്പാത്തായ്മാർഹളും, പെരിയോർഹളും കുഴന്തൈഹളും—സേലവും ശിവദാസപുരവും വിട്ട് മദ്ധ്യപ്രദേശിലേക്ക് ഒളിച്ചോടിപ്പോയതു്. സ്വയം തൊഴിൽ ചെയ്തു തന്നിഷ്ടം കാട്ടി മർമ്മം പൊട്ടിച്ചാവുകടലിൽക്കിടന്നുഴലാൻ വയ്യെന്നതിനാൽ അവർ പോയി. ഒററയ്ക്കും കൂട്ടായും അവർ പോയി.

സ്വതന്ത്രം തന്നിഷ്ടമാണ്; അതു് അഹന്തയെ വളർത്തും. വ്യക്തിയെ ഊതിപ്പെരുപ്പിക്കും. പണ്ടൊരു തവളയ്ക്കു സംഭവിച്ചതുപോലെ വീർത്തു വലുതായാൽ ബലൂൺ പൊട്ടുംപോലെ ഛിന്നഭിന്നമായവസാനിക്കും. അതല്ല, തൊലിക്കു കട്ടി കൂടുതലാണെങ്കിലോ വ്യക്തി പൂജയായി അതു രൂപംമാറും. പേഴ്സണാലിററി കൾട്ട് എന്നു കേട്ടിട്ടില്ലേ, അതു തന്നെ. എന്തെല്ലാം ശൂലമാലുകൾക്കതു കാരണമാകും! തമ്മിൽ ഭേദം തൊമ്മൻ തന്നെ. പരതന്ത്രത—അന്യൻെറ നിയന്ത്രണം—തനിക്കൊന്നും ചെയ്യാനില്ല. അതിനാൽ ഭയപ്പെടാനുമില്ല. എല്ലാം പരൻ, അഥവാ അപരൻ, പരബ്രഹ്മം, രക്ഷകൻ നോക്കിക്കൊള്ളും. ഒന്നും തീരുമാനിക്കേണ്ടതില്ല. തീരുമാനിക്കേണ്ടതില്ലാത്തതിനാൽ ഒന്നും നടപ്പാക്കേണ്ടതുമില്ല. കല്പനയെന്തോ. 'റാൻ', 'റാൻ'! ആരും ചോദ്യം ചോദിക്കുകയില്ല. ചോദ്യമില്ലാത്തേടത്തു് ഉത്തരവുമില്ല. ഇതാണ് ശാന്തം പാവം എന്ന അവസ്ഥ.

തീരെ വിരസമാവാതിരിക്കാൻ ശരണംവിളിച്ചുള്ള വായ്പാട്ടാകാം. സാമ്പിൾ:

പയ്യ
നറുമുകാ, വടിവേലനേ...
നിൻ തിറു കറുണ
പെയ്യുണമടിയനിൽ
പെറുമഴ കണക്കദ്ദ കളിറണയ്ക്കണ—
മകമിളക്കണ മക്കദിക്കമെദ്ദക്ക മറുമുകർ
വടിവേലനേ...
നിൻ
കഴലിണയ്ക്കു തൊഴുന്നു
വേറൊരു ശറണമില്ലടിയനു
പയ്യ
നറുമുകാ, വടിവേലനേ...

പരൻ, അപരൻ, പടച്ചവൻ ഔർ സർ. സാത്താൻ, ദ്വന്ദ്വമാന ഭൗതികവാദികളുടെ ഹിസ്റ്റോറിക്കൽ ഡിറേറർമനിസം, സമൂഹ മനസ്സാക്ഷി, വളരുന്ന ശക്തി, ശുദ്ധമാന പ്രോലിറേററിയേററ്, വർഗ്ഗസമരത്തിലെ മുന്നണിപ്പോരാളികൾ, പോളിററ് ബ്യൂറോ, ബിഗ് ബ്രദർ, ലോകമാതാവായ ഇന്ദിരാജി, മദ്ധ്യപ്രദേശിലെ കല്ലുമടകളിലെ കോൺട്രാക്ററർമാർ, ഇവരിൽ ആരുടെയെങ്കിലും ചിറകിനുകീഴിൽ അഭയം കിട്ടുന്നതിൽ കവിഞ്ഞ് എന്തൊരു പുണ്യമാണൊരാൾക്കു സിദ്ധിക്കാനുള്ളതു്? അതോടെ എല്ലാ പാപവും ഒടുങ്ങുന്നു. ഭാരം ഒഴിയുന്നു. അപ്പത്തിന്നായലയേണ്ട ഗതികേടില്ല. അതു മന്നപോലെ മടിയിൽ വന്നു വീണുകൊള്ളും. ഉപ്പു പോരെന്നോ? വിയർപ്പിലുണ്ടല്ലോ ധാരാളം, അതിൽ മുക്കിത്തിന്നുകൂടേ?

റിങ്മാസ്റ്ററില്ലാത്ത ഒരു സർക്കസ് കൂടാരത്തെ സങ്കല്പിച്ചുനോക്കൂ. എന്തു ബഹളമായിരിക്കും അവിടെ. കൂടാരത്തിലെ മൃഗങ്ങളുടെ സ്ഥിതി എത്ര ദയനീയമായിരിക്കും! രക്ഷകനില്ലാത്ത ആ അരക്ഷിതാവസ്ഥയിൽ ഏതു മൃഗത്തിനാണ് മരിച്ചാൽ കൊള്ളാമെന്നു തോന്നാതിരിക്കുക. എന്നാൽ പെട്ടെന്നു റിങ്മാസ്റ്റർ വന്നാലോ, സ്ഥിതി ശാന്തമായി. എല്ലാം ചിട്ടപ്പടിയായി. ഉത്തരവാദിത്വത്തിൻെറ പെരുംഭാരം ഇറക്കിവച്ച ആശ്വാസവുമായി.

ഇങ്ങനെയൊരരക്ഷിതാവസ്ഥ വന്നുപെട്ടപ്പോൾ എത്ര ഉള്ളുരുകി പ്രാർത്ഥിച്ചിട്ടാണ് ഒരു റിങ്മാസ്റ്ററെ വീണ്ടും കിട്ടിയതെന്ന കഥ നമുക്കു മറക്കാറായിട്ടില്ലല്ലോ.

ഇതൊക്കെക്കൊണ്ടാണ് ഞങ്ങളുടെ കോരപ്പുഴക്കാരൻ കോന്തമ്മാൻ ക്രിസ്തുവും ബുദ്ധനും ജനിക്കുന്നതിനും മുമ്പ്, ഗീതയേയും അനുഗീതയേയും നിഷ്പ്രഭമാക്കിക്കൊണ്ട് തൻെറ 'അഗീത' രചിച്ചതു്. അപൂർണ്ണമായ 'അഗീത'യുടെ തുടക്കവും ഒടുക്കവും ഇതത്രെ:

'പരതന്ത്രം പാപഹരം,
സ്വതന്ത്രം മർമ്മഭേദകം'...

ഇതു തെററി നടന്നോരാരും തന്നിലും കണ്ടു മരിച്ചിട്ടില്ല. തെററി നടക്കാത്തോർക്കു മരണമല്ല ജീവിതംപോലും പുല്ലാണ്, സർ, വെറും പുല്ല്.

# കിളി വന്നു വിളിച്ചപ്പോൾ

ലക്ഷപ്രഭുവായ സി.കെ.യുടെ വിശ്വസ്ത സേവകനാണ് ഡ്രൈവർ അച്ച്യുതൻ നായർ. സി.കെ.യുടെ ഏക മകൾ ലില്ലിയെ രാത്രി പത്തുമണിക്കു മുമ്പ് ഹോസ്ററലിൽ എത്തിക്കണമെന്നാണ് യജമാനന്റെ നിയോഗം. മെഡിക്കൽ വിദ്യാർത്ഥിനിയാണു ലില്ലി.

മാമന്നൂർ എത്തിയപ്പോൾ പ്രധാന നിരത്തുവിട്ട് കാട്ടുപാതയിലൂടെ കാറോടിക്കണമെന്നായി ലില്ലിക്കു ശാഠ്യം. അനുസരിക്കാതെ വയ്യ. അച്ച്യുതൻനായർ ആകെ വിരണ്ടിട്ടാണ് പ്രായം തികഞ്ഞ പെൺകുട്ടിയെയും കൊണ്ടു കൊടും കാട്ടിലൂടെ ഒററയ്ക്കുള്ള യാത്ര.

റെക്കോർഡ് പ്ലേയറിൽനിന്നു കിനിയുന്ന ജാസ് മ്യൂസിക്കിന്റെ വന്യമായ ലഹരിയിൽ, വെയിലിന്റെ ചില്ലുകൾക്കിടയിലൂടെ കാടിന്റെ ഹരിതഭംഗി കണ്ടു ലില്ലി സ്വയം മറന്നു. കാട്ടിന്റെ കുളിരുള്ള ഗന്ധം തന്നിൽവന്നു നിറയുന്നത വളറിഞ്ഞു.

വഴിയിൽ അച്ച്യുതൻ നായർ കാർ നിറുത്തി; ഒന്നു മറവാലിരിക്കാൻ. കാട്ടിനുള്ളിൽ നിന്നു് ഒരു ചെറുകിളി പറന്നുവന്നു ബോണററിലിരുന്നു. വിൻഡ്സ്ക്രീനിലൂടെ നോക്കി കിളി, ലില്ലിയോടെന്തോ മൊഴിഞ്ഞു റെക്കോർഡ് പ്ലേയറും സ്യൂട്ട് കെയ്സുമായി പുറത്തിറങ്ങി കിളി പോയ വഴിയേ ലില്ലി ഒഴുകി നീങ്ങി മറെറാരു കാട്ടുകിളിയായി, കാട്ടുപൂവായി അവൾ മറഞ്ഞു

അച്ച്യുതൻ നായർ പരിഭ്രാന്തനായി ലില്ലിയെ തേടിയലഞ്ഞു മാമന്നൂരിൽ മടങ്ങിയെത്തി സി. കെ.യെ ഫോണിലൂടെ വിവരമറിയിച്ചു: ലില്ലിയെ കാണാനില്ല! സി. കെ. അതൊരു തമാശയായെണ്ണി.

തുടർന്നു വായിക്കുക.



## നോവൽ 3

**ലി**ല്ലി കാട്ടിൽ അപ്രത്യക്ഷയായതിന്റെ നാലുദിവസം മുമ്പ്.

എമർജൻസിയിലെ നൈററ്ഡ്യൂട്ടി കഴിഞ്ഞ് ഉറക്കച്ചടവോടെ ഹോസ്ററലിലേക്കു നടക്കുമ്പോൾ അച്ച്യുതൻനായരുണ്ട് കഫറേററിയയുടെ അരികിലൂടെ വരുന്നു. ആദ്യം വിചാരിച്ചതു് വേറെ ആരോ ആണെന്നാണ്. അതു് അച്ച്യുതൻനായർ തന്നെയാണ് എന്നു മനസ്സിലായപ്പോൾ അവൾ തെല്ലൊന്ന് അമ്പരന്നു.

"അച്ച്യുതൻനായരെപ്പോഴാണു വന്നതു്?"

"ഇതാ, ഇപ്പം."

അയാൾ തലയും ചെവിയും അടക്കി കെട്ടിയിരുന്ന മഫ്ളർ അഴിച്ചു ചുരുട്ടി കൈയിൽ പിടിച്ചു. മൂടൽമഞ്ഞു കാരണം വെളിച്ചം കുറഞ്ഞ ഒരു പ്രഭാതമായിരുന്നു അതു്. കഫറേററിയയുടെ മുമ്പിലെ പൂച്ചെടികൾ മഞ്ഞിൽ നനഞ്ഞിരുന്നു.

ഗെയ്ററിനപ്പുറം പുതിയ മാക്ക് ഫോർ പാർക്കു ചെയ്തിരുന്നു.

"അച്ച്യുതൻനായർ ഒററയ്ക്കാണോ വന്നതു്?"

അവൾ കാറിനുനേരേ നോക്കി ചോദിച്ചു അച്ച്യുതൻനായർ അതേ എന്ന് തലയാട്ടിക്കാണിച്ചു, അയാൾ പറഞ്ഞു:

"മോളെ വിളിച്ചോണ്ടുപോകാനാ ഞാൻ വന്നതു്."

അവൾ ആശങ്കയോടെ അച്ച്യുതൻനായരുടെ മുഖത്തുനോക്കി.

"ഉടനേ ചെല്ലാൻ പറഞ്ഞു മുതലാളി."

അവളുടെ മനസ്സ് സ്പന്ദിച്ചു.

"എന്താ വിശേഷം. അച്ഛനെന്തെങ്കിലും അസുഖം...?"

അതിനു മറുപടിയായി അയാൾ കീശയിൽനിന്ന് ഒരു കത്തു് വെളിയിലെടുത്തു.

അവൾ കത്തു വാങ്ങി ധൃതിയിൽ പൊട്ടിച്ചു വായിക്കുമ്പോൾ അയാളുടെ മുഖത്തും ആശങ്ക നിഴലിച്ചു.

തലേന്നു വൈകുന്നേരമാണ് സി. കെ. അയാളെ അരികിൽ വിളിപ്പിച്ചു പറഞ്ഞതു്:

"അച്ച്യുതൻ നായർ പോയി ലില്ലിയെ വിളിച്ചോണ്ടു വാ. ഉടനേ പുറപ്പെട്ടോളൂ. ഇതു കൈയിൽ വച്ചോളൂ—"

പെട്രോളടിക്കുവാനുള്ള പണം. എണ്ണാതെയാണ് നൂറിന്റെ നോട്ടുകൾ എടുത്തു കൊടുത്തതു്. സി. കെ. ക്കു് അച്ച്യുതൻ നായരെ വിശ്വാസമാണ്. അയാൾ ഒരു വെറും ഡ്രൈവറല്ല. ഒരു കുടുംബക്കാരനോ ബന്ധുവോ കൂടിയാണ്.

"വീട്ടിൽ പോയി വിവരം പറഞ്ഞിട്ട് സന്ധ്യയ്ക്കുമുമ്പുതന്നെ പുറപ്പെട്ടോളൂ."

അങ്ങോട്ട് എന്തെങ്കിലും ചോദിക്കുവാൻ കഴിയുന്നതിനുമുമ്പ് സി. കെ. ഫോണിനുനേരേ കസേരതിരിച്ച് ആരെയോ വിളിക്കുവാനായി ഡയൽചെയ്തു. അയാൾ തന്റെ ജീവിതത്തിന്റെ വലിയൊരുഭാഗം ഫോണിനുമുകളിൽ ചിലവഴിക്കുന്നു.

സി. കെ. പിന്നീട് ഒന്നും പറഞ്ഞില്ല. അച്ച്യുതൻനായർ യാത്രയ്ക്കുവേണ്ടി തയ്യാറെടുത്തു.

എന്തിനാണു മോളെ ഇത്ര അടിയന്തരമായി വിളിച്ചുകൊണ്ടുവരുന്നതു്.

പൊടിപിടിച്ച ബൾബുകളുടെ മങ്ങിയ വെളിച്ചം വീണ മെയിൻറോഡിലൂടെ കാറോടിക്കുമ്പോൾ അച്ച്യുതൻനായർ സ്വയം ചോദിച്ചു. വീട്ടിൽ എന്തെങ്കിലും വിശേഷമുള്ളതായി അയാൾക്കു തോന്നിയില്ല. അച്ച്യുതൻനായർ ആശങ്കപ്പെട്ടു.

സി. കെ. യുടെ വീട്ടിൽ ആരുടെയെങ്കിലും മുഖം ഒന്നു മങ്ങിയാൽ മതി, അച്ച്യുതൻനായരുടെ മനസ്സും മങ്ങും. ആ വീട്ടിലെ ദുഃഖങ്ങളും ആഹ്ലാദങ്ങളും എന്നോ അയാൾ തന്റെ ദുഃഖങ്ങളും ആഹ്ലാദങ്ങളുമാക്കി മാററിയിരുന്നു.

"അച്ച്യുതൻനായർക്കു ദാഹിക്കുന്നില്ലേ? വാ, എന്തെങ്കിലും കുടിക്കാം."

അവൾ അയാളെ കഫറേററിയയിലേക്കു കൂട്ടിക്കൊണ്ടുപോയി.

വേണ്ട മോളെ, ഒന്നും വേണ്ട. മോളു് വേഗം പുറപ്പെട്ടോളൂ. എന്നാലേ ഇന്നു തന്നെ തലശ്ശേരീലു് എത്തുകയുള്ളൂ."

അയാൾ പറഞ്ഞുകൊണ്ടിരുന്നു.

കഫറേററിയയുടെ മുററത്തെ വർണ്ണക്കുടയ്ക്കു ചുവട്ടിൽ ഇരുന്ന് അവൾ ഒന്നുകൂടി അച്ഛന്റെ കത്തിലൂടെ കണ്ണോടിച്ചു. ഇംഗ്ലീഷിൽ ധൃതിയിലെഴുതിയ രണ്ടുവരികൾ മാത്രം: ഉടനെ പുറപ്പെടുക. അടുത്ത ദിവസംതന്നെ തിരിച്ചുപോകാം. നിന്റെ പരീക്ഷയ്ക്കു തടസ്സം വരാതെ ഞാൻ നോക്കിക്കോളാം. ശേഷം മുഖദാവിൽ.

അച്ച്യുതൻ നായർ അവൾ ഒരിക്കൽ കൂടി കത്തു വായിക്കുന്നതു കണ്ടിട്ട് അവളുടെ മുഖത്തു നോക്കി. അയാളുടെ ആശങ്ക വർദ്ധിച്ചു.

"വീട്ടിൽ എന്തെങ്കിലും വിശേഷം ഉണ്ടോ അച്ച്യുതൻ നായരേ?"

"അച്ഛനും അമ്മയ്ക്കും സുഖം തന്നെ."

"അവിടെ ആരെങ്കിലും വന്നിട്ടുണ്ടോ?"

"ഇല്ല."

അവൾക്ക് ഒന്നും മനസ്സിലായില്ല.

## എം. മുകുന്ദൻ



കത്തിൽ ഒന്നും വ്യക്തമായി എഴുതിയിട്ടില്ല. അച്ച്യുതൻ നായർക്കും ഒന്നും അറിയില്ല.

അവൾ അകലെ നോക്കിയിരുന്നു.

മെഡിക്കൽ കോളേജ് കെട്ടിടത്തിനപ്പുറം ദൂരെ കുന്നിന്മേൽ ഇപ്പോഴും മഞ്ഞു കാണാം. സൂര്യൻ ഉദിച്ചുയരവേ മഞ്ഞ് അപ്രത്യക്ഷമായിക്കൊണ്ടിരുന്നു. കുന്നിൻമുകളിലെ മൂടൽമഞ്ഞാകെ അവളുടെ മനസ്സിലേക്ക് ഇറങ്ങിവന്നു. അവൾക്കു കുളിരു തോന്നി. അവൾ വെള്ളക്കോട്ടിന്റെ മുകളിലത്തെ ബട്ടൺ ഇട്ടു.

എല്ലാവരും പീററർ സെല്ലേഴ്സ് എന്നു വിളിക്കുന്ന പീററർ, ആവി പൊങ്ങുന്ന രണ്ടു കപ്പു കാപ്പിയുമായി വന്നു.

"ഡോക്ടർക്ക് അകത്തിരുന്നുകൂടേ? റമ്പം കുളിരു്..."

കഫറേററിയയുടെ മുമ്പിലെ വർണ്ണക്കുടകളുടെ ചുവട്ടിലെ കസേരകളെല്ലാം ഒഴിഞ്ഞുകിടന്നിരുന്നു.

ലില്ലി ഒന്നും പറയാതെ ഒരു കപ്പു കൈയിലെടുത്തു. കാപ്പി കുടിക്കുന്നതിനു മുമ്പ് അച്ച്യുതൻ നായർ ഒരു ഗ്ലാസ് വെള്ളം അകത്താക്കാൻ മറന്നില്ല. അതു് അയാളുടെ ഒരു സ്വഭാവമാണ്.

"മോളു് കാപ്പി കുടിക്കുന്നില്ലേ?"

അവൾ പകുതിമാത്രം കുടിച്ചു കപ്പ് താഴെവച്ച് എഴുന്നേററു. അച്ച്യുതൻ നായരും. അവർ ഹോസ്റ്റലിലേക്കു നടന്നു.

മൂന്നാമത്തെ നിലയിലാണ് അവളുടെ മുറി. അവൾ വാതിൽ തുറന്നപ്പോൾ ചുമരിൽ ഒട്ടിച്ച ഫ്രാങ്ക്സാപ്പയുടെ ഒരു വൻ കളർ പോസ്റ്ററാണ് അച്ച്യുതൻ നായരെ സ്വാഗതം ചെയ്തതു്.

"അച്ച്യുതൻ നായർ ഇവിടെയിരിക്കു്. ഞാനിതാ, എത്തിപ്പോയി..."

അവൾ കോട്ട് അഴിച്ച് കിടക്കയിൽ ഇട്ട് താഴേക്ക് ഇറങ്ങിപ്പോയി.

കാമ്പസ്സിൽ തന്നെയാണ് മെഡിസിൻ പ്രൊഫസർ ജോർജ് തോമസിന്റെ ഫ്ളാററ്. പ്രൊഫസറുടെമകൾ ഷൈനി തോമസ്സും ലില്ലിയും ക്ലാസ്മെയിററ്സായിരുന്നു. പ്രൊഫസർ ഗൗരവക്കാരനാണെങ്കിലും മകൾ ഒരുചിരിക്കുടുക്കയാണ്.

പ്രൊഫസറും ഭാര്യയും ബെഡ്റൂമിൽ നിന്ന് ഇനിയും പുറത്തുവന്നിട്ടില്ല. പണിക്കാരൻ കുട്ടിയുടെ സമ്മതം വാങ്ങി അവൾ വീട്ടിലേക്ക് ഒരു ട്രങ്ക്കാൾ ബുക്കുചെയ്തു.

പ്രൊഫസറുടെ നമ്പരായതുകൊണ്ട് അധികനേരം കാത്തുനില്ക്കേണ്ടിവന്നില്ല.

"വാട്ടീസ് ദ മേററർ ലില്ലീ?"

സി. കെ. യുടെ ഗൗരവം കലന്ന സ്വരം.

"അച്ച്യുതൻ നായർ കത്തു തന്നില്ലേ?"

"അതിൽ അച്ഛൻ ഒന്നും എഴുതിയിട്ടില്ലല്ലോ."

"തല്ക്കാലം നീ അത്രമാത്രം അറിഞ്ഞാൽ മതി. ഉടനേ പുറപ്പെടു. വീയാർ വെയിററിങ് ഫോർ യു."

"എനിക്കു് എക്സാമില്ലേ അച്ഛാ?"

"തർക്കിക്കുകയൊന്നുംവേണ്ട. അച്ച്യുതൻനായരുടെകൂടെ ഉടനേ പുറപ്പെടുക. സീ യു സൂൺ."

അച്ഛൻ റെസീവർ താഴെ വയ്ക്കുന്ന ശബ്ദം കേട്ടു. അന്നേരം നെഞ്ചിൽ ഒരു കൊളുത്തു വീണതായി തോന്നി.

അച്ഛൻ പത്തുമുന്നൂറു നാഴിക അകലെയാണ്. നാളെ അച്ഛന്റെ അരികിൽ നിൽക്കുമ്പോഴും അവർക്കിടയിൽ ഈ ദൂരമുണ്ടാകും. അവൾക്കറിയാം...

ഫോൺ താഴെവച്ച് വാടിയ മുഖവുമായി പുറത്തുവരുമ്പോൾ നേരേ മുമ്പിൽ പ്രൊഫസറുടെ ഭാര്യ:

"എന്തുപററി ഡീയർ?"

"ഞാൻ വീട്ടിലേക്കു പോകുന്നു. രണ്ടു ദിവസം കഴിഞ്ഞു തിരിച്ചുവരും."

"എന്തുണ്ടു വിശേഷം?"

"എനിക്കുതന്നെ അറിയില്ല..."

അവൾ വിഷാദപൂർവ്വം മന്ദഹസിച്ചു.

അവർ ആ മന്ദഹാസം പങ്കിട്ടു. എല്ലാം കേട്ടശേഷം അവർ പറഞ്ഞു:

"വെൽ ലെററസ് ഹോപ്പ് ഫോർ ദ ബെസ്റ്റ്."

പണിക്കാരൻ കുട്ടി കൊണ്ടുവന്നുതന്ന കൂൾഡ്രിങ്ക്സ് അല്പം മാത്രം കഴിച്ച് അവൾ മെഡിക്കൽ സൂപ്രണ്ടിന്റെ ഓഫീസിലേക്കു ചെന്നു. അവിടെനിന്നു തിരികെ ഹോസ്റ്റലിലേക്കും.

വൈകുന്നേരം പുറപ്പെടുവാൻ തീരുമാനിച്ചു.

അവളുടെ കോട്ടിന്റെ കീശയിൽനിന്നു കിടക്കയിലേക്കു ഊർന്നുവീണ സ്റ്റെതസ്കോപ്പിൽ മിഴിച്ചുനോക്കിയിരിക്കുകയാണു് അച്ചുതൻ നായർ.

അവൾ സൂട്ട്കെയ്സ് എടുത്തു തുറന്നു് രണ്ടുമൂന്നു് സാരികളും ബ്ലൗസും എടുത്തുവച്ചു. സമയം കിട്ടുമെങ്കിൽ പരീക്ഷയ്ക്കു വേണ്ടി വായിക്കുവാനായി ഏതാനും പുസ്തകങ്ങൾ. പിന്നെ അവളുടെ പ്രിയപ്പെട്ട പോർട്ടബിൾ കേസ്സററ് പ്ലേയറും.

എന്തിനാണു് ഈ യാത്ര എന്നു് ഊഹിക്കുവാൻപോലും കഴിഞ്ഞില്ല. നല്ലതിനായിരിക്കട്ടെ എന്നു് മനസ്സു പറഞ്ഞു. അതേ മനസ്സിൽതന്നെ ഭയത്തിന്റെ നീലത്തീനാളങ്ങൾ നാമ്പിടുകയും ചെയ്തു. അങ്ങു് താഴ്‌വരയിൽ അന്നേരവും മഞ്ഞ മഞ്ഞു് അള്ളിക്കിടന്നിരുന്നു.

അച്ചുതൻനായർ ചുവന്ന സൂട്ട്കെയ്സുമായി മുമ്പിൽ നടന്നു. കേസ്സററ് പ്ലേയർ മാറോടു ചേർത്തുപിടിച്ചുകൊണ്ടു് പിറകെ അവളും. പ്ലേയർ ഓൺചെയ്തിരുന്നു. അവൾക്കുമാത്രം കേൾക്കാവുന്ന വിധത്തിൽ. അവളുടെ സ്വന്തം മനമിടിപ്പുകൾപോലെ ബോബ് മാർലേയുടെ, ദ് വെയ്‌ലേഴ്സിന്റെ പതിഞ്ഞഗാനം അവൾ കേട്ടു. "വെയ്‌ലിംഗിൻ വെയിൻ വെയ്‌ലിംഗിൻ വെയിൻ..."

ഓൺ ചെയ്ത കേസ്സററ് പ്ലേയർ മാറോടു ചേർത്തുവയ്ക്കുമ്പോൾ പാട്ടും പാട്ടുകാരും സ്വന്തം നെഞ്ചിനുള്ളിലാണു് എന്നു തോന്നും.

— "നീയും നിന്റെ പാട്ടും."

അകലെ അകലെനിന്നു് എന്നോ എന്നോ ഒരിക്കൽ സി. കെ. പറയുന്നു:

"പരീക്ഷയ്ക്കു് ക്ലാസ്സ് കിട്ടീട്ടില്ലെങ്കിലു് നിന്റെ കേസ്സററുകളൊന്നും ഞാൻ ബാക്കിവച്ചേക്കില്ല. എല്ലാം ഞാൻ ചുട്ടുകരിച്ചുകളയും."

ലക്ഷപ്രഭുവിനു് ആകെയുള്ളൊരു മകൾ. അവളെ ഡോക്ടറാക്കണം.

സി. കെ. യുടെ ആഗ്രഹമായിരുന്നതു്.

ഗെയ്‌ററു കടക്കുമ്പോൾ അവൾ വെറുതെ ഒന്നു തിരിഞ്ഞുനോക്കി. ഇനിയൊരിക്കലും തിരിച്ചുവന്നില്ലെങ്കിലോ.

താഴ്‌വരയിലെ മഞ്ഞു് ചുവക്കുകയാണു്. യൂക്കാലിപ്‌റ്റസ് മരച്ചില്ലകളിൽ അരുണിമയാർന്ന പോക്കുവെയിൽ അലിഞ്ഞുചേരുന്നതു് അവൾ ഒരു നിമിഷം നോക്കിനിന്നു.

"പോകാം മോളെ!"

അച്ചുതൻനായർ സ്റ്റീയറിങ്ങിന്മേൽ കൈവച്ചു് തിരിഞ്ഞു നോക്കിക്കൊണ്ടു ചോദിച്ചു. അവൾ സമ്മതം മൂളി. കാറു് അനായാസം സ്‌റ്റാർട്ടായി മധുരമായി മുന്നോട്ടു നീങ്ങി.

"ഞാൻ തിരിച്ചുവരുമോ അച്ചുതൻനായരേ?"

"രണ്ടീസംകൊണ്ടു് മോൾക്കു് പോരാം."

"തീർച്ച?"

"തീർച്ച."

ഒന്നും ചിന്തിക്കാതെ അച്ചുതൻനായർ പറഞ്ഞു. അച്ഛനെപ്പോലെയല്ല. കുടുംബത്തിലെ ആരെയും പോലെയല്ല. മനസ്സു നിറയെ കനിവും ദയയും വാർന്നൊഴുകുന്ന ഒരു പെൺകുട്ടിയാണു്. അവൾ ആഗ്രഹിക്കുന്നതുപോലെ എല്ലാം നടന്നുകാണുവാൻ അച്ചുതൻനായരും ആഗ്രഹിക്കുന്നു.

വേഗം സന്ധ്യവന്നു. മഞ്ഞും മലയും എല്ലാം മാഞ്ഞു. കാറിലിരുന്നു താറിട്ട നിരത്തു് ഒരു കരിമ്പുഴപോലെ പാഞ്ഞൊഴുകുന്നതു് അവൾ കണ്ടു. തെരുവുവിളക്കുകളിൽ പലതും കത്തുന്നില്ല. നിരത്തിൽ പലയിടത്തും നനവു്. നേരത്തേ മഴപെയ്തു കാണണം.

രാവേറെ ചെല്ലുന്നതുവരെ അവളുടെ കേസ്സററ്പ്ലേയർ സത്രിച്ചുകൊണ്ടിരുന്നു.

വഴിയിൽ രണ്ടുമൂന്നിടത്തു് വെളിച്ചമുള്ള കടകൾ കണ്ടപ്പോൾ അവൾ കാർ നിറുത്തിച്ചു. എന്നിട്ടു് രണ്ടുപേരും ചൂടുചായ വാങ്ങി കുടിച്ചു.

"ഇനി ഞാനോടിക്കാം. അച്ചുതൻ നായർക്കു് ഉറക്കം വരുന്നില്ലേ?"

മണി മൂന്നായിരുന്നു. ഇരുവശങ്ങളിലെയും പാടങ്ങളിൽ മഴവെള്ളവും നിലാവെളിച്ചവും തളംകെട്ടിയിരുന്നു. കുളിരു വീണ കാർ തണുത്തുവിറങ്ങലിക്കുകയാണു്.

"മോളു് ഉറങ്ങിക്കോളൂ. അച്ചുതൻ നായർക്കു് വണ്ടിയോടിക്കുമ്പം ഉറക്കം വരില്ല."

അയാൾ മഫ്ളർകൊണ്ടു ചെവിയും തലയും അടക്കിക്കെട്ടി. കാററിനു കുളിരും നനവുമുണ്ടായിരുന്നു.

പിൻസീററിൽ ചാരിയിരുന്നു് അവൾ മെല്ലെമെല്ലെ മയങ്ങാൻ തുടങ്ങി. പിന്നിട്ട വഴികളിൽ എവിടെനിന്നോ എന്നപോലെ, അകലങ്ങളിൽ നിന്നെന്നവണ്ണം. ഡയാനാ റോസ് പാടുന്നു. അയേം




സർ, സർക്കുലർ ലററർ ടൈപ്പു ചെയ്യാനല്ലേ പറഞ്ഞതു്.

കമിങ്ങ് ഔട്ട്. അയേം കമിങ്ങ് ഔട്ട്. അയേം കമിങ്ങ് ഔട്ട്. തുടർന്നു് വിദൂരമായ കോറസ്. അയേം സ്പ്രെഡ്ഡിങ്ങ് ലവ്, ഡെയറീസ് നോ നീഡ് ടു ഫിയർ.

അവളുടെ കണ്ണുകൾ പൂർണ്ണമായി അടഞ്ഞു...

* * *

"മോളു് നല്ല ഉറക്കായിരുന്നു."

അച്ചുതൻ നായർ പറഞ്ഞു.

കണ്ണു തുറന്നു നോക്കുമ്പോൾ വണ്ടി വലിയ ഗെയ്‌ററ് കടന്നു് പോർട്ടിക്കോവിനു മുമ്പിൽ സാവധാനം വന്നു നിൽക്കുന്നു. പൂവുകളും മരങ്ങളും വീടും എല്ലാം വെളുത്തിരിക്കുന്നു. അവളുടെ മനസ്സും വെളുത്തുവന്നു.

സാരിയുടെ അററം ചുമലിലൂടെ എടുത്തിട്ടു പുതച്ചു് ഡോർ തുറന്നു് അവൾ താഴെ ഇറങ്ങി. അതേസമയം ഡ്രസ്സിങ്ങ് ഗൗണിന്റെ നാട കെട്ടിക്കൊണ്ടു സി. കെ. വാതില്ക്കൽ പ്രത്യക്ഷനായി.

(തുടരും)

# കഥ

## കാട്ടുമാടം നാരായണൻ

# മുഖം



**അ**യാൾ രാജപാതയിലേക്ക കയറു മ്പോഴേക്കും സൂര്യൻ ഉദിച്ചു പൊന്തിയിരുന്നു. ജനത്തിരക്ക് തുടങ്ങിയിട്ടില്ല. ഒററയ്ക്കും തററയ്ക്കും വാഹനങ്ങൾ ചീറിപ്പാഞ്ഞു പോയിരുന്നു.

നേരെ നടന്നുവരുന്ന മനുഷ്യനെ അയാൾ നോക്കി. എന്തു സുന്ദരമായ മുഖം. പ്രസന്നത കളിയാടുന്നു. അടുത്തെത്തിയപ്പോൾ എവിടെയോ കണ്ട ഓർമ്മ. അയാൾ ചിരിക്കാൻ വേണ്ടി പല്ലുകൾ പുറത്തുകാട്ടി. യാത്രക്കാരൻ അയാളെ നോക്കി മന്ദഹാസം പൊഴിച്ച് അരികിലൂടെ കടന്നുപോയി.

അയാൾക്കാ യാത്രക്കാരനെ ഒന്നുകൂടി കാണണമെന്നുതോന്നി. മുജ്ജന്മ പരിചയമാണെങ്കിൽ യാത്രക്കാരനും തിരിഞ്ഞു നോക്കുമെന്നയാൾക്കുറപ്പായിരുന്നു. ഇല്ലെങ്കിൽ കറുത്തു ചുരുണ്ട മുടിയും വെളുത്തു നീണ്ട പിൻകഴുത്തും കാണാമല്ലോ എന്നു വച്ച് അയാൾ തിരിഞ്ഞുനോക്കി.

അയാൾ ഞെട്ടി. സുന്ദരമായ പിൻകഴുത്തെങ്കിലും പ്രതീക്ഷിച്ച അയാളുടെ കണ്ണിൽപ്പെട്ടതു് തുറിച്ച ചോരക്കണ്ണുകളും പുറത്തേക്കു തള്ളിയ നാവും ഇരുവശവും തല കാട്ടുന്ന ദംഷ്ട്രകളും ആയിരുന്നു.

അയാൾ തല തിരിച്ചു മുന്നോട്ടു നടന്നു. അപ്പോഴയാളെ എതിരിട്ടതു് ആദ്യത്തെ യാത്രക്കാരൻെറ പിന്നിലെ മുഖം മുമ്പിലുള്ള മറെറാരു യാത്രക്കാരനായിരുന്നു.

അയാൾ പേടിച്ച് കണ്ണിറുക്കെ അടച്ചു മുന്നോട്ടു നടന്നു.

അപ്പോഴയാൾക്കു് ആ ബീഭത്സമുഖം ഒന്നുകൂടി കാണണമെന്നു തോന്നി തിരിഞ്ഞുനോക്കി.

അദ്ഭുതം. രണ്ടാമത്തെ യാത്രക്കാരൻെറ പിന്നിൽ സുന്ദരവും പ്രസന്നവുമായ മുഖമായിരുന്നു.

സൂര്യനു ചൂടുകൂടിയപ്പോൾ വഴിവക്കത്തെ അരയാലിൻെറ തണലിലയാൾ നിന്നു. അപ്പോഴേക്കും രാജപാത മുഴുവനും തിരക്കായിരുന്നു. ഓരോരുത്തരെയും അയാൾ സൂക്ഷിച്ചുനോക്കി. എല്ലാവർക്കും ഇരുവശത്തും ഓരോ മുഖമുണ്ടെന്ന സത്യം അയാൾ മനസ്സിലാക്കി. ആണും പെണ്ണുംയുവാവും വൃദ്ധനുമൊക്കെ. എല്ലാവർക്കുംഒരുഭാഗത്തു് മന്ദഹാസം പൊഴിക്കുന്ന സ്നേഹവാത്സല്യങ്ങളൂറുന്ന മുഖമാണുള്ളതെന്നും അയാൾ മനസ്സിലാക്കി. മറുവശത്തു് വൈവിദ്ധ്യമാർന്ന, ഭയപ്പെടുത്തുന്ന, അറപ്പുണ്ടാക്കുന്ന, ചിരിവരുത്തുന്ന മുഖങ്ങളും.

അപ്പോൾ അയാൾക്കു് അയാളുടെ മുഖമൊന്നു കാണണമെന്നു തോന്നി. റോഡുവക്കത്തു് വലിയ വലിയ കണ്ണാടികൾ കൊണ്ടലങ്കരിച്ച പീടികയിലേക്കയാൾ കയറി. ഒരു വലിയ നിലക്കണ്ണാടിയുടെ മുന്നിലയാൾ നിന്നു.

അയാൾക്കു് കണ്ണുകളെ വിശ്വസിക്കാൻ മടിതോന്നി. കാലത്തു കുളിച്ച്, ഷേവു ചെയ്ത്, മേൽമീശ സുന്ദരമായി കട്ടു ചെയ്ത് വാനിഷിങ് ക്രീമും പൗഡറുമിട്ടു മിനുസപ്പെടുത്തിയ മുഖം അയാൾക്കു കാണാൻ സാധിച്ചില്ല. അയാൾക്കു് മുഖമില്ലായിരുന്നു.

''നിങ്ങൾക്കൊരു മുഖം വേണ്ടേ?''

ചോദ്യം കേട്ടിടത്തു് തലയും താടിയും വളർത്തി എന്തുതരമെന്നു വ്യക്തമാകാത്ത മുഖത്തോടുകൂടിയ കച്ചവടക്കാരനെ കണ്ടു.

''വേണം.''

പെട്ടെന്നയാൾ ഉത്തരം പറഞ്ഞു.

''ഇതു നോക്കൂ.''

അലമാരകൾ നിറയെ മുഖങ്ങളായിരുന്നു. ശ്രീകൃഷ്ണൻെറ, കംസൻെറ, അശ്വത്ഥാമാവിൻെറ, രാവണൻെറ, വിഭീഷണൻെറ, ഹനുമാൻെറ, ബുദ്ധൻെറ, ക്രിസ്തുവിൻെറ, ജൂഡാസിൻെറ, ചെങ്കിസ്ഖാൻെറ, ഹിററ്ലറുടെ പിന്നെ കണ്ടാലറിയുന്നവരും പേരറിയാത്തവരുടേതുമായ അനേകമനേകം മുഖങ്ങൾ. ചെന്നായ്, പന്നി, പുലി, കുറുക്കൻ, പാമ്പ് തുടങ്ങിയ അനേകം അനേകം മുഖങ്ങൾ.

''ഏതുവേണം''

'എല്ലാം വേണം' എന്നയാൾ പറഞ്ഞില്ല. മോഹമുണ്ടായിരുന്നു. എല്ലാംകൂടി തനിക്കെങ്ങനെ കൊണ്ടുനടക്കാൻ പററുമെന്ന് രൂപമില്ലാത്തതുകൊണ്ടു് അയാൾ പല്ലു പുറത്തുകാട്ടി നിന്നതേയുള്ളൂ.

''എന്നാലിതെടുത്തോളൂ.''

(ശേഷം 41-ാം പേജിൽ)

**കഥ**

# നനഞ്ഞ ചുവരുകൾ

## ജോർജ് ജോസഫ് കെ.





അപ്പു, ആർപ്പുവിളി കേട്ടുണർന്നു. പേടി തോന്നിക്കുന്ന സ്വപ്നത്തിന്റെ നുറുങ്ങുകൾ മനസ്സിൽ ഇരുന്ന് ഇഴയുന്നു. എന്നും ആ ദുഃസ്വപ്നം കണ്ട് ഞെട്ടിയുണരുകയാണു പതിവ്.

അരണ്ട വെളിച്ചത്തിൽ ഒരോണപ്പുലരികൂടി; മടക്കുന്ന ഒരു വിളർത്ത പ്രഭാതംകൂടി. ഒരുണർവും തോന്നിയില്ല. കിടന്ന പായ തെറുക്കാതെ ചുവരിൽ ചാരി പുറത്തേക്കു നോക്കിയിരുന്നു. ചുവരിൽ മുതുകു മുട്ടിയപ്പോൾ പ്രഭാതത്തിന്റെ തണുപ്പ്. ഞെട്ടിപ്പോയി. പാമ്പിന്റെ ഈർപ്പമുള്ള നാവ് മുതുകിൽ നക്കിനുണയുന്നു. തലയോടിനുള്ളിൽ സർപ്പക്കുഞ്ഞുങ്ങൾ വളരുന്നു. കണ്ണടച്ചാൽ കരിനാഗങ്ങൾ സർപ്പക്കാവിൽനിന്നും ഇഴഞ്ഞുവരുന്നു.

അപ്പുവിന്റെ വീട്ടിനു മുന്നിൽ; അടിവശം പൊളിഞ്ഞുകിടക്കുന്ന വേലിക്കു പുറത്തുകൂടെ നളിനിച്ചേച്ചിയുടെ വെളുത്തു ചുവന്ന പാദസരം അണിഞ്ഞ കാലുകൾ; ശാന്ത ഇറുത്തുകൊണ്ടുവന്ന പൂക്കൾകൊണ്ട് നളിനിച്ചേച്ചി മുററത്ത് പൂക്കളം ഒരുക്കുന്നു.

വെള്ള തേച്ചിട്ടില്ലാത്ത ചുരമാന്തുന്ന ശബ്ദം. അവയ്ക്കൊപ്പം ഉയരുന്ന ചിരി. നളിനിചേച്ചിയും അവരുടെ ഭർത്താവ് മരിച്ചുകഴിയുമ്പോൾ ഇങ്ങനെ ചിരിക്കുമായിരിക്കും. അവരുടെ ചുവന്ന ഉപ്പൂററിയും വിണ്ടു വെടിക്കീറി അഴുകുപിടിക്കുമായിരിക്കും. അപ്പോപ്പിന്നെ പാദസരമണിഞ്ഞാ ഒരു ഭംഗിണ്ടാവില്ല്യാ...

"അപ്പൂന്നാ...ത്തു തിന്നോ വെശ്ക്കില്ല്യാ..."

വികൃതമായ നഖം വളർന്ന കൈവിരലുകളിൽ നിറയെ അഴുക്ക്. ചുവരിലെ ചെങ്കൽച്ചെളി വിരലിൽ പുരണ്ടിയെടുത്തു നീട്ടുന്നു.

"അമ്മേത് തിന്നാമ്പാടില്ല്യാ..."

"ഉം. ന്താ തിന്നാല്...?"

"ത് തിന്നാമ്പാടില്ല്യാ..."

"ന്താന്നാ ചോയ്ച്ചേ...?"

ദേഷ്യം കൊണ്ടു ചുവന്ന അമ്മയുടെ മുഖത്തേക്ക് അപ്പു നോക്കി. പിന്നെ ദീനതയാർന്ന മിഴിയോടെ ആ ചുവരിലേക്കും നോക്കി. വെള്ളമൊഴിച്ച് ചുവരുകുതിർത്തിരിക്കുന്നു. നഖം കൊണ്ട് നിരപ്പുകുഴിച്ച ചെങ്കല്ലുകൾ.

നളിനിച്ചേച്ചിക്ക് ചെങ്കല്ലു ചുരണ്ടാൻ ഏറെ പ്രയാസപ്പെടേണ്ടിവരും. അവരുടെ വീട് വെള്ളതേയ്ച്ചതാണ്. എന്റെ അച്ഛൻ ഈ വീടിന് സിമൻറുകൂട്ടി വെള്ളതേയ്പ്പിക്കാഞ്ഞതു് കഷ്ടമായിപ്പോയി. എത്രയും വേഗം, നേരം കിട്ടുമ്പോൾ നളിനിച്ചേച്ചിയുടെ ഭർത്താവിനോടു പറയണം.

വീടു വെള്ളതേച്ചില്ലെങ്കിൽ...

രാത്രി സർപ്പക്കാവുവഴി വരുമ്പോൾ വിഷം തീണ്ടി നളിനിച്ചേച്ചിയുടെ ഭർത്താവും മരിച്ചാൽ അവരും വികൃതമായി ചിരിക്കും. കരയും. ചെങ്കല്ല് നഖംകൊണ്ടമർത്തി ചുരണ്ടിത്തിന്നും. അങ്ങനെ ഭ്രാന്തുപിടിച്ച് ഇതൊക്കെ ചെയ്യുമെന്ന്...

"ന്റെപ്പൂന് ദ് വേണ്ടാന്ന് തോന്ന്ണ്. ഓണോയിട്ട് സ്ക്ക്ശ്ശിയായി. ന്നാപ്പൂ..."

ചെങ്കൽച്ചെളി പുരണ്ടിയ വിരലിലേക്ക് നോക്കാതിരിക്കാൻ വേലിയിൽ പടർന്നുകിടക്കുന്ന കോളാമ്പിപ്പൂക്കളിലേക്കുനോക്കിയിരുന്നു.

"ചെങ്കല്ല് ചെരണ്ടി തിന്നണ കാണുമ്പോല്ലാരും ചിരിക്കും. ന്റെപ്പൂമാത്രന്ത്യേയ് ചിരിക്കാത്തേ.?"

അപ്പു ഒന്നും ശ്രദ്ധിക്കുന്നില്ലെന്നു കണ്ട്, ദേഷ്യത്തിൽ അടുത്തു കിടന്ന ചൂലിൽ നിന്നും ഈർക്കിലി ഊരിയെടുത്ത് അപ്പുവിനെ അവർ അടിച്ചു. അപ്പു ആ അടിയേററിട്ടും ചിരിച്ചുമില്ല, കരഞ്ഞുമില്ല.

ഓർമ്മ...

ശാന്തയുടെ പൂക്കൂട പൂക്കൾകൊണ്ടു നിറഞ്ഞുകഴിഞ്ഞു. നിറയാത്തപൂക്കൂടയിലേക്കു നോക്കി വിഷമിച്ചുനിന്നു. കൈയെത്താത്ത ഒരു പൂങ്കുല മുകളിൽ...അച്ഛൻ അതു കണ്ട് അടുത്തേക്കുവന്നു. ആ വലിയ പൂങ്കുല ഒടിച്ചുതന്നു. ശാന്തയേക്കാൾ അധികം പൂ തനിക്ക്.

ഈർക്കിൽകൊണ്ട് അടിക്കുന്ന അമ്മയുടെ മുഖത്തേക്കു നോക്കി.

"ചിരിക്കെടാ...ചിരിയ്ക്കെടാപ്പൂ...ന്റെ പൊന്നു മോനല്ലേ്യ, നിന്നെ ചിരിക്കുന്നവരെ ഞാന്തല്ലും. ചിരിക്ക്..."

അടിച്ചുകൊണ്ട് ചിരിക്കുന്ന അമ്മയുടെ കണ്ണിലേക്ക് സൂക്ഷിച്ചു നോക്കി. പഴയ കുറെ ഓർമ്മകൾ അവരുടെ കണ്ണുകളിൽ, മാറാലയിൽ കുരുങ്ങി കെട്ടുപിണഞ്ഞു കിടക്കുന്നു. അവ ഒരോന്നായി അപ്പുവിന്റെ കൊച്ചു മനസ്സിലൂടെ, അഴിഞ്ഞു വീണു.

ഭസ്മംകൊണ്ട് വരക്കുറിയണിഞ്ഞു്, പുളിയിലക്കര പുടവയുടുത്ത അമ്മ. തുമ്പിയെ പിടിക്കുമ്പോൾ പിറകിൽക്കൂടെ വന്ന് അറിയാതെ കണ്ണുപൊത്തി, ആരെന്ന് ചോദിച്ചപ്പോൾ കിലുങ്ങിയ പാദസരം കേട്ട് ആളെ മനസ്സിലായി.





തിരുവോണ സദ്യയൂട്ടിച്ച്—പാൽപ്പായസവും തന്ന് അമ്മ തിരുവാതിര കളിക്കാൻ പോകുമ്പോൾ തന്നെ എടുത്തുകൊണ്ടുപോയി മുത്തശ്ശിയുടെ മടിയിൽ ഇരുത്തും. അമ്മയുടെ പാദസരമണിഞ്ഞ കാലുകൾ ചുവടുവയ്ക്കുന്ന ഭംഗിയും നോക്കി ഇരിക്കും.

ഇടയ്ക്ക് അഴിയാത്ത ഓർമ്മകൾ കുടുംകെട്ടായിത്തീരുന്നു.

സമയത്തിന്റെ കഴഞ്ഞ കാലുകളിൽ ഉച്ചവെയിൽ മുകളിൽ ചാഞ്ഞുനിന്നു. വിശപ്പുകൊണ്ടു വയറു മൂളി. നളിനേടത്തിയുടെ വീട്ടിൽനിന്നും ഉണ്ടു വലിച്ചെറിഞ്ഞ എച്ചിലിലകൾ കാക്കകൾ കൊത്തിവലിക്കുന്നു. പായസത്തിന്റെ മണം മൂക്കിൽ വീശിയടിച്ചു. കഴിഞ്ഞവർഷം നളിനേടത്തിയുടെ അമ്മ വിളിച്ച്, ചോറൂട്ടി പായസംതന്നു. അന്നത്തെ രുചി...

നളിനേടത്തിയുടെ അമ്മയെക്കാണാൻ ഇതുവരെ ഒന്ന് ആശുപത്രിയിൽ പോയില്ല. മുഷിഞ്ഞു കീറിയ ഉടുപ്പുകൾ മൂലയിൽ മരവിച്ചുകിടക്കുന്നു.

ശാന്ത ഒരു ഗ്ലാസ്സിൽ നിറഞ്ഞുവിതുമ്പിയ പായസവുമായിവന്നു. "അപ്പു എന്താ ചോറുണ്ണാൻ വരാഞ്ഞേ?"

ശാന്തയുടെ തിളങ്ങുന്ന പുത്തൻമണമുള്ള ഉടുപ്പിലേക്കുനോക്കി. ഒന്നും മറുപടി പറയാൻ കഴിഞ്ഞില്ല.

"അപ്പു കളികാണാൻവരുവോ?...ദ് വാടപ്പൂ."

അപ്പു പായസം ശാന്തയുടെ കൈയിൽനിന്നും വാങ്ങി. അവൾ പോയി. അമ്മയുടെ കണ്ണുകളിൽ ആർത്തി. കൊടുത്തില്ലെങ്കിലോ എന്നോർത്തവർ കരഞ്ഞു.

"അമ്മേന്തിനാ വെറുതെ കരേണെ?"

"നിയ്ക്ക് തരോപ്പു നീ പായസം?"

അപ്പു ചെറുതായൊന്നു ചിരിക്കാൻ ശ്രമിച്ചു. പായസം ഗ്ലാസ്സോടെ അമ്മയുടെ കൈയിൽകൊടുത്തു. അൽപം, നിറഞ്ഞഗ്ലാസ്സിൽനിന്നും തുളുമ്പി അവന്റെ വിരലിൽവീണു. അമ്മ ആ വിരൽ പിടിച്ചു വായിൽവച്ചുചപ്പി. അമ്മ കുറച്ചു മൊത്തിയിട്ട് അവന്റെ നേരെ നീട്ടി. ഗ്ലാസ്സിൽ മുക്കാൽഗ്ലാസ്സോളം പായസം ബാക്കിയിരിക്കുന്നു.

"അമ്മ പാതി കുടിച്ചിട്ട് സ്ക്ക് തന്നാൽ മതി."

"അപ്പു കരയോ?"

അമ്മ അപ്പുവിന്റെ മുഖത്തു നോക്കി. ചിരിച്ചുകൊണ്ട് ഓരോ മൊത്തും മൊത്തി. ചില്ലു ഗ്ലാസ്സിലുള്ള പായസം പകുതി തീർന്നു.

"സ്ക്ക്ന്ന് ശ്ശിവെശപ്പുണ്ടപ്പൂ...ഇന്നീം തിബാക്കീണ്ട്. തീർന്നട്ടൊന്നൂല്ല്യാട്ടോ. ന്റപ്പു ഒട്ടും പേടിക്കണ്ടാ."

അവൾ പായസം പൂർണ്ണമായും കുടിച്ചു. അപ്പുവിന്റെ അടുത്തുവന്നു ചിരിച്ചുകൊണ്ട് ഗ്ലാസ് കൊടുത്തു.

"പായസം കഴിച്ച് ശ്ശിയായ്. ചിരിച്ചോളൂ അപ്പു. തിരുവോണായിട്ട് കൈകൊട്ടിക്കള്ളേ്യാ...അതോ കോൽക്കള്ളേ്യാ ന്താ വേണ്ടീത്?..."

അവർ നിലത്തു് കുഴിച്ചിട്ടിരുന്ന പാദസരം തെരഞ്ഞെടുത്ത് കാലിൽ അണിഞ്ഞു. അപ്പുവിനു ചുററും ഓണപ്പാട്ടുപാടി നടന്നു ചുവടുവച്ചു കളിക്കുമ്പോൾ അപ്പു വരണ്ട ചുണ്ട് നാവുകൊണ്ട് നക്കി നനച്ചു.

സൂര്യൻ പ്രഭാതങ്ങൾ കിതച്ചുതളർന്ന വഴിയിലൂടെ, മദ്ധ്യാഹ്നത്തിന്റെ രഥത്തിൽക്കയറി, സായാഹ്നത്തിലൂടെ സന്ധ്യയുടെ കൊട്ടാരത്തിലേക്കു പോകുന്ന വഴിയും നോക്കിയിരുന്നു.

ഓണക്കളി നിലച്ചു. കാലിൽനിന്നും പാദസരം അഴിച്ചെടുത്ത് അവർ വീണ്ടും മണ്ണിൽ കുഴിച്ചുമൂടി. അവർ അപ്പുവിന്റെ മുന്നിൽ ഇരിക്കുന്ന ഒഴിഞ്ഞ ഗ്ലാസ്സിലേക്കുനോക്കി. അപ്പുവിന്റെ വിശന്ന് ഒട്ടിക്കിടക്കുന്ന കൊച്ചുവയർ കണ്ട് പൊട്ടിക്കരഞ്ഞു.

അപ്പു അപ്പോഴും സന്ധ്യയുടെ കൊട്ടാരത്തിന്റെ പടിക്കൽ രഥം നിറുത്തി മറഞ്ഞുപോകുന്ന സൂര്യനെ നോക്കി നിർവ്വികാരനായിരുന്നു. ഇരുട്ട് ആ വീട്ടിലേക്ക് ഒരു മറയായും വീണു...ങ്ങി. അപ്പു ആ നനഞ്ഞ ചുവരുകൾക്കുള്ളിൽ ഒരു അചേതനവസ്തു മാത്രമായി.








യോഗാഭ്യാസമൊന്നുമല്ല. ദയവായി ഒരു ബെൽററു തരൂ.

## മുഖം

(39-ാം പേജിൽനിന്നു തുടർച്ച)

കച്ചവടക്കാരൻ അയാൾക്കൊരു മുഖം കാണിച്ചുകൊടുത്തു. അയാൾക്കതിലൊരു വിശേഷവും തോന്നിയില്ല. അതിൽ കാണാനൊന്നുമില്ലായിരുന്നു.

തിരിച്ചും മറിച്ചും വച്ചുനോക്കി. വലിയ നിലക്കണ്ണാടിയിൽ പ്രതിഫലിച്ചു കണ്ടപ്പോഴും അയാൾക്കൊന്നും തോന്നിയില്ല.

"സാരമില്ല."

കച്ചവടക്കാരൻ പറഞ്ഞു.

"ഇതിനൊരു വലിയ ശക്തിയുണ്ട്. നിങ്ങളെ നോക്കുന്നയാളുടെ മനസ്സിൽ എന്തുവിചാരമുണ്ടോ അതു കാണും. എന്തെങ്കിലും വിചാരിച്ചു കണ്ണാടിയിൽ നോക്കൂ."

അയാൾ ബുദ്ധനെ വിചാരിച്ചു കണ്ണാടിയിൽ നോക്കിയപ്പോൾ ബുദ്ധന്റെ മുഖം കണ്ണാടിയിൽ. ക്രിസ്തുവിനെ വിചാരിച്ചു. ഗാന്ധിയെ വിചാരിച്ചു. ഹിററ്ലറെ വിചാരിച്ചു. കായംകുളം കൊച്ചുണ്ണിയെ വിചാരിച്ചു. അമ്മയെ വിചാരിച്ചു. ഭാര്യയെ വിചാരിച്ചു. ചീങ്കണ്ണിയെ വിചാരിച്ചു. രാജവെമ്പാലയെ വിചാരിച്ചു, വിഷപ്പട്ടിയെ വിചാരിച്ചു. എല്ലാം ഒന്നിനൊന്നു പിറകെ കണ്ണാടിയിൽ കണ്ടു.

അയാൾ തിരക്കുപിടിച്ച രാജപാതയിലേക്കിറങ്ങി. എല്ലാവരും അയാളെ നോക്കി. എല്ലാവരേയും അയാൾനോക്കി. ചിലർക്ക് പരിചയം. ചിലർക്കു സ്നേഹഭാവം. ചിലർക്കു് ചിരി. ചിലർക്ക് ദേഷ്യം. ചിലർക്കു ഭയം. ചിലർക്കുറപ്പ്.

അയാൾ ആ ജനത്തിരക്കിൽ അലിഞ്ഞലിഞ്ഞില്ലാതായി.



## ഹിമാചല കഥകൾ

### വങ്കൻ

വങ്കൻ അമ്മായിയച്ഛനെകാണാൻ പുറപ്പെട്ടതാണ്. അയാറം ''ഉവ്വു്'' ''ഇല്ല' എന്ന രണ്ടു വാക്കേ പഠിച്ചിട്ടുള്ളൂ. എന്നു മാത്രമല്ല. ആരെന്തുചോദിച്ചാലും ഇവയിലൊന്നു പറഞ്ഞാൽ മതിയെന്നാണ് വീട്ടുകാർ ഏല്പിച്ചതും.

ഒന്നുകൂടയുണ്ട്. അതു വഴിക്കുകാണുന്നവരോടു പറയാനുള്ള വാക്കാണ്. ''നമസ്കാരം'' എന്ന്.

വങ്കൻ കുറേവഴിചെന്നു. വഴിയരികിലൊരു വയലിൽ, വേട്ടക്കാരൻ നിൽക്കുന്നു. അയാറം പക്ഷികളെ വലവച്ചിരിക്കയാണ്. ഒരുപററം പക്ഷികറം വലയുടെ തൊട്ട് തൊട്ടില്ല എന്ന പറന്നെത്തിയപ്പോഴാണ് വങ്കൻ വേട്ടക്കാരനെക്കണ്ടതു്. ''നമസ്സാാാാരം''—വങ്കൻ ഉച്ചത്തിൽ പറഞ്ഞു.

പക്ഷികറം ശബ്ദം കേട്ട് ഒന്നാകെ പറന്നുപോയി.

വേട്ടക്കാരൻ വിടുമോ, വങ്കനെ പൊതിരെ തല്ലി.

''ഞാനെന്താ പറയേണ്ടതു്'' വങ്കൻ തിരക്കി.

''വാ, വാ, കാണിച്ചുതരാം'' എന്ന് ശുണ്ഠിവന്ന വേട്ടക്കാരൻ പറഞ്ഞു.

വങ്കൻ യാത്ര തുടർന്നു. കുറെക്കൂടി ചെന്നപ്പോറം ഒരുപററം കള്ളന്മാർ അതുവഴിവന്നു. അവരെ അകലെ കണ്ടപ്പോഴേ വങ്കൻ പറഞ്ഞുതുടങ്ങി. ''വാ, വാ, കാണിച്ചുതരാം.''

''ഉവ്വെടാ നീയെന്തു കാണിക്കാൻ'' കള്ളന്മാരു കയ്യിൽ കിട്ടിയതുകൊണ്ടു വങ്കനെ തല്ലി. ഇപ്രാവശ്യം വങ്കൻ കരഞ്ഞുപോയി.

''ബിന്നെ ഞാനെന്താ പറയേണ്ടതു്''? കള്ളന്മാരോട് വങ്കൻ തിരക്കി.

''കൊണ്ടുവന്നു കൂട്ടിവക്കിനെടാ'' എന്ന്.

വങ്കൻ വീണ്ടും നടന്നു. ഒരുപററം ആറംക്കാർ ശവമടക്കാൻ പോകയാണ്. അവർ വങ്കൻെറ അടുത്തെത്തി.

''കൊണ്ടുവന്നു കൂട്ടിവക്കിനെടാ. കൊണ്ടുവന്നു വക്ക്.'' വങ്കൻ തട്ടിവിട്ടു.

അവരുടെ അരിശം പറയണോ? വങ്കനെ തല്ലോടു തല്ല്. ഉരുണ്ടുപിരണ്ട് എണീററ വങ്കൻ തിരക്കി.

''ഇനി ഞാനെന്താ പറയേണ്ടതു്?'' വങ്കൻ നെടുവീർപ്പിട്ടു.

''ഇങ്ങനൊരിക്കലും സംഭവിക്കരുതു്.'' എന്ന്.

പിന്നെ വങ്കൻ കണ്ടതു് ഒരു കല്യാണ ഘോഷയാത്രയാണ്. ഓ, അയാളതുപറഞ്ഞു. ''ഇങ്ങനൊരിക്കലും സംഭവിക്കരുതു്.''

കിട്ടി, വങ്കന് വേണ്ടത്ര തല്ല്. അങ്ങനെ വഴിനീളെ തല്ലും വാങ്ങി ഭാര്യയുടെ വീട്ടൽച്ചെന്നു. അമ്മായിയമ്മ ചോദിച്ചു.

''നിനക്കു സുഖമല്ലേ.''

''ഉവ്വു്.''

''എൻെറ മകളും സുഖമായിരിക്കുന്നില്ലേ?''

''ഇല്ല.''

''അവറംക്കു പനിയോ മറേറാ ആണോ?''

''ഉവ്വു്.''

''അവറംക്കിപ്പോറം സുഖമില്ലേ?''

''ഇല്ല.''

''ഇത്ര ചുരുങ്ങിയ മറുപടി കേട്ട് അമ്മായിയമ്മ അന്ധാളിച്ചു ചോദിച്ചു.

''അവറം ചത്തോ?''

''ഉവ്വു്.''

അമ്മായിയമ്മ ഉറക്കെ നിലവിളിച്ചു. അയൽക്കാർ ഓടിക്കൂടി. അവരും കരഞ്ഞുതുടങ്ങി.

ഈ വാർത്ത വങ്കൻെറ വീട്ടിലുമെത്തി. അച്ഛനമമ്മയും അറിഞ്ഞു. അവരാണു പിന്നെ മോനെ രക്ഷിച്ചതു്.

**എൻ. എം. നമ്പൂതിരി**

## സോഷ്യലിസം ഹായ്!

11-ാം പേജിൽനിന്നു തുടർച്ച)

ലേബർ പാർട്ടി (ഡി. എൽ. പി.) യുടെ ഏക എം. എൽ. എ. വി. ദിനകരൻ. കോൺഗ്രസ്—ഐ. യുടെ നേതൃത്വത്തിലുള്ള മുന്നണി ഇനിയും തൻെറ കക്ഷിയെ ഇപ്പോഴത്തെപ്പോലെ അവഗണിക്കുകയും അപഹസിക്കുകയും ചെയ്താൽ ഈ ഭരണമുന്നണി ഏറെനാറം നിലനിൽക്കില്ല.; ഈ ഭരണം നിലനിൽക്കില്ല—ഇതാണു താക്കീതു്.

കുറേ നാറംക്കുമുമ്പ് രൂക്ഷമായിരുന്നതാണ് ഐ—കോൺഗ്രസ്സും എ—കോൺഗ്രസ്സും തമ്മിലുള്ള വാക്കേററം. അതിന് പരസ്യമായി ഒരു വിരാമം കാണുന്നു. പക്ഷേ, തിരശ്ശീലകറംക്കു മറവിൽ വാക്കേററം കൊടുമ്പിരിയിലെ സംഘർഷമായിരിക്കുന്നു. നവംബർ രണ്ടാംവാരം ഒടുവിൽ എ—കോൺഗ്രസ്സിൻെറ നേതൃസമ്മേളനംകൂടി ഐ—കോൺഗ്രസ്സുമായുള്ള ബന്ധം പുനഃപരിശോധനസ്സുവസ്സാൻപോകുന്നു. എ-കോൺഗ്രസ്സിനു് ഐ-കോൺഗ്രസ്സിനോട് കടുത്തനീരസമായിരിക്കുകയാണ്. സ്വന്തം പാർട്ടിയെ രണ്ടായി മുറിച്ചുകൊണ്ടാണ് ഇന്നത്തെ എ-കോൺഗ്രസ്, നായനാർ മന്ത്രിസഭയെ വീഴ്ത്തിയതും ഐ-കോൺഗ്രസ്സിനോടു് ചേർന്നതും. അന്നു വിചാരിച്ചതു് കോൺഗ്രസ് സംസ്കാരത്തിൻെറ പ്രധാന വാഹിനിയിലേക്കു ചെന്നുചേരലിലൂടെ തങ്ങറംക്കു് രാഷ്ട്രീയഭദ്രതയുണ്ടാക്കാമെന്നായിരുന്നു. ആ ഭദ്രത ഉണ്ടായില്ല. ചെന്നുചേരൽ നടക്കുന്നില്ല. രണ്ടായി മുറിഞ്ഞപ്പോഴത്തെ ക്ഷതം ഉണങ്ങുന്നുമില്ല. വേണ്ടാത്തതായിപ്പോയി എന്ന ഖിന്നതകൊണ്ട് ഉള്ളം പുഴപോൽ പിടയുന്നു. ഉറക്കംപോലും കെടുന്നു. പഴയ ഇടതുബാന്ധവം മുറിപ്പിക്കാൻ പൗരോഹിത്യം വഹിച്ച കുററുകാർ എ. വിടാനും ഐ. ആകാനും പോകുന്നുവത്രേ. എന്തു് എ.! എന്തു് ഐ! ഈ ലേബലുകളെല്ലാം വില പേശാനുള്ള രസീതുബുക്കുകറം മാത്രം.

തുലാവർഷം പെയ്തുതീരുമ്പോറം കേരളത്തിൽ ആകാശം ശുഭ്രമാകും. വൃശ്ചികത്തിലെ സുന്ദരസന്ധ്യകളും ധനുവിലെ മോഹനപ്രഭാതങ്ങളും മകരത്തിലെ സ്വർഗ്ഗീയ നിശകളും വരും. അപ്പോഴായിരിക്കുമോ രാഷ്ട്രീയ പേമാരി? മലയിടിയൽ. പ്രളയം? ഈരിലക്കൃഷ്ണാ!

●

## ഇരുട്ടിൽ ഒരു വെള്ളിരേഖ

(13-ാം പേജിൽനിന്നു തുടർച്ച)

ആസ്തികളിൽനിന്നുള്ള വരുമാനങ്ങളും ജനങ്ങളുടെ വികാരത്തെ മാനിച്ച് ദുരന്തത്തിൽ നിരാധാരരാക്കപ്പെട്ടവർക്ക് എത്തിച്ചുകൊടുക്കുക, ദുരന്തത്തിൽ അംഗവൈകല്യം സംഭവിച്ചവർക്കും ഇപ്പോറം ആശുപത്രിയിൽ കിടക്കുന്നവർക്കും ഗവൺമെൻറ് പ്രഖ്യാപിച്ച ആനുകൂല്യങ്ങളെങ്കിലും ഉടൻ എത്തിക്കുക എന്നീ ഡിമാൻഡുകളാണ് തല്ക്കാലം സമിതി മുന്നോട്ടുവച്ചിട്ടുള്ളതു്.

സമിതി പ്രസിഡൻറ് മണ്ഡലം മുഹമ്മദ് ഒക്ടോബർ 17-ാം തീയതിയാണ് നിരാഹാരസമരമാരംഭിച്ചതു്. കൊച്ചുഗസ്സിയുടെ പാടത്തിനു സമീപമുള്ള ഒരു ചെറിയ മൺതിട്ടയിലാണ് സമരവേദി. മുഹമ്മദിൻെറ ആരോഗ്യനില മോശമായതിനെത്തുടർന്ന് പൊലീസ് അറസ്റ്റുചെയ്ത് ആശുപത്രിയിലേക്കു മാററിയിരിക്കുകയാണ്. അവിടെയും മുഹമ്മദ് നിരാഹാരം തുടരുന്നു. മുഹമ്മദിനെ അറസ്റ്റുചെയ്ത ഉടനേ പി. എസ്. രാജീവൻ എന്ന ഐ. ടി. ഐ. വിദ്യാർത്ഥി ആ സ്ഥാനത്തു് നിരാഹാരമാരംഭിച്ചു.

ബി. ജെ. പി. യുടെ നിയോജകമണ്ഡലം സെക്രട്ടറി ഇ. ജി. സലീമും മദ്യദുരന്തത്തെ മുൻനിറുത്തി ഞാറയ്ക്കൽ എക്സൈസ് ഓഫീസിനുമുമ്പിൽ ഒക്ടോബർ 18-ാം തീയതിമുതൽ നിരാഹാരവ്രതമെടുത്തുവരികയാണ്. വൈപ്പിൻകരയെ ഒരു സമ്പൂർണ്ണ മദ്യമുക്തമേഖലയാക്കി പ്രഖ്യാപിക്കണമെന്നാവശ്യപ്പെട്ടുകൊണ്ട് മദ്യനിരോധന സമിതിയും അവരുടേതായ പ്രചാരണ—പ്രക്ഷോഭണ പരിപാടികറം നടത്തിക്കൊണ്ടിരിക്കുന്നു.

# ഗാന്ധിയുടെ കഥ

...പെട്ടെന്ന് ആ മിനി തീയേററിനകം ഇരുട്ടിലാവുന്നു. നഗരത്തിലാകമാനം വൈദ്യുതി വിതരണം സ്തംഭിച്ചിരുന്നു. മണിക്കൂറുകൾ...ഒന്ന്—രണ്ട്... ഇല്ല, സ്ഥിതി മാറുന്നില്ല. പക്ഷേ, തലസ്ഥാനത്തുനിന്നും വിദേശ പത്രപംക്തികളെ വാചാലമാക്കിയ ഒരു ചലച്ചിത്രം കാണാൻവേണ്ടി ബോംബെയിൽ വിമാനമാർഗ്ഗം എത്തിയിരുന്ന അമേരിക്കൻ എംബസിയിലെ ഉദ്യോഗസ്ഥന്മാർ തുടന്നും കാത്തിരിക്കുകയാണ്. കൊളംബിയാ പിക്ചേഴ്സിൻെറ പബ്ലിസിസ്റ്റായ മിസ് സോനു ഗാധിയാലിയാണ് തലേദിവസം നടന്ന ഈ സംഭവം എന്നോടു പറഞ്ഞത്. തങ്ങൾ സ്ക്രീനിൽ കണ്ട അല്പം ഫ്രെയിമുകൾതന്നെ ആ അമേരിക്കക്കാരെ വൈകാരികമായി വല്ലാതെ സ്പർശിച്ചിരുന്നത്രേ. വീണ്ടും രണ്ടുമണിക്കൂർ കാത്തിരുന്ന അവരെ അന്ന് നിരാശരാകാതെ മടങ്ങിപ്പോകാൻ വൈദ്യുതി അനുവദിച്ചില്ല. പക്ഷേ, അതേ ദിവസം തന്നെ ഔദ്യോഗികാർത്ഥം പാരീസിലേക്ക് പറക്കേണ്ടിയിരുന്ന ആ രണ്ടുപേരാകട്ടെ, പിറേറ ദിവസം പടം പൂർണ്ണമായും കണ്ടതിനുശേഷമേ നഗരം വിടുകയുണ്ടായുള്ളു.

മഹത്തായ ഒരു സ്വപ്നം —നിരങ്കുശമായ ആ ആഗ്രഹത്തിൻെറ നിർദ്ദാക്ഷിണ്യമായ വേട്ടയാടൽ—ഈ പീഡനം അനുഭവിക്കാൻ വിധിക്കപ്പെടുന്ന ഒരു പ്രതിഭാശാലി അതു് സാക്ഷാത്കരിക്കുമ്പോൾ ഒരുപക്ഷേ, ആഗോളവ്യാപകമായ വൈപുല്യവും പ്രസക്തിയും അതു് കൈവരിച്ചേക്കും. ലോകത്തിൻെറ വിവിധ ഭാഗങ്ങളിൽനിന്നും എത്തിയ, ആധികാരികമായി ചലച്ചിത്രത്തെ വിലയിരുത്താൻ കഴിവുള്ള മററു നാല്പത്തൊൻപതു പേരുടെ കൂടെ പ്രിവ്യൂ കഴിഞ്ഞു് പുറത്തിറങ്ങിയ പ്രശസ്ത നിരൂപകനായ ടാർസി വിററാച്ചി പറഞ്ഞു; സ്ക്രീനിങ് റൂമിൽനിന്നും പുറത്തിറങ്ങുമ്പോൾ ഞങ്ങൾ ഹർഷോന്മത്തരായിരുന്നു: ഞങ്ങളെ ഓരോരുത്തരേയും ഒരുതരം ആദ്ധ്യാത്മികപ്രഭാവം സ്പർശിച്ചതായി തോന്നി...മനുഷ്യരാശിക്കു മുഴുവൻ ഒരുപക്ഷേ, ചിതയായി കലാശിക്കാൻ സാദ്ധ്യതയുള്ള ഇന്നത്തെ അന്താരാഷ്ട്രീയ സന്ദർഭത്തിൽ ഈ ഉണങ്ങിയ അർദ്ധനഗ്ന ഫക്കീറിൻെറ പ്രസക്തി എത്രമാത്രമാണെന്നു പറയേണ്ടതില്ലല്ലോ.

അഭിനയത്തിനും സംവിധാനത്തിനും സ്വദേശത്തുനിന്നും വിദേശത്തുനിന്നും അവാർഡുകൾ വാരിക്കൂട്ടിയ സർ. റിച്ചാർഡ് ആററൻബറോ. ഒരു കലാകാരനെന്ന നിലയ്ക്കു് അദ്ദേഹം അപ്പോഴും സംതൃപ്തനായിരുന്നില്ല. ലൂയിഫിഷറുടെ 'ഗാന്ധി' കൈയിലെത്തിയതോടെ, ഈ ചലച്ചിത്രാചാര്യൻ തൻെറ ജീവിതം പൂർണ്ണമായും സാർത്ഥകമാകുന്നതു്, ഒരു പ്രതിഭാസം എന്നു ബർണാഡ്ഷായാൽ വിശേഷിപ്പിക്കപ്പെട്ട, വരുംതലമുറകൾ ഇങ്ങനെ ഒരാൾ ഈ ഭൂമിയിൽ ജീവിച്ചിരുന്നു എന്ന് വിശ്വസിക്കാൻ മടിക്കുമെന്ന് ഐൻസ്റ്റൈനിനാൽ നിരീക്ഷിക്കപ്പെട്ട ഈ മഹാത്മാവിനെ അദ്ദേഹത്തിൻെറ എല്ലാ സങ്കീർണ്ണതകളോടുംകൂടി അഭ്രത്തിൽ പകർത്തുന്നതിലായിരിക്കും എന്നറിഞ്ഞു. ഏകദേശം ഇരുപതു വർഷങ്ങൾക്കു മുൻപായിരുന്നു, ആ ബോധോദയം. അതോടെ ചലച്ചിത്രമാദ്ധ്യമത്തിൽ അവരോധിക്കാൻ അസാദ്ധ്യമെന്നു തോന്നാവുന്ന തൻെറ ആഗ്രഹം യാഥാർത്ഥ്യമാക്കാൻ ആററൻബറോയുടെ ഒററയ്ക്കുള്ള എവറസ്റ്റാരോഹണവും തുടങ്ങി.



കസ്തൂർബ (റോഹിണി വിട്ടൻ ഗാഡി) ഗാന്ധി ബെൻ കിങ്സ്‌ലി) മീരാ ബെൻ ജെറാൾഡീൻ ജെയ്ൻസ്)

ഫോട്ടോ: കൊളംബിയ പിക്ച്ചേഴ്സ്

1962-ലെ ഒരു ദിവസം. രാവിലെ ആററൻബറോയ്ക്കു് അപ്രതീക്ഷിതമായി ഇന്ത്യൻ ഹൈക്കമ്മീഷനിലെ മോത്തിലാൽ കോത്താരിയിൽ നിന്നും ഉച്ചയൂണിന് ഫോണിലൂടെ ഒരു ക്ഷണം. ആ കൂടിക്കാഴ്ച ബ്രിട്ടീഷ് സിനിമാരംഗത്തെ പ്രശസ്തനായ ഒരു വ്യക്തിയുടെ ജീവിതത്തെ ആകെ മാററിമറിക്കുന്നതായി. മഹാത്മജിയുടെ ഒരനുയായിയും ഇന്ത്യൻ സ്വാതന്ത്ര്യസമര പോരാളിയുമായ കോത്താരി, ഗാന്ധി തികച്ചും അസാധാരണമായ ഒരു ചലചിത്ര സംഭവത്തിനു സാദ്ധ്യത നൽകുമെന്ന് നിർബന്ധിച്ച് ലൂയിഫിഷർ എഴുതിയ രാഷ്ട്രപിതാവിൻെറ ജീവചരിത്രം അവിടെവച്ച് ആററൻബറോയ്ക്കു് സമ്മാനിക്കുന്നു. "One short Passage in that book,"ആററൻബറോ ഓർമ്മിക്കുന്നു, "rocked me back on my heels." പേജുകൾ മറിയവെ മാനുഷിക മൂല്യങ്ങളെക്കുറിച്ച് ഇത്രമാത്രം വാചാലമായ മറെറാന്നും താനിതേവരെ വായിച്ചിട്ടില്ലെന്ന് അദ്ദേഹം മനസ്സിലാക്കുകയായിരുന്നു. തപസ്വിസമാനനായ ഈ ഇന്ത്യൻ സ്വാതന്ത്ര്യസമ്പാദകനെക്കുറിച്ച് വ്യക്തമായി ഒന്നുംഅറിഞ്ഞുകൂടായിരുന്നു ആററൻബറോയ്ക്കു്. അതോടെ ആററൻബറോയുടെ തുടർന്നുവന്ന പതിനെട്ടുകൊല്ലം ഭ്രാന്തമായ ഒരഭിനിവേശത്തോടെ, ഒരു യോഗിയുടെ ഏകതാനതയോടെ, ഇരുപതാംനൂററാണ്ടിലെ ഈ മഹാത്മാവിനെക്കുറിച്ചു പഠിച്ചറിയാനും അതിൻെറ പരിസമാപ്തിയായി അദ്ദേഹത്തെപ്പററി ഒരു ചിത്രം നിർമ്മിക്കാനും ഉഴിഞ്ഞു വയ്ക്കപ്പെട്ടതിൻേറതായിത്തീർന്നു. ഇതേവരെയുള്ള തൻെറ ജീവിതത്തിൻെറ മൂന്നിലൊരുഭാഗം. ഈ സപര്യയിൽ അദ്ദേഹം നിരന്തരം ഇന്ത്യ സന്ദർശിക്കാനും തുടങ്ങി.



## പി. എ. ദിവാകരൻ

നൈരാശ്യത്തിൻേറയും നിഷ്ഫലതകളുടെയും അകമ്പടിയോടെ ആയിരുന്നു ആററൻബറോയുടെ ഈ ആരോഹണത്തിലെ ഓരോ ചുവടുവയ്പും. തുടക്കത്തിലേ എല്ലാ ദിശകളിൽനിന്നും താക്കീതുകളുണ്ടായി. അസാദ്ധ്യമായതു് സാധിക്കാൻ ശ്രമിക്കുന്ന ഈ പ്രതിഭാശാലിക്കു ഭ്രാന്താണെന്നും ഇനി ഒരിക്കലും ഉയർത്തെഴുന്നേല്ക്കാൻ കഴിയാത്തവണ്ണം അദ്ദേഹം സാമ്പത്തികമായി മണ്ണടിയുമെന്നുമുള്ള അഭിപ്രായം ഏകകണ്ഠമായിരുന്നു. 'Dickie's Folly' എന്ന് പത്രങ്ങൾപോലും കളിയാക്കി. പക്ഷേ, ഉറച്ച ശുഭാപ്തിവിശ്വാസം കൈമുതലായുള്ള ഈ നിർമ്മാതാവു് അത്തരം ഇരുണ്ട പ്രവചനങ്ങൾക്കൊന്നിനും വഴങ്ങിയില്ല. വീണ്ടും വീണ്ടും തിരുത്തി എഴുതപ്പെട്ട പന്ത്രണ്ടു സ്ക്രിപ്ററുകൾ കൈയിൽവച്ചുകൊണ്ടു് അചഞ്ചലമായ ആത്മവിശ്വാസത്തോടെ അദ്ദേഹം പറഞ്ഞു: സിനിമ കണ്ടു് പുറത്തിറങ്ങുന്നവർ ഓരോരുത്തരും ഹാ ഈശ്വരാ, മനുഷ്യാത്മാവിനകത്തു് അദ്ഭുതകരമായ എന്തോ ഒന്നുണ്ടെന്ന് തോന്നുന്നല്ലോ എന്ന് അനുഭവിക്കാതിരിക്കില്ല. ഒരുപക്ഷേ ഈ ഉറപ്പായിരിക്കണം, ആററൻബറോ ഓർക്കുന്നു, ഈ സംരംഭത്തിൽ തനിക്കു് നിരന്തരപ്രോത്സാഹനമായി വർത്തിച്ചതു്. 'ഗാന്ധി' എന്ന ഒരേ ഒരു ജീവിതലക്ഷ്യം കൈവരിച്ചതോടെ അതിൻെറ നിർമ്മാണത്തിനെടുത്ത

## സർ റിച്ചാർഡ് ആററൻബറോ



അഭിനേതാവു്, സംവിധായകൻ, നിർമ്മാതാവു്. ജനനം; 1923 ആഗസ്റ്റ് 23. വിദ്യാഭ്യാസം: വിഗ്സ്റ്റൺ ഗ്രാമർ സ്കൂൾ; റോയൽ അക്കാദമി ഒഫ് ഡ്രമാററിക് ആർട്ട്. ബാൻക്രോഫ്ട് മെഡൽ അവാർഡ് 1941-ൽ ലഭിച്ചു. ആദ്യം അഭിനയിച്ച നാടകം: ഹാ, വൈൽഡർനസ്. തുടർന്ന് മററു പലതിലും. 1943-ൽ ആർ. എ. എഫ്. ഫിലിം യൂണിററിൽ ചേർന്നു. '42-ൽ ആദ്യത്തെ ചലച്ചിത്രാഭിനയം. ഇൻ വിച്ച് വി സർവ്. തുടർന്ന്, മുപ്പത്തഞ്ചിലേറെ ചിത്രങ്ങളിൽ. ബീവർ ഫിലിംസ് രൂപീകരിച്ചു്. 'ആങ്ഗ്രി സൈലൻസും' ആലിസ് ഫിലിം മെയ്ക്കേഴ്സ് രൂപീകരിച്ചു 'ദ ലീഗ് ഒഫ് ജെൻറിൽമെനും'. പിന്നേയും പല ചിത്രങ്ങളുടേയും നിർമ്മാതാവാണ്. വെററ് ആഫ്ററർനൂണിലുള്ള അഭിനയത്തിന് ബ്രിട്ടീഷ് ഫിലിം അക്കാദമി അവാർഡും സാൻ സെബാസ്റ്റ്യൻ ഫിലിം ഫെസ്റ്റിവൽ അവാർഡും. ഗൺ അററ ബററാസിയിൽ വീണ്ടും ബ്രിട്ടീഷ്ഫിലിം അക്കാദമിഅവാർഡ്. വേറെ രണ്ടു ചിത്രങ്ങളിലെ അഭിനയത്തിന് രണ്ടിനും ഹോളിവുഡ് ഗോൾഡൻ ഗ്ലോബ്. ഹോ, വാട്ട് എ ലവ്ലി വാർ എന്ന ചിത്രം സംവിധാനം ചെയ്തതിന് 16 അന്താരാഷ്ട്രീയ ബഹുമതികൾ. 'യങ് വിസ്റ്റൺ.' സംവിധാനത്തിനു വീണ്ടും ഗോൾഡൻ ഗ്ലോബ്. എ ബ്രിഡ്ജ് ടൂ ഫാർ സംവിധാനം ചെയ്തു. ഈവനിങ് ന്യൂസ് അവാർഡ്—ഏററവും നല്ല നാടകം 1977.

ഗവർണർ—നാഷനൽ ഫിലിം സ്കൂൾ, ചെയർമാൻ,—ആർ. എ. ഡി. എ. ചെയർമാൻ—കാപ്പിററൽ റേഡിയോ, പ്രൊ-ചാൻസലർ—സസക്സ് യൂനിവേഴ്സിററി...ഡയറക്ടർ—ചെൽസിയ ഫുട്ബാൾ ക്ലബ്ബ്. ഇനിയും കുറെ സ്ഥാപനങ്ങളുടെ ഉയർന്ന സ്ഥാനങ്ങൾ.

വിവാഹിതരായ്.



കററിയിൽ ദേവസ്സി മകൻ അന്തോണിയും ബ്രഹ്മകുളം ഔസേഫ് മകരം മിനിയും തമ്മിലുള്ള വിവാഹം 17-10-82-ാം തീയതി മാപ്രാണം ഹോളിക്രോസ് പള്ളിയിൽ വച്ചു നടന്നു.





നീണ്ട ഇരുപതു വർഷങ്ങൾക്കിടയ്ക്കു് ഈ ചലച്ചിത്രകാരൻ നാല്പതിലേറെ അഭിനയിക്കാനുള്ള അവസരങ്ങളും പന്ത്രണ്ടിലേറെ സംവിധാനത്തിനുള്ള ക്ഷണങ്ങളും നിരസിക്കുകയുണ്ടായി. മാത്രമല്ല, തന്റെ വീടുപോലും പണയപ്പെടുത്തേണ്ടിവന്ന അവസ്ഥയ്ക്കു പുറമേ അദ്ദേഹം സംവിധാനം നിർവ്വഹിച്ച ബ്രിഡ്ജ് ടൂ ഫാർ എന്ന ഫിലിമിന്റെ ഭാവി ആദായംകൂടി തന്റെ പുതിയ സംരംഭത്തിന്റെ തുടക്കച്ചിലവായി ആററൻബറോയ്ക്കു് നീക്കിവയ്ക്കേണ്ടിവരികയും ചെയ്തു. ജോ ലവിൻ എന്ന അമേരിക്കൻ നിർമ്മാതാവു് ആദ്യം അദ്ദേഹത്തെ സഹായിക്കാൻ വന്നെങ്കിലും പദ്ധതി ആസൂത്രണസമയത്തു് പഹയൻ പിൻമാറുകയാണുണ്ടായതു്. അതുകൊണ്ടു് ഇനി വേണ്ട ഒൻപതു മില്ല്യൻ ഡോളർ ബ്രിട്ടീഷുകാരും അമേരിക്കക്കാരുമായ പണംമുടക്കുകാരിൽനിന്നും ഉണ്ടാക്കിയേപററു. ഒരുപക്ഷേ, ഇത്തരമൊരു പരിതഃസ്ഥിതി അഭിമുഖീകരിക്കാതെ ആററൻബറോയ്ക്കു് 'ഗാന്ധി' നിർമ്മിക്കാൻ കഴിഞ്ഞേനെ—ചില വൻകിട ബാങ്കുമുതലാളിമാരുടെ ആവശ്യാനുസരണം ചിത്രത്തെ വില്പനച്ചരക്കിന്റെ പരുവത്തിലാക്കാൻ സ്ക്രിപ്ററ് വികലമാക്കുകയും ഏതെങ്കിലും ഒരു പ്രശസ്ത ഹോളിവുഡ് പുരുഷതാരത്തെ കേന്ദ്രകഥാപാത്രമായി അഭിനയിക്കാൻ തിരഞ്ഞെടുക്കുകയും ചെയ്തിരുന്നെങ്കിൽ.

ഗോദാർദ് പറഞ്ഞതാണു് ഓർമ്മവരുന്നതു്: സിനിമ ഒരു മൊസെയ്ക്ക് കലയാണു്. ഒരു നോവലിസ്റ്റിനു് രാത്രിയും പകലും തന്റെ ഇഷ്ടാനുസരണം ഇരുന്നെഴുതാം. പക്ഷേ, കൂട്ടായ ഒരുദ്യമമാകുമ്പോൾ ഭാഗഭാക്കാവുന്ന ഓരോരുത്തരേയും പരിഗണിക്കേണ്ടിവരുന്നു. ഗാന്ധിയുടെ കഥ, ഖലീജ് ടൈംസ് മാഗസിന്റെ കോളംനിസ്റ്റായ ഫലിക്സ് ബാർക്കർ പറയുന്നു, ചലച്ചിത്ര മാദ്ധ്യമത്തിനു് ആവശ്യമായ നാടകീയതയുടെ ജീവരക്തംകൊണ്ടു് ആരോഗ്യസമ്പന്നമാണെന്നു്. മൂന്നു് എഴുത്തുകാർ ലൂയി ഫിഷറുടെ ഗ്രന്ഥത്തെ ആധാരമാക്കി തിരനാടകം തയ്യാറാക്കി. ആദ്യം ജെറാൾഡ് ഹെൻലെ. തുടന്നു് റോബർട്ട് ബോൾട്ട്. ഡോക്ടർ ഷിവാഗോ, സൈക്കോ എന്നിവയ്ക്കു് സ്ക്രീൻപ്ലേ എഴുതിയ ബോൾട്ടിനെ ഹൃദ്രോഗം ഇടയ്ക്കുവച്ചു് തടസ്സപ്പെടുത്തി. അവസാനം ജാക്ക് ബ്രിലെ എഴുതിയ തിരനാടകം ആററൻബറോയുടെ അഭിപ്രായത്തിൽ ഉജ്ജ്വലമായ ഒന്നാണു്. വിഷയത്തിന്റെ പ്രാധാന്യം ഒന്നുകൊണ്ടുതന്നെ ഇവരുടെ മൂന്നുപേരുടേയും ഈ സംരംഭത്തിനുള്ള സംഭാവനയ്ക്കു് ആററൻബറോ വെവ്വേറെ പ്രാധാന്യം കല്പിക്കുന്നു. ഇവരാകട്ടെ പറഞ്ഞുറപ്പിച്ച പ്രതിഫലം സ്വീകരിക്കാതെ തുകകൾ ധർമ്മസ്ഥാപനങ്ങൾക്കു് വിട്ടുകൊടുത്തിരിക്കുകയാണത്രേ.

സിനിമാവ്യവസായികൾക്കു് അല്പംപോലും ലാഭേച്ഛ അർപ്പിക്കാൻ കഴിയാത്ത ഒരു വരണ്ട കഥാപാത്രം മാത്രമാകും, തിരശ്ശീലയിൽ ഗാന്ധി എന്നതു് ആററൻബറോയ്ക്കു് മനസ്സിലാക്കാൻ വിഷമമില്ലായിരുന്നു. എന്നാൽ പാശ്ചാത്യരുടെ നിഗമനത്തിനു് വിപരീതമായി ഇന്ത്യയിലും ഗാന്ധിജി വളരെയേറെ തെററിദ്ധരിക്കപ്പെട്ടിട്ടുള്ള ഒരു വ്യക്തിയാണെന്നതു് അദ്ദേഹത്തിനൊരറിവായിരുന്നു. ഗാന്ധി ചിത്രത്തിനെക്കുറിച്ചുള്ള വിവാദത്തിന്റെ ഫലമായി ടൈംസ് ഒഫ് ഇന്ത്യയുടെ സൺഡെ മാഗസിൻ രണ്ടായിരത്തിലേറെ അഭ്യസ്തവിദ്യരായ ചെറുപ്പക്കാരുടെ രാഷ്ട്രപിതാവിനെക്കുറിച്ചുള്ള അറിവു പരിശോധിച്ചതിൽ നിന്നും പകുതിയിലേറെ പേർക്കും മഹാത്മജി എവിടെ ജനിച്ചെന്നോ, എപ്പോൾ മരിച്ചെന്നോ പറയാൻ കഴിഞ്ഞില്ല. കുറച്ചുപേർക്കു് അദ്ദേഹം സ്വന്തം കക്ഷ്യസ് വൃത്തിയാക്കിയിരുന്നു എന്നറിയാമായിരുന്നു. ഇതു് റിപ്പോർട്ടു ചെയ്ത സ്റ്റേറാറിക്കു് പത്രം കൊടുത്ത തലക്കെട്ടു് 'പിതാവേ, ഇവരോടു പൊറുക്കുക' എന്നതായിരുന്നു. അതുകൊണ്ടാണു്, ഗാന്ധിയൻ ഫിലോസഫി പഠിക്കുന്ന ഇന്ത്യയിലെ ഏക കേന്ദ്രത്തിലെ ഡോ: മൽഹോത്ര, ഗാന്ധി പുരാവൃത്തത്തിലേക്കല്ലെങ്കിൽ ഐതിഹ്യത്തിലേക്കെങ്കിലും പിൻവാങ്ങുകയാണെന്നു പറഞ്ഞതു്. അഭ്യസ്തവിദ്യനായ ഒരിന്ത്യൻ പത്രാധിപരുടെ അഭിപ്രായമാകട്ടെ, മഹാത്മജിയെ രാഷ്ട്രപിതാവായിക്കാണേണ്ട ഒരാവശ്യവുമില്ലെന്നാണു്. ആ ദിവ്യന്റെ വാദമിതാണു്: ഇന്ത്യൻ ചരിത്രമത്രയും മഹാന്മാരെക്കൊണ്ടു് നിറഞ്ഞതാണല്ലോ. ഗാന്ധി അതിലൊരാൾ മാത്രം. ഗാന്ധിക്കു് മുൻപും ഭാരതം ഉണ്ടായിരുന്നതാനും! ബ്രിട്ടീഷുകാക്കു് ഗാന്ധിയെക്കുറിച്ചുള്ള ചിത്രം, ആററൻ ബറോ പറയുന്നു, 'കരിമ്പടത്തിലിരുന്നു് പ്രാർത്ഥിക്കുന്ന കഷണ്ടിയുള്ള ഒരു യോഗിയുടേതുമാത്രമാണു്.' എന്നാൽ ഗാന്ധിയുടെ സംവിധായകൻ ഗാന്ധിയെ കാണുന്നതു് വളരെ വ്യത്യസ്തനായ ഒരു വ്യക്തി ആയാണു്—അസാധാരണനായ സമാധാനകാംക്ഷി, ജനലക്ഷങ്ങൾക്കുമേൽ മാനസികാധിപത്യം സ്ഥാപിക്കാൻ കഴിവുള്ള വ്യക്തിപ്രഭാവത്തിന്റെ ഉടമ. ഒപ്പംതന്നെ സാധാരണ വിശ്വാസത്തിനു വിരുദ്ധമായി ആ മനുഷ്യൻ ഉദ്ധതമനസ്കനും, പിടിവാശിക്കാരനും ലൈംഗികമായി അനിയന്ത്രിതങ്ങൾക്കു് അടിമപ്പെടുന്നവനും ഒക്കെ കൂടിയാണു്. പലേ കാര്യങ്ങളിലും അഭിപ്രായ വ്യത്യാസങ്ങൾ ഉണ്ടായിരുന്നെങ്കിലും ഗാന്ധിയുമായി ഏററവും അടുപ്പമുണ്ടായിരുന്ന വ്യക്തി നെഹ്റു ആയിരുന്നെന്നു് ആററൻബറോ കരുതുന്നു. സ്ക്രിപ്ററു വായിച്ച നെഹ്റുവിന്റെ പ്രതികരണം ഇങ്ങനെ ആയിരുന്നത്രേ: നോക്കൂ, അദ്ദേഹത്തിനു് ദൗർബല്യങ്ങൾ ഉണ്ടായിരുന്നു. പലേ കുറവുകളുമുണ്ടായിരുന്നു. ഞങ്ങളെ അതു കാണിക്കുക. അതാണു് അളവു്. ഒരു വ്യക്തിയുടെ മാഹാത്മ്യം. അവസാനമായി ആററൻബറോ തന്നെ സന്ദർശിച്ച സന്ദർഭത്തിൽ നെഹ്റു ഇത്രയുംകൂടി കൂട്ടിച്ചേർത്തു: ''റിച്ചാർഡ്, അവസാനമായി ഒന്നുകൂടി. അദ്ദേഹത്തെ ഈശ്വരീകരിക്കരുതു്. ദൈവികത ആരോപിക്കാൻ അസാദ്ധ്യമാകുംവിധം ഗാന്ധിജി മഹാനായിരുന്നു.' പണ്ഡിററ്ജിയുടെ ഉപദേശം നൂറു ശതമാനവും ആററൻബറോ സ്വീകരിച്ചിട്ടുണ്ടെന്നു് പ്രിവ്യൂ കണ്ടെഴുതിയ വിദേശീയരുടെ വരികളിൽനിന്നും തെളിയുന്നു.

ഗാന്ധിജിയുടെ ജീവിതത്തിലെ അൻപത്തിനാലു വർഷങ്ങൾ—ചലച്ചിത്രത്തിനകത്തെ കഥയുടെ കാലദൈർഘ്യം അതാണു. തെക്കേ ആഫ്രിക്കയിൽ മോഹൻദാസ് കരംചന്ദ് ഗാന്ധി എത്തുന്നതു മുതൽ 1948-ൽ അദ്ദേഹം ഒരു ഹിന്ദുമത ഭ്രാന്തന്റെ വെടിയുണ്ടകൾക്കു് ഇരയാവുന്നതുവരെ. വെറും ഇരുപതുകാരനായ ഒരു വക്കീലിൽനിന്നും ഒരു രാഷ്ട്രത്തിന്റെ മുഴുവൻ ഭാഗധേയം നിശ്ചയിച്ച, ഈശ്വരനെപ്പോലെ ആരാധിക്കപ്പെടുന്ന ഒരു സമുന്നത നേതാവായിത്തീരുന്ന പ്രതിഭാസത്തിന്റെ വ്യക്തിചിത്രങ്ങൾ മൂന്നു മണിക്കൂറിനകത്തു് ഒതുക്കിപ്പിടിച്ചവതരിപ്പിക്കുക ഒരു ഭഗീരഥപ്രയത്നംതന്നെ ആകാതിരിക്കുക വയ്യല്ലോ. വർഷങ്ങൾ നീണ്ടെ, ആററൻബറോ പറയുന്നു, ഞാൻ ഏഴു ഗാന്ധിമാരെ കണ്ടെത്തി. ഒടുവിൽ അവരെയൊക്കെ തിരസ്കരിക്കുകയും ചെയ്തു! ആററൻബറോയ്ക്കു് അടിസ്ഥാനപരമായി മറികടക്കേണ്ട മറെറാരു പ്രധാന പ്രശ്നമുണ്ടായിരുന്നതു് ഇതര കഥാപാത്രങ്ങളെ ഗാന്ധിജിയുടെ വ്യക്തിസത്തയുടെ തിളക്കമാർന്ന കാൻവാസിൽ എങ്ങനെ മങ്ങിപ്പോകാതെ നോക്കാൻ പററും എന്നതായിരുന്നു. മഹാത്മജിയെ മറെറാരു വ്യക്തിയിൽ മൂർത്തീകരിക്കുന്നതിൽ എതിരു പ്രകടിപ്പിക്കുന്ന ഗാന്ധിഭക്തന്മാരുണ്ടു്. ഒരാൾ ആററൻബറോയോടു് പറഞ്ഞത്രേ...'അഥവാ വേണമെങ്കിൽത്തന്നെ അശരീരി മട്ടിലോ ഒരു തേജഃപുഞ്ജമായോ മാത്രം അദ്ദേഹത്തെ അവതരിപ്പിക്കാം' ആററൻബറോ തിരിച്ചടിച്ചു: I am not making a film about bloody Tinkerbell.

പക്ഷേ, ആരാണു് മജ്ജയിലും മാംസത്തിലും ഗാന്ധിയെ അവതരിപ്പിക്കുക? ഈ പ്രശ്നത്തിൽ തലപുകയുന്ന ആററൻബറോയ്ക്കു് ഹോളിവുഡ്ഡിലെ താരനിലയിലെ പേരുകളുമായി വരുന്ന നിർദ്ദേശങ്ങളുടെ കനത്ത സമ്മർദ്ദം സഹിക്കേണ്ടതുണ്ടായിരുന്നു. പക്ഷേ, തനിക്കു വേണ്ടതു് അസാസാരണനായ ഒരു അഭിനേതാവായിരിക്കണമെന്ന നിർബ്ബന്ധത്തിൽനിന്നു് ആററൻബറോ അണുവിട വ്യതിചലിച്ചില്ല. മാത്രവുമല്ല, ഒരു ഹോളിവുഡ് നടനെ ഗാന്ധിയായി അവതരിപ്പിച്ചാൽ കാണികൾ പറഞ്ഞേക്കും ഹോ... ഇതു്... ഇന്ന ആളാണല്ലോ...ആ ഫിലിമിൽ അത്തരം ഒരു തിരിച്ചറിയൽ താൻ ഒരുക്കുന്ന മൂന്നുമണിക്കൂറിലെ അവിശ്വസനീയതയുടെ തിരസ്കരണത്തെ പ്രതികൂലമായി ബാധിച്ചേക്കും. വർഷങ്ങൾക്കു മുൻപു് റോയൽ ഷേക്സ്പീരിയൻ കമ്പനിയുടെ ഹാംലററിനെ മറക്കാൻ കഴിയാത്ത ഒരനുഭവമാക്കിയ ആംഗ്ലോഇന്ത്യൻ നടനായ ബെൻ കിംങ്സിലി എന്നറിയപ്പെടുന്ന കൃഷ്ണാ രൻജിയുടെ പ്രകടനം ആററൻബറോയെ സംബന്ധിച്ചിടത്തോളം തന്റെ ദീർഘമായ ഒരന്വേഷണത്തിന്റെ അവസാനമായിരുന്നു. ഭാഗ്യവശാൽ, മുത്തച്ഛൻ

(ശേഷം 51-ാം പേജിൽ)

# ചേട്ടന്റെ നിഴലിൽ

**ലീലാ ദാമോദരമേനോൻ**

## അമ്പത്തിനാല്

“നമ്മുടെ പൊതുമേഖലാസ്ഥാപനങ്ങളിൽ കൂടുതൽ ആളുകളെ ജോലിക്കു നിയമിക്കാൻ പററില്ലെങ്കിൽ പരിശീലനത്തിനെങ്കിലും കുറേപ്പേരെ എടുക്കാൻ പറഞ്ഞുകൂടേ? ജോലിയില്ലാത്ത ശാസ്ത്രജ്ഞന്മാരുടെ പൂരം ഉണ്ടാക്കി, നിശ്ചിത മിനിമം വേതനം അവർക്കു കൊടുക്കാനുള്ള ഒരു പദ്ധതി ചർച്ചചെയ്യുന്നുണ്ടല്ലോ. സാങ്കേതിക വിദഗ്ദ്ധർക്കു് സ്റ്റൈപ്പൻഡ് കൊടുത്തു് ഇപ്രകാരമൊരു പരിശീലനം വൻ വ്യവസായശാലകളിൽ നല്കിയാൽ നന്നായിരിക്കുമെന്നു തോന്നുന്നു.”

റാവു അതു നല്ല ഒരു പരിപാടിയാണെന്നു സമ്മതിച്ചു. പിന്നീടു് ആ നിർദ്ദേശം ദേശീയപദ്ധതിയായിത്തീർന്നു.

എന്റെ അറിവു ശരിയാണെങ്കിൽ റാവുവും ചേട്ടനുംകൂടിയാണു് ആ പദ്ധതി ആദ്യം വിഭാവനം ചെയ്തതു്. ഞാൻ ആ പദ്ധതിയെപ്പററി ആലോചന കേട്ടതു് അന്നു് ആദ്യമായിട്ടാണു്. ഈ പശ്ചാത്തലത്തിൽ ഹരിക്കു കിട്ടിയ ജോലി, പഠനാനന്തര വിശ്രമത്തിനൊന്നും നിൽക്കാതെ സ്വീകരിക്കുകതന്നെ ചെയ്തു.

ഞങ്ങൾ താമസിച്ചിരുന്നതു് പ്രൊഫസർ ചന്ദ്രഹാസന്റെ വീട്ടിലായിരുന്നു. സ്വാതന്ത്ര്യ സമരത്തിൽ പങ്കെടുത്ത അദ്ദേഹം ഹിന്ദി അദ്ധ്യാപകനായിട്ടാണു് മഹാരാജാസ് കോളേജിൽ ചേർന്നതു്. സമരകാലഘട്ടം മുതൽ അദ്ദേഹം ചേട്ടന്റെ ഒരു ഉററ സ്നേഹിതനായിരുന്നു. ചേട്ടൻ ജയിലിലായിരിക്കുമ്പോൾ ഞാൻ ഹിന്ദിപഠിച്ചിരുന്നുവെന്നു പറഞ്ഞല്ലോ. ചന്ദ്രഹാസനെ അപ്പോഴാണു് ആദ്യം കണ്ടതു്. പിന്നീടു് അദ്ദേഹത്തിന്റെ സഹോദരി പത്മിനിയും ഞാനും ഒരുമിച്ചു ബൊറിവലി പരിശീലനത്തിനു് 1944-ൽ പോയി. രവി മഹാരാജാസ് കോളേജിൽ ചേർന്നപ്പോൾ ചന്ദ്രഹാസനായിരുന്നു അവന്റെ അവിടത്തെ രക്ഷാകർത്താവു്. ഒരു ജ്യേഷ്ഠസഹോദരന്റെ സ്ഥാനമാണു് ഞങ്ങളുടെ കുടുംബത്തിൽ അദ്ദേഹത്തിനുണ്ടായിരുന്നതു്. മഹാരാജാസ് കോളേജ് പ്രിൻസിപ്പലായി റിട്ടയർ ചെയ്തശേഷം, കേന്ദ്രവിദ്യാഭ്യാസവകുപ്പിൽ ഹിന്ദി ഡിപ്പാർട്ടുമെന്റിന്റെ തലവനായി അദ്ദേഹം നിയമിതനായതു് കേരളത്തിനു കിട്ടിയ ഒരു ബഹുമതിയായിരുന്നു. പുതിയ ഉദ്യോഗം ഭരിക്കാൻ ഡെൽഹിക്കുപോയപ്പോൾ അദ്ദേഹത്തിന്റെ വീടു് ഞങ്ങൾ വാടകയ്ക്കെടുത്തു.

ആ കാലത്തു ഞാൻ ഒരു മോട്ടോർ അപകടത്തിൽപ്പെട്ടു. സാമൂഹ്യക്ഷേമ ബോർഡ് ചെയർമാൻമാരുടെ സമ്മേളനം മദ്രാസിൽവച്ചു കൂടി. സമാപന യോഗം കഴിഞ്ഞു് വിമാനത്താവളത്തിലേക്കു പോകുന്നവഴി മൗണ്ട് റോഡിൽ വച്ചു് ഞങ്ങളുടെ വാൻ മറിഞ്ഞു. തീ പിടിച്ചു. വാനിലുണ്ടായിരുന്ന തമിഴ് നാട്ടു് ചെയർമാൻ സരോജിനി വരദപ്പനും ആന്ധ്രയിലെ ചെയർമാൻ മിസസ് ബ്രഹ്മയും ഞാനും എങ്ങനെയോ കത്തുന്ന വണ്ടിയിൽ നിന്നും രക്ഷപ്പെട്ടു. സരോജിനിയുടെ കോളർ ബോൺ പൊട്ടി. എന്റെ തലയ്ക്കാണു് അടിപററിയതു്. മുറിവിൽ നിന്നും നല്ലവണ്ണം രക്തംഒഴുകി. വണ്ടിയുടെ ചുററും കൂടിയ ചിലസ്ത്രീകൾ “അവാൾ ഇരന്തുപോച്ചു്” എന്നു പറഞ്ഞു നിലവിളിക്കുന്നതു് എനിക്കു കേൾക്കാമായിരുന്നു. എനിക്കു് എഴുന്നേൽക്കാനോ അനങ്ങാനോ സാധിച്ചില്ല. വേദനയൊന്നും തോന്നിയതുമില്ല. “ശരിക്കു ഞാൻ മരിച്ചതാണോ? ദേഹം വിട്ട ദേഹിയാണോ ഈ വാക്കുകൾ കേൾക്കുന്നതു്?” എന്നെല്ലാം എനിക്കു സംശയമായി. വഴിയേ പോയ ഒരാൾ ഞങ്ങളെ ഉടൻ ആശുപത്രിയിൽ എത്തിച്ചു. തലയ്ക്കു പരിക്കു പററിയ എന്നെ ജനറൽ ആശുപത്രിയിലെ ഹെഡ് ഇഞ്ചുറി വിഭാഗത്തിലാണു് പ്രവേശിപ്പിച്ചതു്.

കത്തിയെരിഞ്ഞ വാനിന്റെ സ്ഥിതി കണ്ടു പത്രക്കാർ അതു വലിയ വാർത്തയാക്കി. യോഗത്തിനു വന്നു മടങ്ങിപ്പോയിരുന്ന കേന്ദ്ര സംസ്ഥാന സാമൂഹ്യക്ഷേമവകുപ്പു മന്ത്രിമാരും, മദ്രാസിൽ വരുമ്പോൾ എന്റെ കൂടെ വിമാനത്തിലുണ്ടായിരുന്ന വി. വി. ഗിരിയും— ഉപരാഷ്ട്രപതി സ്ഥാനം ഏറെറടുക്കാൻ ഡെൽഹിക്കു പോവുകയായിരുന്നു. അന്നു് മൈസൂർ ഗവർണ്ണറായിരുന്ന അദ്ദേഹം— കേരളത്തിലെ ഞങ്ങളുടെ സുഹൃത്തുക്കളും അപകടവാർത്തയറിഞ്ഞപ്പോൾ എന്റെ ആരോഗ്യനിലയെപ്പററി ടെലഫോൺ മുഖേന നേരിട്ടു് അന്വേഷണം തുടങ്ങി. ഞാൻ പെട്ടെന്നു് ആശുപത്രിയിലെ വി. ഐ. പി. രോഗിയായി. എന്റെ തലയ്ക്കു ശസ്ത്രക്രിയ വേണ്ടിവന്നേക്കാമെന്നും രക്ഷാകർത്താക്കളുടെ സമ്മതം ഒപ്പിട്ടുകിട്ടണമെന്നും ഡോക്ടർ പറഞ്ഞു. സരോജിനിയുടെ അച്ഛനും മുൻ തമിഴ്നാട്ടു് മുഖ്യമന്ത്രിയുമായ ഭക്തവത്സലം ഒരു സംശയവുമില്ലാതെ അതിന്റെ ചുമതലയേററു.

“എനിക്കു് അതിനു് അധികാരമുണ്ടു്. ലീലയുടെ രക്ഷാകർത്തൃസ്ഥാനം എനിക്കുണ്ടു്. എന്റെ അനുജന്റെ ഭാര്യയാണു ലീല.” ചേട്ടനെ അദ്ദേഹം ഒരു അനുജനായിട്ടാണു വിചാരിച്ചതു്. ആ സ്നേഹപ്രകടനം ഞാൻ ഒരിക്കലും മറക്കില്ല. ഭാഗ്യംപോലെ ശസ്ത്രക്രിയയൊന്നും വേണ്ടിവന്നില്ല. പിറേറദിവസം ചേട്ടൻ എത്തിയപ്പോഴേക്കു് ഞാൻ അപകടമേഖല തരണംചെയ്തിരുന്നു.

“എന്താ ലീലേ, എങ്ങനെയിരിക്കുന്നു?” എന്ന സാധാരണ സംഭാഷണ രീതിയാണു് ഉപയോഗിച്ചതെങ്കിലും, എന്റെ നെററിയിൽ വച്ച ചേട്ടന്റെ കൈ നല്ലപോലെ വിറയ്ക്കുന്നുണ്ടായിരുന്നു. ചേട്ടൻ പരിഭ്രമിച്ചുകാണും.

ആയിടയ്ക്കു്, എന്റെ സഹോദരി നളിനി കൽക്കത്ത വിട്ടു് എറണാകുളത്തു താമസംതുടങ്ങി. നളിനിയുടെ ഭർത്താവു് ഷിപ്പിങ്ങ് കോർപ്പറേഷനിൽ ക്യാപ്ററനായി ചാർജ്ജെടുത്തു. അവർ എറണാകുളത്തു് ഒരു പുതിയ വീടുവയ്ക്കാൻ ശ്രമവുമാരംഭിച്ചു. മക്കളായ അമ്മുവും ഉമയും എറണാകുളത്തു് അവരുടെ വിദ്യാഭ്യാസം തുടർന്നു. രാജനും ഉഷയും ഹരിയും ഉണ്ണിയും ഞങ്ങളോടൊപ്പംതന്നെ ഉണ്ടായിരുന്നു. അങ്ങനെ വീണ്ടും കുടുംബത്തിലെ കുറേപ്പേരെങ്കിലും ഞങ്ങളോടു് ഒരുമിച്ചുകൂടാനിടവന്നു.

കോൺഗ്രസിന്റെ എല്ലാ പരിപാടികളിലും ചേട്ടനും ഞാനും സജീവമായി പങ്കെടുത്തു. കോഴിക്കോട്ടു് പണ്ടു താമസിച്ചിരുന്നപ്പോഴത്തെപ്പോലെ, മാതൃഭൂമി പത്രാധിപരില്ലാത്ത കലാ സാംസ്കാരിക യോഗങ്ങളും കോൺഗ്രസ് പാർട്ടി യോഗങ്ങളും ഇല്ലെന്ന നില വീണ്ടുംവന്നു. ഒരു യോഗത്തിനു് ആർച്ചു് ബിഷപ്പുമാരും, ബിഷപ്പുമാരും ഇരിക്കുന്നതിന്റെ കൂട്ടത്തിൽ ആസനസ്ഥനായിരുന്ന ചേട്ടനെക്കുറിച്ചു് ആരോ ചോദിക്കുന്നതു ഞാൻ കേട്ടു.

“ആ തിരുമേനി ഏതാ?” ചേട്ടന്റെ തലയിലെ കഷണ്ടിയുടെ മട്ടും, മേൽമുണ്ടു് ധരിക്കുന്ന രീതിയുമാണു് അങ്ങനെയൊരു തെററിദ്ധാരണയ്ക്കു വക വച്ചതു്.

ഞാനും വെറുതെയിരുന്നില്ല. കോഴിക്കോട്ടു് ഡിസ്ട്രിക്ട് കോൺഗ്രസ് സമ്മേളനത്തിന്റെ സ്വാഗതസംഘാദ്ധ്യക്ഷയായി ആ സമ്മേളനം വിജയിപ്പിക്കാനുള്ള ഭാരത്തിൽ പങ്കാളിയായി. കോൺഗ്രസ് വനിതാവിഭാഗത്തിന്റെ ചുമതല എന്നെയാണു് ഏല്പിച്ചതു്. സ്ത്രീകളുടെ ഇടയിൽ രാഷ്ട്രീയ പ്രവർത്തനം നടത്താനുള്ള ബുദ്ധിമുട്ടുകൾ നല്ലവണ്ണം എനിക്കു് അനുഭവപ്പെട്ടു. സ്വാതന്ത്ര്യസമ്പാദനത്തിനുശേഷം സ്ത്രീകൾക്കു തെരഞ്ഞെടുപ്പിൽ വോട്ടുചെയ്യാൻവേണ്ടി രാഷ്ട്രീയ പ്രബുദ്ധതമാത്രം മതിയെന്നു പൊതുവേ ധാരണയുണ്ടു്. കുഴപ്പങ്ങൾ ഉണ്ടാകുമ്പോൾ സമരരംഗത്തു സ്ത്രീകൾ ഇറങ്ങുകയും വേണം. രാഷ്ട്രീയമായി മററു് ഉത്തരവാദിത്വങ്ങൾ സ്ത്രീകൾക്കു നൽകാൻ വലിയ മടിയാണു്. ഈ വിശ്വാസപ്രമാണങ്ങൾക്കെതിരേ സ്ത്രീകളെ സംഘടിപ്പിക്കാൻ അത്ര എളുപ്പമായിരുന്നില്ല.

ആയിടെ ഇന്തൊനേഷ്യയിലേക്കും സിലോണിലേക്കും യൂഗോസ്ലോവ്യയിലേക്കും എനിക്കു പോകേണ്ടിവന്നു. അഖിലേന്ത്യാ വനിതാ സമ്മേളനത്തിന്റെ പ്രതിനിധികളെ ഇന്തൊനേഷ്യയിലെ ഗവണ്മെന്റ് ക്ഷണിച്ചപ്പോൾ ആ സംഘത്തിൽ ഞാനും ഉൾപ്പെട്ടു. തീരെ മുന്നറിയിപ്പില്ലാതെ യാത്ര ചെയ്യേണ്ടിവന്നതുകൊണ്ടു ടിക്കററും മററു് ഔദ്യോഗിക രേഖകളും എനിക്കു കിട്ടിയതു് വിമാനത്താവളത്തിൽവച്ചാണു്.

പ്രസിഡന്റ് സുക്കാർണോ നാടുഭരിച്ച കാലം. വിദേശകാര്യമന്ത്രി സുബാന്ദ്രിയോവിന്റെ പത്നിയും ആരോഗ്യമന്ത്രിയുമായിരുന്ന മാഡം സുബാന്ദ്രിയോ ആയിരുന്നു ഞങ്ങളുടെ ആതിഥേയ. ചടച്ചു് ഉയരമില്ലാത്ത അവർക്കു് നല്ല തന്റേടമുണ്ടായിരുന്നു. എല്ലാവർക്കും അവരെ ഭയമുള്ളതുപോലെ തോന്നി. ഞങ്ങളുടെ പരിപാടികൾ അവരാണു് ആസൂത്രണം ചെയ്തതു്. വിദേശകാര്യ മന്ത്രിയുടെ ഒരു ഡിന്നർ സൽക്കാരവും പ്രസിഡന്റ് സുക്കാർണോയുമായി ഒരു അഭിമുഖസംഭാഷണവും പ്രതിനിധികൾക്കു് ലഭിച്ചു. സുക്കാർണോവിനെ കണ്ടാൽ ഒരു സ്വേച്ഛാധിപതിയാണെന്നു തോന്നിയിരുന്നില്ല. വളരെ ഉപചാരപൂർവ്വവും സൗമ്യവുമായിട്ടാണു് ഞങ്ങളോടു് അദ്ദേഹം സംസാരിച്ചതു്. അറുപതിലധികം മന്ത്രിമാർ ഉള്ള അദ്ദേഹത്തിന്റെ ക്യാബിനററ് യോഗം ചേരുന്ന മുറി ഞങ്ങൾക്കു കാണിച്ചുതന്നു. മന്ത്രിമാരെ പ്രതീക്ഷിച്ചു കട്ടൻചായ കപ്പുകളിൽ മേശപ്പുറത്തു വച്ചിരുന്നതും ഞങ്ങൾ കണ്ടു.

പ്രസിഡന്റ് സുക്കാർണോ പുറത്തേക്കിറങ്ങിയപ്പോൾ അനവധി സായുധ മോട്ടോർ സൈക്കിളുകളും കാറുകളും മന്ത്രിസഭാംഗങ്ങളുടെ കാറുകളും അദ്ദേഹത്തിന്റെ വാഹനത്തെ വലയം ചെയ്തിട്ടാണു് യാത്ര ആരംഭിച്ചതു്. സുദൃഢമായ രക്ഷാപരിപാടികൾ എല്ലായിടത്തും ഉണ്ടായിരുന്നു.

ഞങ്ങളുടെ പര്യടനം വിജ്ഞാനപ്രദമായിത്തോന്നി. കേരളത്തോടു് സാദൃ-

> **അഖിലേന്ത്യാ വനിതാസമ്മേളനത്തിലെ പ്രതിനിധിയെന്ന നിലയ്ക്കു് ഇന്തൊനേഷ്യ സന്ദർശിക്കാൻ കഴിഞ്ഞു. സുക്കാർണോ ഒരു സ്വേച്ഛാധിപതിയെന്നു വിശ്വസിക്കാൻ പ്രയാസം തോന്നി. രൂപത്തിൽ ഭാരതത്തിന്റെ വടക്കുകിഴക്കൻ പ്രദേശങ്ങളിലുള്ളവരെ ഓർമ്മിപ്പിക്കുന്ന ഇന്തൊനേഷ്യക്കാർ നമ്മുടെ രാമായണവും മഹാഭാരതവും സ്വന്തം സംസ്കാരത്തിന്റെ ഭാഗമായി കാണുന്നു.**

ശ്യമുള്ള പ്രകൃതി. ഭാരതത്തിന്റെ വടക്കുകിഴക്കൻ പ്രദേശങ്ങളിലെയും ബർമ്മയിലെയും ജനങ്ങളുടെ മുഖച്ഛായയാണു് ഇന്തൊനേഷ്യക്കാർക്കുള്ളതു്. രണ്ടായിരത്തോളം ദ്വീപുകളുടെ ഒരു സമൂഹമായ ആ രാജ്യത്തിൽ ബാലി ദ്വീപിലൊഴിച്ചു് ബഹുഭൂരിപക്ഷം ജനങ്ങളും മുസ്ലീങ്ങളാണു്. ഒരു പ്രത്യേകത കണ്ടതു് അവരുടെ പേരുകളിലാണു്. പത്മാവതി, സിന്ത (സീത), ലക്ഷ്മണൻ, അർജ്ജുനൻ, സുകർണ്ണൻ, രാമൻ മുതലായ നാമങ്ങൾ അവർ ധാരാളം ഉപയോഗിക്കുന്നു. അതിന്റെ കാരണം രാമായണവും മഹാഭാരതവും സ്വന്തം പുരാണങ്ങളാണെന്നു് അവർ അഭിമാനിക്കുന്നതാണു്. സേലമെന്നും മധുരയെന്നും സ്ഥലപ്പേരുകളും ഉണ്ടത്രേ.

വർഷംതോറും ഇന്തൊനേഷ്യയിൽ സ്കൂൾ കുട്ടികൾ സാംസ്കാരിക തലസ്ഥാനമായ ജോഗ്ജക്കാർത്തയിലെ ദേവാലയത്തിന്റെ സ്റ്റേഡിയത്തിൽ രാമായണം നാടകം അവതരിപ്പിക്കും. മൂവായിരം പേർക്കു കയറാവുന്ന അവിടത്തെ കൂററൻ സ്റ്റേജിൽ അവസാന രംഗമാകുമ്പോഴേക്കും, രണ്ടുമൂവായിരം കുട്ടികൾ വാനരപ്പടയും രാക്ഷസപ്പടയുമായി അഭിനയിക്കാൻ കയറും. അവർ തമ്മിലുള്ള സങ്കല്പയുദ്ധം രസകരമാണു്. രാവണന്റെ അന്ത്യത്തോടെ നാടകം അവസാനിക്കുന്നു. ബുദ്ധമത ദേവാലയങ്ങളുടെ രീതിയിലുള്ള പ്രാർത്ഥനാസ്ഥലവും പൂർണ്ണചന്ദ്രൻ പ്രകാശം വീശിയ സ്റ്റേഡിയവും നിറഞ്ഞിരുന്ന സദസ്സും രാമായണം നാടകവും മറക്കാനാവാത്ത അനുഭവമാണു്.

ദീർഘകാലത്തെ പോർത്തുഗീസ് ഭരണം ഇന്തൊനേഷ്യയുടെ സമ്പദ് വ്യവസ്ഥയെ മുരടിപ്പിച്ചിരുന്നുവെങ്കിലും, സ്വാതന്ത്ര്യം കൈവന്നതിന്റെ കുറേയൊക്കെ ലക്ഷണങ്ങൾ അവിടെ കാണാമായിരുന്നു.

ദേശീയ ഭാഷയായ “ഭാഷാ ഇന്തൊനേഷ്യ” പഠിക്കാൻ നല്ല പ്രോത്സാഹനം ലഭിച്ചിരുന്നു. അന്നൊക്കെ ഓരോ പട്ടണത്തിന്റെയും ഗ്രാമത്തിന്റെയും സ്ഥലപ്പേരിന്റെ ബോർഡിനോടൊപ്പം അവിടെ നാല്പത്തഞ്ചുവയസ്സിനു താഴെയുള്ള എത്രപേർക്കു് ദേശീയഭാഷ അറിയാമെന്നു് എഴുതിവെയ്ക്കണമെന്നാ[illegible] സുക്കാർണോവിന്റെ ആജ്ഞ. [illegible]മാനമാകുന്നതുവരെ ആ സ[illegible]ടെ വളർച്ച നിരീക്ഷിക്കപ്പെട്ടിരുന്നു.

പണ്ഡിററ് ജവഹർലാൽ നെഹ്റുവിനെപ്പററി ഞങ്ങൾ അവിടെ കണ്ട എല്ലാവരും തന്നെ കേട്ടിട്ടുണ്ടായിരുന്നു. അദ്ദേഹം മഹാനാണെന്നു് അവരും കരുതി.

ഇന്തൊനേഷ്യയിലെ ബാത്തിക്ക് പ്രിന്റ് തുണിയും തോൽപ്പാവകളും സുപ്രസിദ്ധമാണു്. സ്ത്രീകളാണു് അവിടെ കൂടുതൽ ജോലിചെയ്യുക. ഗ്രാമങ്ങളിൽ പ്രത്യേകിച്ചും. പുരുഷന്മാർക്കു് തമാശ പറഞ്ഞിരിക്കാനാണു് പൊതുവേ തൃപ്തി. യുവാക്കൾ അവരേക്കാൾ പ്രായം കൂടിയ സ്ത്രീകളെ വിവാഹം ചെയ്യുന്നതു സർവ്വസാധാരണമാണു്. പുരുഷനു പ്രായമാകുമ്പോൾ പ്രായം കുറഞ്ഞ പെൺകുട്ടികളെ വിവാഹം കഴിക്കുന്നതും ഒരു പതിവാണു്. അരികൊണ്ടുള്ള ഭക്ഷണമാണു് അവർക്കു പ്രധാനം.

ആദ്യത്തെ ചേരിചേരാ സമ്മേളനം നടന്ന ബന്ദുങ്ങിലും ഞങ്ങൾ പോയി. പണ്ഡിററ് ജവഹർലാൽ നെഹ്റു, മാർഷൽ ടിറേറാ, നാസ്സർ മുതലായ ലോകനേതാക്കന്മാരെപ്പററി ആ അവസരത്തിൽ വിചാരിക്കാതിരിക്കാൻ സാദ്ധ്യമായിരുന്നില്ല.

ഞങ്ങളുടെ പ്രധാന യോഗങ്ങൾ ജക്കാർത്തയിൽ വച്ചായിരുന്നു നടന്നതു്. ഇന്ത്യൻ അമ്പാസഡർ അപ്പാറാവുപന്തും അദ്ദേഹത്തിന്റെ പ്രതിഭാശാലിയായ ഭാര്യ ഡോക്ടർ മിസസ് പന്തും ഞങ്ങൾക്കു വലിയ സഹായമായിരുന്നു. ജക്കാർത്തയിൽ ഞങ്ങൾ കണ്ട ഇന്ത്യക്കാരുടെ കൂട്ടത്തിൽ പാലക്കാട്ടു നിന്നുവന്നു വളരെ വിജയകരമായി കച്ചവടം നടത്തിയിരുന്ന നടരാജനും ഉണ്ടായിരുന്നു. മലയാളം സംസാരിക്കാൻ അദ്ദേഹത്തിനു കൊതിയായിരുന്നതുപോലെ തോന്നി.

വൃത്തിയുള്ളതും അത്യാധുനികവുമായ സിങ്കപ്പൂർനഗരം വഴിയായിരുന്നു ഞങ്ങളുടെ മടക്കം. അധികമൊന്നും അവിടെ ഞങ്ങൾ കറങ്ങിക്കണ്ടില്ല. ഞങ്ങൾക്കു് അനുവദിച്ച വിദേശനാണ്യം തുച്ഛമായിരുന്നു. ഉണ്ണിക്കു് ഒരു ചെറിയ കളിക്കോപ്പുമാത്രം വാങ്ങി. മദ്രാസിലെ കസ്റ്റംസ് ഓഫീസർ ലഗേജ് പരിശോധനയ്ക്കുശേഷം ചോദിച്ചു.

“ഇത്രയേയുള്ളോ?” അയാൾക്കുതന്നെ അത്ഭുതം തോന്നി. (തുടരും

# ആധുനിക മലയാളനോവൽ

**എസ്. ഗുപ്തൻനായർ**

* നോവൽ മലയാളത്തിൽ—തകഴി മുതൽ മുകുന്ദൻവരെ
കെ. അശോകൻ—എൻ. ബി. എസ്. കോട്ടയം, വില 16 രൂപ.

പ്രസ്ഥാന പംക്തികളുടെ തുമുലാരവത്തിനിടയിൽപ്പെട്ടു വട്ടം തിരിയുന്ന മലയാളസാഹിത്യസമരരംഗത്തിന്റെ സവിശേഷത എന്തെന്നു ചോദിച്ചാൽ ഏതാണ്ടിങ്ങനെ പറയാം. ഏറ്റവും ചർച്ച ചെയ്യപ്പെടുന്ന പംക്തി കവിതയും ഏറ്റവും വായിക്കപ്പെടുന്ന പംക്തി നോവലുമാണ്. അല്പം വിശദീകരിക്കാം. പുതിയ കവിത എന്ന പൊതിയാത്തേങ്ങ തല്ലിപ്പൊട്ടിച്ചു പരിപ്പെടുത്തു രുചിച്ചുനോക്കാൻ നമ്മുടെ നാട്ടിൽ വളരെ കുറച്ചുപേർ മാത്രമേ സത്യത്തിൽ മിനക്കെടുന്നുള്ളൂ. അതു് ആ കവികൾക്കുമറിയാം. അതുകൊണ്ടാണ് അവർ 'കവിയരങ്ങെ'ന്നും 'ചൊൽക്കാഴ്ച' എന്നും മറ്റും അരുമപ്പേരുള്ള ചില 'ദണ്ണിപ്പു'കളുമായി നാൽക്കൂട്ടപ്പെരുവഴികളിലെത്തി തപ്പുകൊട്ടി ആളുകൂട്ടുന്നതു്. എന്നാൽ നോവലിന്റെ സ്ഥിതിയോ? എഴുതിയതാരുമാകട്ടെ, കഥയുടെ ഏതാണ്ടൊരു എലുക ഒത്തിട്ടുണ്ടെങ്കിൽ പിന്നെ വായനക്കാരെ അന്വേഷിച്ചു് എങ്ങും പോകേണ്ട. നമ്മുടെ ചില നോവലെഴുത്തുകാർ ഇപ്പോൾ വാമാചാര പ്രധാനികളായിരിക്കുകയാണ്. പഞ്ച 'മ' കാരങ്ങളോടുള്ള പ്രേമം അവർക്കു് കലശലാകുന്നു. മദ്യം, മാംസം, മൈഥുനം ഇവയെല്ലാം അവർക്കു് നിത്യ നൈമിത്തികങ്ങളത്രേ. അഘോര പന്ഥികളും അവരുടെ ഇടയിൽ കുറവല്ല.

എന്തായാലും ആളുകൾക്കു വേണം. നോവൽ എന്ന ഈ നവസുന്ദരി വായനക്കാരെ ആടിപ്പാടി ചാഞ്ചാടി രമിപ്പിക്കുന്നു. എന്താണിതിന്റെ രഹസ്യം? ഒറ്റ വാക്കിൽപ്പറഞ്ഞാൽ 'ജീവിതരസം' തന്നെ. പ്രതിജനഭിന്നവിചിത്ര മനുഷ്യർ സുഖദുഃഖസമ്മിശ്രമായ നാനാസംഭവങ്ങൾ: അനന്തവൈവിധ്യം; അപൂർവദർശനങ്ങൾ.

ഉത്തമസാഹിത്യത്തിന്റെ ഗണനാപ്രസംഗത്തിൽ മലയാള നോവലിന്റെ മൂലക്കല്ലായ ഇന്ദുലേഖയെ കൂട്ടാൻ വൈമനസ്യമുണ്ടു്. 'ധർമ്മരാജാ'വിനെയും 'രാമരാജാ'വിനെയും ഉത്തമകോടിയിൽത്തന്നെ കൂട്ടണം. പിന്നെ ഇങ്ങോട്ടു വലിയൊരു വിടവായിരുന്നല്ലോ. സർദാർ പണിക്കരുടെയും മൂത്തിരിങ്ങോടിന്റെയും ശരാശരി നോവലുകൾ ആ വിടവു നികത്താൻ പര്യാപ്തമായില്ല. പുറകെ വന്ന 'ഏഴനോക്കി' കഥാകാരന്മാർക്കും കഴിഞ്ഞില്ല, മനസ്സിനെ മഥിക്കുന്ന, വടിവൊത്ത ഒരു നോവലെഴുതാൻ. ചുരുക്കത്തിൽ രാമരാജബഹദൂറിന്റെ രചനാകാലമായ 1919 മുതൽ 1948 വരെ (മൂടുപടവും രണ്ടിടങ്ങഴിയും വരെ) ഉള്ള മൂന്നു ശതാബ്ദം ജാഡ്യത്തിന്റെ ദീർഘരാത്രിയായിരുന്നു.

നമ്മുടെ കഥയെഴുത്തുകാരൊക്കെ അന്നു് ജീവിതത്തെപ്പറ്റി എമ്പരപ്പു പ്രസംഗിക്കുന്നുണ്ടായിരുന്നു. പക്ഷേ, പ്രസംഗിച്ചതുകൊണ്ടായില്ലെന്നും ജീവിതത്തെ ആഴത്തിലും പരപ്പിലും ചിത്രീകരിക്കണമെങ്കിൽ മനോവാഗ്ബുദ്ധികൾ കൊണ്ടു മാത്രമല്ല കാലം കൊണ്ടും കണക്കെ അദ്ധ്വാനിക്കണമെന്നും മനസ്സിലാക്കാൻ കുറച്ചുകാലം പിടിച്ചു. പിന്നെ ചിലർ നെടുമോഹനിദ്ര വിട്ടുണർന്നു. ത്രികരണങ്ങൾകൊണ്ടും അദ്ധ്വാനിച്ചു നമുക്കു വിഷകന്യകയും തോട്ടിയുടെ മകനും ഭ്രാന്താലയവും ഉമ്മാച്ചുവും മറ്റും കിട്ടി. പിന്നെ ചെമ്മീനും സുന്ദരികളും അസുരവിത്തും തുടർന്നു് മായയും മഞ്ഞും അരനാഴികനേരവും ഇണങ്ങാത്ത കണ്ണികളും ആൾക്കൂട്ടവും ആത്മാവിന്റെ നോവുകളും ഭ്രഷ്ടും ഉഷ്ണമേഖലയും മയ്യഴിപ്പുഴയുടെ തീരങ്ങളും അവകാശികളും കയറും മാറും മറ്റും. ചാപല്യകേളി മാറി പ്രൗഢതയിലേക്കു നീങ്ങുകയാണു്, മലയാളനോവൽ എന്നർത്ഥം. 'ചെറുതായില്ല ചെറുപ്പം' എന്നു് ഇനിപ്പറയുകവയ്യ. ഇതൊക്കെ വിശ്വസാഹിത്യത്തിന്റെ നിരയിലേക്കു നേരെ മാർച്ചുചെയ്യുമോ എന്നു അന്വേഷിക്കുന്നതു് നിഷ്പ്രയോജനമാണു്. വിശ്വസാഹിത്യത്തെപ്പറ്റി പറയുമ്പോൾ 'ദിത്രാ ഏവ' എന്നതാണു് എന്നത്തേയും സത്യം. എല്ലാ കൊടുമുടികൾക്കും ആൽപ്സിനോളം പൊക്കമില്ലെന്നുവച്ചു് സഹ്യന്റെ കൊടുമുടികളെ കാണാതിരിക്കുന്നതു് ശരിയല്ല. അസഹ്യത കാട്ടുന്നതു കഷ്ടവുമാണു്.

അശോകൻ, കഴിഞ്ഞ മൂന്നു ദശാബ്ദങ്ങളിലെ മലയാളനോവലിലൂടെ ഒരു സോത്സാഹപര്യടനം നടത്തുകയാണിപ്പോൾ. കൗതുകവും ജിജ്ഞാസയും ആശയും ആശങ്കയും എല്ലാം ഉണ്ടു്. ആരാധകന്റെ മട്ടിൽ കണ്ണുപൂട്ടിക്കൊണ്ടല്ല, 'മണിയടി'ച്ചു തൊഴുതുകൊണ്ടുമല്ല. തുറന്ന കണ്ണോടെ നോക്കിക്കാണുകയാണു്. അതുകൊണ്ടു് ഇതിന്റെ പാരായണവും സോൽസാഹം നടത്താൻ കഴിഞ്ഞു. ബഹുജനസമ്മതിയും ബഹുവിധ സമ്മാനലബ്ധിയും കൊണ്ടു് പുകഴ്പരത്തിയ നോവലുകളാണെങ്കിൽപ്പോലും സമബുദ്ധിയോടെ തുലനം ചെയ്തു നോക്കുന്നതാണു് നല്ല വിമർശനം! എനിക്കും അതാണിഷ്ടം. എന്റെ ദൃഷ്ടിയിൽ രണ്ടിടങ്ങഴിയേക്കാൾ മെച്ചം തോട്ടിയുടെ മകനാണു്. ദേശത്തിന്റെ കഥയേക്കാൾ മെച്ചം തെരുവിന്റെ കഥയാണു് കാട്ടുകുരങ്ങിനേക്കാൾ മായ. അയൽക്കാരനേക്കാൾ ഭ്രാന്താലയം. എന്നിലെ 'അപ്പോളോണിയ'നാണോ 'ഡയനിഷ'നാണോ ഇങ്ങനെ തീരുമാനിച്ചതെന്നു നിശ്ചയമില്ല. (പ്രൊഫസർ കെ. എം. തരകന്റെ നോവലിനെ മുൻനിറുത്തിയുള്ള 'വേദാന്തചർച്ച' വായിച്ചപ്പോൾ തോന്നിയതാണിതു്.)

എങ്കിൽപ്പിന്നെ എന്താണു് നിങ്ങളുടെ മാനദണ്ഡം എന്നു ചോദിക്കാം. സന്നിഹിത യാഥാർത്ഥ്യങ്ങളെ (ഇമ്മീഡിയറ്റ് റിയാലിറ്റീസ്) ആണു് കൈകാര്യം ചെയ്യുന്നതെങ്കിലും ജീവിതത്തിന്റെ ശാശ്വതപ്രശ്നങ്ങളാണു് നമ്മുടെ മുമ്പിൽ ഉൾക്കാഴ്ചയോടെ വച്ചൊരുക്കുന്നതെന്ന ബോധം ഉണ്ടാക്കാൻ കഴിയുന്നവനാണു് നല്ല നോവലെഴുത്തുകാരൻ. അതിനിണങ്ങിയതാവണം, പാത്രങ്ങളും ഇതിവൃത്തവും ഭാഷയും സംവിധാനവും എല്ലാം.

അശോകന്റെ നോട്ടവും ഇതുതന്നെയെന്നാണു് തോന്നിയതു്. ഇതിലെ നിഗമനങ്ങളോടു് ഒട്ടുമുക്കാലും എനിക്കു യോജിക്കാനും കഴിഞ്ഞു. ചിലതിനോടു വിയോജിപ്പു് ഉണ്ടു്. അങ്ങനെ വേണം ഏതു വിമർശന പുസ്തകത്തിന്റെ നേർക്കും പ്രതിസ്പന്ദിക്കാൻ. യോജിപ്പിനും വിയോജിപ്പിനും ഉദാഹരണങ്ങൾ എടുത്തുകാട്ടുക ദുഷ്കരമാണു്. അങ്ങനെ തുടങ്ങിയാൽ മറ്റൊരു നിരൂപണഗ്രന്ഥംതന്നെ എഴുതേണ്ടിവരും. എങ്കിലും ഒന്നുരണ്ടു സന്ദർഭം! ഊർജ്ജിതാശയനായ കേശവദേവിന്റെ 'ഭ്രാന്താലയം' വേണ്ടത്ര ശ്രദ്ധിക്കപ്പെടാതെപോയ ഒരു നല്ല നോവലാണു്. ആ കൃതിയെ അശോകൻ വേണ്ട വിധത്തിൽ അംഗീകരിക്കുന്നു. പക്ഷേ, നടിക്കും സുന്ദരിയുടെ ആത്മകഥയ്ക്കും വേണ്ടി നീക്കിവച്ച പേജുകൾ ഭ്രാന്താലയത്തിന്റെ ചർച്ചയ്ക്കുവേണ്ടി വിനിയോഗിക്കാമായിരുന്നു എന്നു തോന്നി. 'പോട്ബോയ്ലർ' എന്നു് ഇംഗ്ലീഷിൽപ്പറയുന്ന ആപദ്ബന്ധവങ്ങളെപ്പറ്റി പറഞ്ഞു് എന്തിനു സമയം പാഴാക്കുന്നു. ആചാരസ്ഥാനീയരിൽ അത്തരം കൃതികൾ ഏറ്റവും കൂടുതൽ രചിച്ചതു് കേശവദേവാണു്, ഏതാണ്ടു് ഒരു ഡസൻ കൃതികൾ. ഒരാൾക്കു് ലോട്ടറി കിട്ടിയാലെന്തുചെയ്യും. എഴുത്തറിയാത്തവർ കഥയെഴുതി പഠിച്ചാൽ എന്തു സംഭവിക്കും. എന്നും മറ്റുമുള്ള സഗൗരവവിഷയങ്ങളെപ്പറ്റി അദ്ദേഹം ആകാശക്കോട്ടകൾകെട്ടുമ്പോൾ, ആനയ്ക്കും അടിതെറ്റും എന്നു ചിന്തിച്ചു വിട്ടുകളയുകയാണു നല്ലതു്.

തകഴിയുടെ നോവലുകളിലെ ലൈംഗികവിഷയ പ്രസക്തി അനിഷേധ്യമായ ഒരു വസ്തുതയാണു്. 'കാമമാണഖിലസാര മൂഴിയിൽ' എന്നതാണു് തകഴിയുടെ മുഖ്യമായ ചോദകശക്തി. ഭോഗാഭിലാഷത്തെ അത്തരം ഒരു ശക്തിയായി ചിത്രീകരിക്കുന്നതിന്റെ അശാസ്ത്രീയത അദ്ദേഹത്തിനു് ഇടക്കാലത്തുവച്ചു മനസ്സിലായെങ്കിലും ആടിയകാലും പാടിയവായും വെറുതേ ഇരിക്കില്ല എന്ന ചൊല്ലിനെ അന്വർത്ഥമാക്കിക്കൊണ്ടു് പിന്നെയും തകഴി കാമസാരങ്ങളായ നാരീസ്തനഭരനാഭീദേശങ്ങളുടെ തനിയാവർത്തനത്തിൽ രസിക്കുന്നതു് ഹാസ്യോത്പാദകമെന്നേ പറയേണ്ടൂ; അനവസരത്തിലായതിനാൽ.

പൊറ്റെക്കാട്ടിനെപ്പറ്റിയുള്ള പഠനത്തിൽ ചിലയിടത്തോടു് എനിക്കു യോജിക്കാൻ കഴിയുന്നില്ല. ഒന്നാമതായി പൊറ്റെക്കാട്ടിന്റെ മൂന്നു മുഖ്യകൃതികൾക്കു് നീക്കിവച്ച സ്ഥലത്തിന്റെ അനുപാതം തന്നെ ശരിപ്പെട്ടില്ല. വിഷകന്യകയെപ്പറ്റി ആയിരുന്നു വിസ്തരിച്ചു പറയേണ്ടിയിരുന്നതു്. പിന്നീടു് തെരുവിന്റെ കഥയെപ്പറ്റി. പിന്നെ മാത്രം, സമ്മാനിതമായ ആ ബൃഹൽകഥയെപ്പറ്റിയും. ദേശത്തിന്റെ കഥ സുഖപാരായണയോഗ്യമായ ഒരു കൃതിയാണെന്നല്ലാതെ മഹത്തായ ഒരു നോവലാണെന്നു പറഞ്ഞുകൂടാ. മലയാളത്തിലെ ഒരു പിക്‌വിക് പേപ്പേഴ്സ്. അനേകം പാത്രങ്ങൾ, മിക്കവരും നമ്മെ ചിരിപ്പിക്കുന്ന രസികന്മാർ, കുസൃതിക്കോമരങ്ങൾ. എല്ലാവർക്കുമുണ്ടു് ഇടം പേരുകൾ. ഉസ്താദ് വാസു, ഞണ്ടു കോവിന്ദൻ, അഷ്ടാവക്രൻ വേലപ്പൻ നായർ, ബസ്രാകുഞ്ഞാപ്പു ഇത്യാദി ചിലർ അവിസ്മരണീയരാണു്. നല്ലവനായ കൃഷ്ണൻ മാസ്റ്റർ വിഷയിയായ കുഞ്ഞിക്കേളുമേലാൻ, ക്ഷയരോഗിയായ ഗോപാലേട്ടൻ ഇങ്ങനെ. ദേശത്തിന്റെ കഥയിൽ അടിയൊഴുക്കായ ഒരു പ്രമേയമോ ഊറിക്കൂടുന്ന ദർശനമോ ഇല്ല! സ്വന്തകർമ്മവശരായി അന്തരാന്തരാ തിരിയുകയാണു് ജീവകോടികളുടെ അനുല്ലംഘ്യഗതിയെന്നു സ്ഥാപിക്കാൻ വേണ്ടി ഇത്രയും ശ്ലഥവൃത്തമായ, ശ്ലഥബദ്ധമായ കുറേ നാടോടിക്കഥകളുടെ ആവശ്യം ഉണ്ടോ? ഇതൊക്കെയാണു് എന്റെ സംശയങ്ങൾ. ഏണിപ്പടികളുടെയും അയൽക്കാരുടെയും ദൗർബല്യങ്ങൾ സമർത്ഥമായി കണ്ടെത്തിയ അശോകൻ ദേശത്തിന്റെ കഥയിലെ രന്ധ്രങ്ങൾ കാണേണ്ടതായിരുന്നു. അഥവാ അദ്ദേഹത്തിന്റെ കാഴ്ച മറ്റൊന്നായിരിക്കാം.

പണിക്കരുടെ (ഇണങ്ങാത്ത കണ്ണികൾ) തത്ത്വജ്ഞാനപ്രസംഗങ്ങളെപ്പറ്റി അശോകൻ ചില ശങ്കകൾ പുറപ്പെടുവിക്കുന്നു. 'പണിക്കരുടെ തത്ത്വവിചാരമൊക്കെ ആത്മാർത്ഥമാണോ' എന്നാണു് സംശയം. ഇവിടെ ഒരു മറുചോദ്യം: പണിക്കർക്കു തന്നെ എത്രത്തോളം ആത്മാർത്ഥതയുണ്ടു്? തന്റെ സമുന്നതാദർശങ്ങളും വികാരങ്ങളും തമ്മിൽ സമരസപ്പെടുന്നില്ല എന്നതാണല്ലോ പണിക്കരുടെ ട്രാജഡി. ആ അന്തഃസംഘർഷമാണു് ബുദ്ധിജീവിയായ പണിക്കരെ വേദാന്തത്തിൽ കൊണ്ടുചെന്നു് എത്തിച്ചതു്. അമ്മ മരിക്കുമ്പോൾ ഔപനിഷദോക്തികൾ സമാധാനം നൽകാത്തതുപോലെ മനസ്സെന്ന മർക്കടൻ പിടിവിട്ടുപോകുമ്പോൾ സെൻബുദ്ധമതവും അസ്തിത്വവാദവുംകൂടി ചേർന്നതുകൊണ്ടും പ്രയോജനമില്ല. അനിയന്ത്രിതമായി ചിലപ്പോഴീ മനമോടാത്ത കുമാർഗ്ഗമില്ലേടോ എന്ന ഉദ്ധാരണം ഒരുവേള പണിക്കർക്കു് ഉപയോഗിക്കാമായിരുന്നു.

ഒ. വി. വിജയന്റെ ആരാധകന്മാരെ സാമാന്യത്തിലേറെ ചൊടിപ്പിക്കുന്നതാണു് ഖസാക്കിനെപ്പറ്റിയുള്ള പഠനം. ഭോഗവസ്തുക്കളായി ആബാലവൃദ്ധം സ്ത്രീകളെ കാണുന്നതു് ഒരു മനോഗ്രസ്തി (ഒബ്സെഷൻ)യാണു്. പക്ഷേ, വിജയന്റെ കാമചോദനാസ്പദമായ ബിംബഭാഷയുടെ മേൽപ്പാട മാറ്റിയാൽ അതിനു ചില ശക്തികളുണ്ടെന്നു കാണാം. ഇതിഹാസം എന്ന സങ്കല്പത്തിനു് അനുഗുണമായ ഒരു സവിശേഷഭാഷ സൃഷ്ടിച്ചതാണു് വിജയന്റെ യഥാർത്ഥ വിജയം.

ഖസാക്കും ബൻഗർവാഡിയും തമ്മിലുള്ള ബന്ധത്തെപ്പറ്റിപ്പറയാൻ ഞാൻ ആളല്ല. ബൻഗർവാഡി ഞാൻ വായിച്ചിട്ടില്ല. പക്ഷേ, ഇംഗ്ലീഷ് സാഹിത്യാദ്ധ്യാപകനായിരുന്ന വിജയനെ തോമസ് ഹാർഡിയുടെ റിട്ടേൺ ഒഫ് ദ നേറ്റിവ് എന്ന നോവൽ സ്വാധീനിച്ചിട്ടുണ്ടാവണം. അതാരും ചൂണ്ടിക്കാണിക്കാതിരുന്നതു് അദ്ഭുതമായിരിക്കുന്നു. ചെതലിമലയുടെ അടിവാരത്തിനു് ഏകാന്തമൂകമായ എഗ്ഡൺഹീഥിനോടുബന്ധമുണ്ടു്. ഏകാദ്ധ്യാപകവിദ്യാലയവും ദുഃഖോപാസകനായ അദ്ധ്യാപകനും ക്ലിംയോബ്രൈറ്റിനെയും അദ്ദേഹത്തിന്റെ സ്കൂളിനെയും അനുസ്മരിപ്പിക്കുന്നു—രണ്ടുപേരുടെയും ജീവിതവീക്ഷണം ഭിന്നമാണുതാനും. ഈ സാദൃശ്യങ്ങൾപോലും ബാഹ്യമാണു്. അതിൽ വിജയനു ലജ്ജിക്കേണ്ടതായൊന്നുമില്ല. നോവലിസ്റ്റുകളുടെ നോവലിസ്റ്റാണല്ലോ തോമസ് ഹാർഡി.

അശോകന്റെ പുസ്തകത്തിലൂടെ കടന്നുപോയപ്പോൾ തോന്നിയ ചില ചിന്തകളാണു് ഞാനിവിടെ കുറിച്ചതു്. ഒരു സംശയം മാത്രം ബാക്കി. മാധവിക്കുട്ടിയും 'സ്വാതിതിരുനാളും' ഈ പുസ്തകത്തിൽ മേൽവിലാസം തെറ്റിവന്നതാണോ?

## ഗാന്ധിയുടെ കഥ

(47-ാം പേജിൽ നിന്നു തുടർച്ച)

ഗുജറാത്തിയായിരുന്ന ഈ നടനു് ഗാന്ധിജിയുമായി ആകാരസാമ്യം ഉണ്ടുതാനും. ബെൻ ആകട്ടെ ഒരപേക്ഷപോലും അയച്ചിരുന്നില്ല. ഒൻപതോളം വർഷങ്ങളായി ആറ്റൻബറോ ഗാന്ധിയെക്കുറിച്ചു് ഒരു ചിത്രംനിർമ്മിക്കാൻ ഉദ്ദേശിക്കുന്നുണ്ടെന്നു് താൻ കേട്ടതുമുതൽ ആ മഹാത്മാവിന്റെ ഭാഗം അഭിനയിക്കാനുള്ള ആഗ്രഹം മനസ്സിൽ താലോലിക്കുന്നുണ്ടായിരുന്നെങ്കിലും, തികച്ചും അവിചാരിതമായി സ്ക്രീൻ ടെസ്റ്റിനു് വിളിക്കപ്പെടുന്നതിനു് രണ്ടാഴ്ച മുൻപു് ഒരു സംഭവമുണ്ടായി. ബെന്നിന്റെ ഭാര്യ ഗാന്ധിയെക്കുറിച്ചുള്ള ഒരു ഗ്രന്ഥവുമായി വീട്ടിലേക്കുവന്നു. അവർ രണ്ടുപേരുംകൂടി അതു വായിച്ചുപഠിക്കാനും തുടങ്ങി. "It seemed absolute destiny!" എന്നാണു് കിംങ്സിലി അതിനെക്കുറിച്ചുപറഞ്ഞതു്. എന്നാൽ നിമിഷംകൊണ്ടു് ശരിയായ വ്യക്തിയെ കണ്ടെത്തുന്നതിന്റെ ഉത്തമോദാഹരണമാക്കാവുന്ന ഈ തിരഞ്ഞെടുപ്പോടെ അപാരമായൊരുത്തരവാദിത്വത്തിന്റെ ഭാരമാണു് ഈ യുവനടനെ തേടിവന്നതു്. ഷേക്സ്പിയറുടെ കഥാപാത്രങ്ങൾക്കു് ഓരോ നടന്റേയും മനോധർമ്മമനുസരിച്ചു് അർത്ഥതലങ്ങൾ നൽകി അവതരിപ്പിക്കാം. എന്നാൽ ചരിത്രം ഗാന്ധിജിയെ വരച്ചുകാണിക്കാൻ ഒരൊറ്റ വഴിയേ അനുവദിക്കുന്നുള്ളൂ എന്നു പറയുന്ന ഈ അഭിനേതാവു് താൻ ഏറ്റെടുത്തിരിക്കുന്ന ചുമതലയുടെ കാഠിന്യം ഓർമ്മിപ്പിക്കുകയാണല്ലൊ. "എനിക്കു് ഗാന്ധിയുടെ ബഹുമുഖവ്യക്തിത്വം അത്രയും ഉൾക്കൊള്ളേണ്ടതുണ്ടായിരുന്നു;" ബെൻ പറയുന്നു. അദ്ദേഹത്തിന്റെ സഹനശേഷി, അന്വേഷണപരത, സത്യപരീക്ഷണം, രാഷ്ട്രീയ ശേമുഷി, നേതൃത്വഗുണങ്ങൾ എന്നിവയൊക്കെ. എന്തുകൊണ്ടും ഗാന്ധി ഈ നൂറ്റാണ്ടിലെ ഏറ്റവും മഹാനായ വ്യക്തിയാണെന്നു കാണിക്കാൻ ഞാൻ കടപ്പെട്ടിരിക്കുകയാണു്." അങ്ങനെയുള്ള ഗാന്ധിജിയുടെ ആന്തരികഭാവത്തിലേക്കു് കടന്നെത്താൻ അദ്ദേഹത്തിന്റെ ജീവിതരീതിയും ഈനടൻ പരിശീലിച്ചു.

കസ്തൂർബായുടെ റോളിലേക്കു് തിരഞ്ഞെടുക്കപ്പെട്ട, മറാത്തി നാടകരംഗത്തെ പ്രശസ്തനടി രോഹിണിവിട്ടൻഗാഡി ആറ്റൻബറോയ്ക്കു് മറ്റൊരു കണ്ടെത്തലായിരുന്നു. ഇന്ത്യൻ അഭിനേതാക്കളിൽ പ്രധാനികൾ സെയ്ദ്ജാഫ്രി (സർദാർ വല്ലഭായ്പട്ടേൽ), രോഷൻ സേത് (ജവഹർലാൽനെഹ്റു) അലീക് പദംസി (മുഹമ്മദാലിജിന്ന) എന്നിവരാണു്. വിദേശീയ താരങ്ങളിൽ ജെറാൾഡിൻ ജെയിംസ്, ഇയാൻ ചാർലസൺ എന്നിവർക്കു പുറമേ അതിഥിതാരങ്ങളായി മാർട്ടിൻഷീൻ, കാൻഡിസ് ബർഗൻ, എഡ്വേർഡ് ഫോക്സ്, ജോൺ മിൽസ്, ജോൺഗിൽഗുഡ് എന്നിവരും പ്രത്യക്ഷപ്പെടുന്നു.

## ഏകാന്തതയുടെ ലയം

(7-ാം പേജിൽ നിന്നു തുടർച്ച)

അവളെ ഉപേക്ഷിച്ചുപോകുന്നു. വധുവിനു ശാശ്വതമായ ദുഃഖവുംഏകാന്തതയും. അവളുടെ ഇരട്ടപെററ സഹോദരന്മാർ പ്രതികാരനിർവഹണത്തിനു സന്നദ്ധരാകുന്നു.''

''On the day they were going to kill him Santiago Nasar awoke at five-thirty in the morning...'' എന്നാണ് നോവലിന്റെ തുടക്കം. കോടിക്കണക്കിനു നോവൽ വിററഴിഞ്ഞു. ഇംഗ്ലീഷിനു പുറമേ മററു പത്തു ഭാഷകളിൽ അതിന്റെ തർജ്ജമവന്നുകഴിഞ്ഞു.

മാർകേസിന്റെ ചെറുകഥകളും ദീർഘതയാർന്ന കഥകളും അവയുടെ മാന്ത്രിക സൗന്ദര്യംകൊണ്ട് ഹൃദയാവർജ്ജകങ്ങളായിരിക്കുന്നു. No one writes to the colonel എന്ന നീണ്ടകഥയിൽ ഒരിക്കലും വരാത്ത പെൻഷനുവേണ്ടി എന്നും പോസ്റ്റാഫീസിൽ പോകുന്ന ഒരു പട്ടാളക്കാരനെ കാണാം. അയാളുടെ സ്വഭാവം ചിത്രീകരിക്കുന്ന രീതി അന്യാദൃശമെന്നേ പറയാനാവൂ. മാർകേസിന്റെ The Other Side of Death എന്ന കഥ—ഇരട്ടപെററ സഹോദരന്മാരിൽ ഒരാളുടെ മരണത്തെ വർണ്ണിക്കുന്ന കഥ—മരണത്തേക്കാൾ സുശക്തമാണ്.

ഉജ്ജ്വലങ്ങളായ ഈ നോവലുകൾക്കും ചെറുകഥകൾക്കും ഒരു സാമാന്യധർമ്മമുണ്ട്. അതു പ്രകൃതിയുടെ ലയം തന്നെയാണ്. മേക്കോണ്ടയിൽ കൊടുങ്കാററടിക്കുന്നതിനു തൊട്ടുമുൻപ് ഭൂജാതനായ ഒരു ശിശുവിനെ എറുമ്പുകൾ തിന്നുകളയുന്നു. മേക്കോണ്ട നശിക്കുന്നു; ഡിക്ടേററും അയാളുടെ രാജ്യവും നശിക്കുന്നു. സ്ഥിരമായി നിൽക്കുന്നതു് പ്രകൃതിമാത്രം. അതിന്റെ ലയം മാത്രം.

വലിയ കലാകാരന്മാരുടെ പ്രവർത്തനങ്ങൾ പരിതഃസ്ഥിതികളിൽ ആഘാതമേല്പിക്കുന്നു. ടോൾസ്റ്റോയിയുടെ 'വാർ ആൻഡ് പീസ്'' എന്ന നോവൽ അങ്ങനെ ആഘാതമുളവാക്കി. ഈ ആഘാതങ്ങൾ പ്രതിഭ കുറഞ്ഞവരുടെ മസ്തിഷ്കത്തിൽ ഒരു 'പാറേറൺ' സൃഷ്ടിക്കുന്നു. ആ പാറേറണിൽ നിന്നു മാറിനിൽക്കാൻ അവർക്കു കഴിയുകയില്ല. ഷൊളോക്കോവിന്റെ ''ഡോൺ ശാന്തമായി ഒഴുകുന്നു'' എന്ന നോവൽ ''വാർ ആൻഡ് പീസ്''' ഏല്പിച്ച ആഘാതത്തിന്റെ ഫലമായ പാറേറണിന്റെ സന്തതിയാണ്. അതു നല്ല നോവൽതന്നെ. പക്ഷേ, ടോൾസ്റ്റോയിയുടെ കൃതിയെ അതിനു സമീപിക്കാൻപോലും കഴിയുകയില്ല. സോൾഷെനിററ്സ്യന്റെ ചരിത്രനോവലും (August 1914) ടോൾസ്റ്റോയിയുടെ പരിവേഷത്തിനകത്തു ഭ്രമണംചെയ്യുന്ന ഷട്പദം മാത്രമാണ്. ഈ പാറേറണിൽനിന്ന്, പരിവേഷത്തിൽ നിന്ന് വിട്ടുമാറി ബാഹ്യപരിതഃസ്ഥിതികളിൽ ആഘാതമേല്പിക്കാൻ ഏതു കലാകാരനു് കഴിയുമോ അയാളാണ് ഉജ്ജ്വല പ്രതിഭാശാലി. മാർകേസ് ആവിധത്തിലൊരു കലാകാരനാണ്.

> ഹൃദയരോഗം ഉണ്ടാകുന്നതിനുള്ള പ്രധാന കാരണമാണ് പുകവലി.

# നിങ്ങളുടെ വീട്ടിൽ ഒരു ഡോക്ടർ

ഡോ: ജി. വേലായുധൻ എം. ഡി.

## മി. കെ. വി.—തൃപ്പൂണിത്തുറ

**ചോദ്യം:**

ആറു മാസമായി മൂത്രമൊഴിക്കുന്നതു സംബന്ധിച്ച് അസുഖം. മൂത്രമൊഴിച്ചു കഴിഞ്ഞ് കുറേനേരത്തേക്ക് ചില പ്പോൾ ഒന്നുരണ്ടു ഡ്രോപ്പ് മൂത്രം നിയന്ത്രണം കൂടാതെ പുറത്തു പോകുന്നു. ഇരുന്നിട്ട് എഴുന്നേൽക്കുമ്പോഴും കുനിഞ്ഞ് എന്തെങ്കിലും ഭാരമെടുക്കുമ്പോഴും തീർച്ചയായും മൂത്രം പോകും. അല്പനേരം കഴിഞ്ഞാൽ മാത്രമേ നിയന്ത്രണം കിട്ടുകയുള്ളൂ. കുറേശ്ശ മൂത്രം ചുടിലുമുണ്ട്. കൂടാതെ മൂത്രത്തിനു ദുർഗ്ഗന്ധവുമുണ്ടെന്നു തോന്നുന്നു. എന്താണ് കുഴപ്പം?

**ഉത്തരം:**

മൂത്രമൊഴിച്ചു കഴിഞ്ഞാൽ ചിലർക്ക് ചിലപ്പോൾ, കുറച്ചുനേരത്തേക്ക് ഒന്നുരണ്ടു തുള്ളി മൂത്രം നിയന്ത്രണമില്ലാതെ പുറത്തു പോയെന്നുവരാം. ഇതു സാധാരണമാണ്; രോഗമായി കരുതാനില്ല. എന്നാൽ ഇരുന്നിട്ട് എഴുന്നേൽക്കുമ്പോഴും ഭാരം എടുക്കുമ്പോഴും നിയന്ത്രണമില്ലാതെ മൂത്രം പോകുന്നതും മൂത്രച്ചൂട് അനുഭവപ്പെടുന്നതും രോഗകാരണമാകാൻ സാദ്ധ്യതയുണ്ട്. മൂത്രാശയത്തിൽ പഴുപ്പുണ്ടായാൽ ഇങ്ങനെ അനുഭവപ്പെടാം. ഒരു ഡോക്ടറെ കാണിച്ച് രോഗ നിർണ്ണയം വരുത്തി ചികിത്സ സ്വീകരിക്കണം.

## മി. ആർ. എം. കെ.—എഴുകോൺ

**ചോദ്യം:**

ഞാൻ 25 വയസ്സുള്ള അവിവാഹിതനാണ്. രണ്ടു മാസത്തിനു മുമ്പ് ആദ്യമായി ഞാൻ ഒരു സ്ത്രീയുമായി ലൈംഗിക ബന്ധത്തിലേർപ്പെട്ടു. ഒരുമാസം കഴിഞ്ഞപ്പോൾ എന്റെ ലിംഗത്തിന്റെ മുകൾഭാഗത്ത് സൂചികുത്തുകൾപോലെ പാടുകൾ കാണുകയും ചെറിയ വേദനയും എത്ര ഭംഗിയായി കഴുകിയാലും അടുത്ത ദിവസം പഴുപ്പുമാതിരി കാണുകയും ചെറുതായി നാററമുണ്ടാകുകയും ചെയ്യുന്നു. ഇതെന്തു രോഗമാണ്? പ്രതിവിധിയെന്താണ്?

**ഉത്തരം:**

ഇതു് ലൈംഗികവേഴ്ചമൂലമുണ്ടാകുന്ന രോഗ (STD) മാണെന്നു തോന്നുന്നില്ല. Fungus infection ആയിരിക്കാനാണു സാദ്ധ്യത. നിങ്ങൾ ഒരു ഗുഹ്യരോഗ ചികിൽസയിൽ വൈദഗ്ദ്ധ്യം നേടിയിട്ടുള്ള ഡോക്ടറെക്കൊണ്ടു പരിശോധന നടത്തുന്നതു്, രോഗമില്ലെന്നു തീർച്ചപ്പെടുത്തുന്നതിനും നിങ്ങളുടെ ഭയാശങ്കകൾ ദൂരീകരിക്കുന്നതിനും സഹായമായിരിക്കും.

## മി. കെ. ജി.—ആനയറ

**ചോദ്യം:**

സ്ത്രീക്ക് ആർത്തവം തുടങ്ങുന്നഅന്നും അടുത്ത ദിവസവും സ്ത്രീപുരുഷസംഭോഗം നടന്നാൽ അമിതമായ രക്തസ്രാവം സ്ത്രീക്കുണ്ടാകുമോ? അതെന്തുകൊണ്ടാണ്? അങ്ങനെ അമിതമായ രക്തസ്രാവം ഉണ്ടായിട്ടും വീണ്ടും വേഴ്ച തുടരാതെ സ്ത്രീ ഗർഭവതിയാകാൻ സാദ്ധ്യതയുണ്ടോ? ഗർഭവതിയായാൽത്തന്നെ ആരോഗ്യമുള്ള കുട്ടിയെ ലഭിക്കുമോ?

**ഉത്തരം**

ആർത്തവസമയത്തു സ്ത്രീപുരുഷസംയോഗം നടത്തിയാൽ അമിതമായ രക്തസ്രാവം ഉണ്ടാകുന്നതല്ല. എന്നാൽ ഈ സമയത്തു ലൈംഗികവേഴ്ച നടത്തിയാൽ, സ്ത്രീകൾക്കു ഗർഭാശയം, ബീജവാഹിനികൾ, അണ്ഡാശയം തുടങ്ങിയ അവയവങ്ങളിൽ പഴുപ്പുണ്ടാകുവാൻ സാദ്ധ്യതയുണ്ട്. ആർത്തവസമയത്തു് ലൈംഗികവേഴ്ച നടത്തിയാൽ ഗർഭധാരണം സംഭവിക്കുകയില്ല.

## മി. ആർ. സി.—ന്യൂ ഡെൽഹി

**ചോദ്യം**

പത്തുവർഷം മുമ്പ് വേശ്യാസംസർഗ്ഗമുണ്ടായിട്ടുണ്ട്. ഇപ്പോൾ വി. ഡി. ആർ. എൽ. ടെസ്റ്റ് ചെയ്യുന്നതുകൊണ്ട് പ്രയോജനമുണ്ടോ?

**ഉത്തരം:**

പത്തുവർഷത്തിനു മുമ്പുണ്ടായ വേശ്യാസംസർഗ്ഗം കാരണമായി ''സിഫിലിസ്''' എന്ന ഗുഹ്യരോഗം പിടിപെട്ടിട്ടുണ്ടോ എന്നു തീർച്ചപ്പെടുത്താൻ ഇതു സഹായിക്കും.

## മി. എസ്. എം.—പാലാ

**ചോദ്യം:**

എന്റെ ഭാര്യ പ്രസവിച്ച് നാലുമാസമായി. മുലപ്പാൽ കുഞ്ഞിന് ആവശ്യത്തിനുണ്ട്. മുലകൊടുക്കുന്ന ഘട്ടത്തിൽ ഗർഭനിരോധനഗുളികകൾ കഴിച്ചാൽ മുലപ്പാൽ സാധാരണ ഇല്ലാതെവരാൻ സാദ്ധ്യതയുണ്ടെന്ന് ഡോക്ടറുടെ ചില മറുപടികളിൽ വായിക്കാനിടയായി. ഭാര്യയ്ക്ക്, ഈ ഘട്ടത്തിൽ അത്തരം ഗുളികകൾ കഴിക്കുന്നതുകൊണ്ട് മുലപ്പാൽ ഇല്ലാതെവരുമോ?

**ഉത്തരം:**

മുല ഊട്ടുന്ന സമയത്തു് ഗർഭനിരോധനഗുളികകൾ സേവിച്ചാൽ പാലിനു കുറവുണ്ടാകാൻ സാദ്ധ്യതയുണ്ട്. അല്ലാതെ ഇപ്പോൾ ലഭ്യമാകുന്ന ഗുളികകൾകൊണ്ട് പാലിന്റെ ഗുണത്തിന്-Quality വ്യത്യാസം വരാനുള്ള സാദ്ധ്യത ഇല്ലെന്നുതന്നെ പറയാം.

Published by M S Sreenivasan on behalfof Laisa Publications Private Ltd, Trivandrum-695024 and printed by him at Ravi Printers & Publishers Pvt. Ltd KAUMUDI BUILDINGS. Trivandrum-695024 Editor: M. S. MANI.

Business Executives

BOMBAY-Mrs. Mrinalini Hegde Phone: Office 230313 Res 816622

CALCUTTA-Mrs. Aloka Guha Phone: 456750

MADRAS-Mrs. Nirmala Menon Phone: Office 86649 Res. 81407

NEW DELHI-Mrs Deepak Dawar Phone: Office 385311 Res. 618000

BANGALORE-Mrs. Mini Jayaprakash Phone: Office 576808 Res. 55169

COCHIN-Mrs Mangala Nayak Phone: Office 37228 Res. 37234